LICENCE NO. 592. DATED 20TH JULY 1948. REG. NO. T. 189.




# ഗ്രന്ഥാലോകം

അഖില തിരുവിതാംകൂർ
ഗ്രന്ഥശാലാസംഘം പ്രസിദ്ധീകരണം.



ഗ്രന്ഥാലോകം

## വരിസംഖ്യ

വാർഷികവരി മുൻകൂർ രൂ. 5.
ഒററപ്രതിക്ക് .... രൂ. 1.

N. B. ആദ്യത്തെ ഒരു വർഷം മാസിക ആറു ലക്കങ്ങളായി പ്രസിദ്ധീകരിക്കുന്നതായിരിക്കും.

# വിഷയവിവരം

| | | | പുറം |
|---|---|---|---|
| 1. | തിരനോട്ടം | | 1 |
| 2. | പുസ്തകങ്ങൾ— | | |
| | (1) വിശപ്പിന്റെ വിളി | ജി. കുമാരപിള്ള | 3 |
| | (2) കേരളചരിത്രം | എം. ആർ. | 11 |
| | (3) ഭാവരശ്മികൾ | എം ജി. കൃഷ്ണവാര്യർ | 15 |
| | (4) സോഷ്യലിസം | കെ. എസ്. നാരായണപിള്ള | 21 |
| | (5) എലിവാണം | ശ്യാമളാലയം കൃഷ്ണൻനായർ | 29 |
| | (6) നാസിരകേസരി | മാത്യു എം. കുഴിവേലി | 32 |
| | (7) വിചാരവേദി | ബി. പത്മനാഭപിള്ള എം. എ. | 35 |
| 3. | ഞാൻ കഥാകാരനായ കഥ | കാരൂർ നീലകണ്ഠപ്പിള്ള | 41 |
| 4. | ഓടക്കുഴലും തൂലികയും | കളർകോടം ബാലകൃഷ്ണൻ | 47 |
| 5. | കെ. പുന്നൂസ് | സി. എച്ച്. വ. പതി | 53 |
| 6. | കലശേഖരൻ (തുടർച്ച) | വി. ജി. നമ്പൂതിരി (ശിരോമണി) | 56 |
| 7. | പ്രാചീന ഗ്രന്ഥശാലകൾ | എം. തോമസ് എം. എ. എൽ. റ്റി. | 66 |
| 8. | സാഹിത്യകാരന്മാ രാഷ്ട്രീയകാര്യങ്ങളും | | 69 |
| 9. | രൂപഭദ്രതയെപ്പറ്റി | കമ്പിശ്ശേരിയിൽ കരുണാകരൻ | 75 |
| 10. | നിരൂപണങ്ങൾ | | |
| | 1. വെളിച്ചത്തിലേയ്ക്കു് | എൻ. കൃഷ്ണപിള്ള | 78 |
| | 2. മാറാപ്പു് | കെ. എസ്. | 79 |
| 11. | ലഘുനിരൂപണങ്ങൾ | ബി. പി. | 81 |
| 12. | സംഘവാർത്തകൾ | | 89 |
| 13. | தெங்கம்புதூர் 'பொதுஜனசேவா சங்கம் & வாசிப்புசாலை' சிறிய கட்டுரைகளில்-ஒன்று கட்டு | | 107 |

(മുഖചിത്രം. ഗ്രന്ഥശാലാസംഘം വൈസ്പ്രസിഡന്റ്. വി. ഒ. മാർക്കോസ്)



# ഗ്രന്ഥാലോകം

വാല്യം 1 | 1124 കുംഭം, മീനം | ലക്കം 4

## തിരനോട്ടം



### ൧. വായനശാലാസംയോജനം

കൊച്ചിയും തിരുവിതാംകൂറും തമ്മിലുള്ള സംയോജനം തീർച്ചപ്പെട്ടുകഴിഞ്ഞു. ഈ അവസരത്തിൽ അഖിലതിരുവിതാംകൂർ ഗ്രന്ഥശാലാസംഘത്തിന്റെ പ്രവർത്തന പരിപാടി വിപുലമാക്കാൻ പ്രവർത്തകസമിതി തീരുമാനിച്ചിരിക്കയാണു്. ഗ്രന്ഥശാലാ സംയോജനത്തിനു് സാമ്പത്തികമോ വ്യാവസായികമോ ഭൂമിശാസ്ത്രപരമോ ആയ വാദതടസ്സങ്ങൾ ഉണ്ടാകാനിടയില്ലല്ലോ. സാംസ്കാരികമായ പ്രചാരണമാണു് ഉദ്ദേശം. തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നല്ല മലയാളികളുടെ അധിവാസസ്ഥാനങ്ങൾ എവിടെയെല്ലാമുണ്ടോ അവിടെയൊക്കെ അതു് വ്യാപിപ്പിക്കും. പ്രസ്തുതപരിപാടിസാധിതപ്രായമായി വരുന്നതോടുകൂടി സാഹിത്യകാരന്മാർക്കും പ്രസാധകന്മാർക്കും ലഭിക്കാൻപോകുന്ന സന്ദർഭങ്ങളുടെ വ്യാപ്തിയും ഞങ്ങൾ കാണുന്നുണ്ടു്. പ്രവർത്തകസമിതായുടെ ഈ സുധീരനിശ്ചയം ഫലപ്രദമാക്കാൻ കൊച്ചീ തിരുവിതാംകൂർ ഗവമ്മെൻറുകളുടേയും പൊതുജനങ്ങളുടേയും സൗഹാർദ്ദമായ സഹകരണങ്ങൾ ഉണ്ടാകുമെന്നു പ്രതീക്ഷിക്കുന്നു.

### ൨. ആസ്ഥാനകവി വള്ളത്തോൾ

മദിരാശിഗവമ്മെൻറു് എല്ലാ തെന്നിന്ത്യൻ ഭാഷകളിൽനിന്നും ഓരോ ആസ്ഥാനകവികളെ തെരഞ്ഞെടുക്കുകയുണ്ടായല്ലോ. അക്കൂട്ടത്തിൽ മലയാളഭാഷയ്ക്കു് മഹാകവി വള്ളത്തോളിനെയാണു് തിരഞ്ഞെടുത്തതു്, മഹാകവി വള്ളത്തോളിന്റെ യഥാർത്ഥമായ ആസ്ഥാനം കേരളീയരുടെ ഹൃദയമാണു്. അതങ്ങനെയായിട്ടു് വളരെക്കാലവുമായി. ബഹുമതിക്കു പുറമേ അദ്ദേഹത്തിനു് ഈ പുതുപദവിയിൽ സാമ്പത്തികമായി ലഭിക്കുന്ന സഹായം ഈ എഴുപതാംകാലത്തു് ഏററവും അനുഗ്രാഹകം തന്നെയാണു്, തിരുവിതാംകൂർ ഗവമ്മെൻറും ഇവിടുത്തെ സമർഹരായ സാഹിത്യകാരന്മാർക്കു് ഇത്തരം ബഹുമതികളും സാമ്പത്തികമായ സഹായങ്ങളും നൽകി പ്രോത്സാഹിപ്പിക്കേണ്ടതാണു്.

### ൩. ഗണപതിശാസ്ത്രികൾ

മഹാമഹോപാദ്ധ്യായ ഗണപതിശാസ്ത്രികളുടെ ഒരുഛായാപടം തിരുവനന്തപുരം കൈയ്യെഴുത്തു് ഗ്രന്ഥശാലയിൽ ഇക്കഴിഞ്ഞ മീനം 17-ാനു- അനാച്ഛാദനം ചെയ്യപ്പെട്ടു. പ്രസ്തുത സ്ഥാപനത്തിന്റെ പ്രഥമാദ്ധ്യക്ഷനായ ആ മഹാവിദ്വാനെ അദ്ദേഹത്തിന്റെ ചരമത്തിനുശേഷം 23 കൊല്ലം കഴിഞ്ഞാണെങ്കിലും ഈ വിധം ബഹുമാനിച്ചതു് ഉചിതമായി. സർ രാധാകൃഷ്ണനെപ്പോലൊരു പൗരസ്ത്യവിജ്ഞാനപ്രണയിയെ അനാച്ഛാദനത്തിന്റെ കാർമ്മികനായി

ലഭിച്ചതു് അതിലും ഭംഗിയായി. പൗരസ്ത്യ വിജ്ഞാനത്തിനു് പ്രകാശമുണ്ടെങ്കിലും പ്രകാശനം ഭേപാരെന്നു വന്നിരിക്കുന്ന ഇക്കാലത്തു് ഇത്തരം ഉദ്യമങ്ങൾ ശ്ലാഘ്യങ്ങൾ തന്നെ.

### ൪. വിദ്യാൎത്ഥികളുടെ ഗ്രന്ഥപാരായണ വിമുഖത

ഉത്തമഗ്രന്ഥങ്ങളുടെ മാനദണ്ഡം മനസ്സിലാക്കി വേർതിരിച്ചു കാണിച്ചുകൊടുക്കുന്നതിനും അവയിൽ വിദ്യാർത്ഥികൾക്കു് താല്പര്യം വർദ്ധിപ്പിക്കുന്നതിനും സവ്വദാ ശ്രദ്ധിക്കേണ്ടതു് ആചാര്യന്മാരാണു്. അതിനുള്ള അവസരം ദുർവിനിയോഗം ചെയ്യുന്നതു് പരിതാപകരമാണു്. ഈ നില മാറാതെ തരമില്ല. പ്രഗത്ഭമായ പാണ്ഡിത്യംകൊണ്ടും, അദ്ധ്യാപനകർമ്മത്തിലുള്ള ചിരപരിചയംകൊണ്ടും ലോകഗതിയിലുള്ള സൂക്ഷ്മാവലോകനംകൊണ്ടും സംസ്കാരം സിദ്ധിച്ചിട്ടുള്ള ആചാര്യന്മാരെ അവഹേളിക്കുക എന്നതു് ഇന്നത്തെ വിദ്യാൎത്ഥികളുടെ ഒരു സ്വഭാവമായിത്തീൎന്നിട്ടുണ്ടു്. ബിരുദധാരികളിൽത്തന്നെ ആചാര്യപദപ്രാപ്തിക്കു് അനൎഹരായ ചില അപകൃഷ്ടമതികളെ വിദ്യാൎത്ഥികൾ കുററപ്പെടുത്തുന്നുണ്ടെങ്കിൽ അതു് ഒരുവിധം ക്ഷന്തവ്യമാണു്. അത്തരം ആളുകളെ ഉപദേശിച്ചു് നേർവഴിക്കു് നയിപ്പിക്കുന്നതിനും വിദ്യാൎത്ഥികളെ വിശ്വാസപൂർവം വശീകരിച്ചു് ആദർശശുദ്ധിയോടെ പുരോഗമിപ്പിക്കുന്നതിനും ഉള്ള പരിതഃസ്ഥിതികൾ സൃഷ്ടിച്ചു് വേണ്ടതു് പ്രവൎത്തിക്കാൻ സർവകലാശാലാദ്ധ്യാപകസംഘം ശ്രദ്ധപതിപ്പിക്കേണ്ടതാണു്.

### ൫. തിരുവനന്തപുരം പബ്ലിക് ലൈബ്രറി

തിരുവനന്തപുരത്തെ പബ്ലിക് ലൈബ്ററി വിപുലമാക്കുന്നതിനു് ഒരു കമ്മിററി നിയുക്തമായിട്ടുണ്ടു്. സ്ഥലസൗകര്യങ്ങൾ വർദ്ധിപ്പിക്കാൻ ഒരു പുതിയ കെട്ടിടത്തിന്റെ പണിയും ഏതാണ്ടാരംഭിച്ചിട്ടുണ്ടു്. പഴക്കവും പ്രശസ്തിയുമുള്ള ഈ സ്ഥാപനം പൊതുജനങ്ങൾക്കു കൂടുതൽ ഉപയോഗപ്രദമായി തീരാൻ പോകുന്ന ഈ സന്ദർഭത്തിൽ ചില കാര്യങ്ങൾ ഞങ്ങൾ അധികാരികളുടെ ശ്രദ്ധയിൽപ്പെടുത്തിക്കൊള്ളട്ടെ. ഇപ്പോൾ നിയുക്തമായിരിക്കുന്ന കമ്മിററിയുടെ പ്രാതിനിധ്യസ്വഭാവത്തെപ്പററി അഭിപ്രായ വ്യത്യാസമുണ്ടെങ്കിലും ആ കാര്യത്തെക്കുറിച്ചൊന്നും പറയുന്നില്ല. മറെറാരു കാര്യമാണു് ഞങ്ങളുടെ സ്മരണയിൽ മുന്നിട്ടുവരുന്നതു്. പബ്ലിക് ലൈബ്ററിയിൽ മലയാളം ശാഖ വിപുലമാക്കിയിട്ടില്ല എന്നുള്ളതു് പരിതാപകരമാണു്.

പുത്തനായി തീരുന്ന കെട്ടിടം സജ്ജമാക്കുമ്പോൾ അതു് ദേശ്യഭാഷകൾക്കുമാത്രമുള്ള ഒരു വിഭാഗമായി മാററണം. അവിടെ മലയാളവും തമിഴും പുസ്തകങ്ങൾ മാത്രമേ കാണാവൂ. മലയാളത്തിൽ ഇന്നേവരെ നടന്നിട്ടുള്ള പ്രശസ്ത മാസികകളുടെ പഴയ ലക്കങ്ങൾ ശേഖരിച്ചു് സൂക്ഷിക്കേണ്ടതിലും ശ്രദ്ധിക്കണം. മലയാളത്തിന്റെ ഗണ്യമായ ഒരു സമ്പത്തു് ആ മാസികകളിലാണു് കിടക്കുന്നതു്. അവ ഒന്നായി ശേഖരിക്കാനുള്ള കാലം കുറെ വൈകിപ്പോയിരിക്കുന്നു എന്നു സമ്മതിക്കാം. എങ്കിലും ഉററു ശ്രമിച്ചാൽ ഇനിയും സാധിക്കുമെന്നാണു് തോന്നുന്നതു്. ഈയിടെ തിരുവിതാംകൂർ യൂണിവേഴ്സിററി ലൈബ്രറിക്കുവേണ്ടി അത്തരം മാസികകളുടെ ഒരു സെററ് 800-ൽപരം രൂപാകൊടുത്തു ശ്രീ. പി. വി. കൃഷ്ണവാര്യരുടെ (കോട്ടയ്ക്കൽ) പക്കൽനിന്നു് വാങ്ങുകയുണ്ടായി. അത്തരം ചില ഗ്രന്ഥശേഖരക്കാരെ അന്വേഷിച്ചുപിടിച്ചു് അക്കാര്യം സാധിക്കാൻ നോക്കണം. അങ്ങനെ പബ്ലിക് ലൈബ്രറിയുടെ മലയാളവകുപ്പിനെ ഒരു നല്ല കേന്ദ്ര ഗ്രന്ഥശാലയാക്കാൻ തൽഭരണവാഹികൾ ഉത്സാഹിക്കുമെന്നു് ഞങ്ങൾ പ്രത്യാശിക്കുന്നു.

ഒരു പുതിയ പുസ്തകത്തെക്കുറിച്ച്

# * വിശപ്പിന്റെ വിളി



ജി. കുമാരപിള്ള.

## I

"ചെറുപ്പക്കാരെല്ലാം വിശപ്പേ വിശപ്പേ എന്നു പാടിക്കൊണ്ടു നടക്കുകയാണ്, മററൊന്നും ഓർമ്മയില്ല, ലോകത്തിൽ വേറൊന്നും ഇല്ലേ?". കുറച്ചുകാലത്തിനു മുൻപ് ഒരു സമ്മേളനത്തിൽവച്ച് പട്ടിണിപ്പാവങ്ങളുടെ കത്തിക്കാളുന്ന വിശപ്പിനെപ്പററി അല്പം ആവേശത്തോടുകൂടി ഞാൻ സംസാരിച്ചതിനു മറുപടിയായി നമ്മുടെ വന്ദ്യവയോധികനായ ഒരു നേതാവ് തെല്ലൊരു ഹാസ്യരസം കലർത്തി പറഞ്ഞ വാചകമാണതു്. വിശപ്പിനെക്കുറിച്ചു കൂടുതൽ ചിന്തിക്കുവാൻ അങ്ങനെ അദ്ദേഹം ഇടനൽകി. അതിനുശേഷം മനുഷ്യന്റെ എല്ലാ പ്രവർത്തനങ്ങൾക്കും പ്രേരണയായി നില്ക്കുന്ന ഹൃദയത്തിന്റെയും ജഠരത്തിന്റെയും വിശപ്പിനെപ്പററി പലതും വായിച്ചു. അങ്ങനെ ഭയങ്കരവും അത്ഭുതകരവും ആയ വിശപ്പിന്റെ ശക്തി മനസ്സിനുള്ളിൽ തെളിഞ്ഞു വരുമ്പോഴാണ് ശ്രീ. ഭവാനി ഭട്ടാചാര്യയുടെ ഹൃദയസ്പൃക്കായ നോവൽ വായിക്കുവാനിടയായതു്.

വിശപ്പും അധികാരിവർഗ്ഗവും തമ്മിൽ, വിശപ്പും സാമൂഹ്യനിയമങ്ങളും തമ്മിൽ, വിശപ്പും മനുഷ്യത്വവും തമ്മിൽ, വിശപ്പും വിശപ്പും തമ്മിൽ നടക്കുന്ന ഗംഭീരസംഘട്ടനത്തിന്റെ ലോകം; അടങ്ങാത്ത വിശപ്പിന്റെയും ഒടുങ്ങാത്ത ദാഹത്തിന്റെയും തീഷ്ണമായ പ്രേരണയിൽപ്പെട്ടു ചലിക്കുന്ന മനുഷ്യത്വത്തിന്റെ ചരിത്രം, ആ തീവ്രമായ പ്രേരണയിൽ അവൻ പാതാളത്തോളം താഴുന്നതും നക്ഷത്രലോകത്തോടൊപ്പം ഉയരുന്നതുമായ ചിത്രം—അതാണു ശ്രീ. ഭവാനിഭട്ടാചാര്യ നമുക്കു കാണിച്ചു തരുന്നതു്. കത്തിക്കാളുന്ന ജഠരത്തിന്റെ കഠോരമായ ബുഭുക്ഷ, അമർത്തപ്പെട്ട ലൈംഗികബോധത്തിന്റെ ഉഗ്രമായ വിശപ്പ്, പ്രതാപത്തിനും സമ്പത്തിനും വേണ്ടിയുള്ള മനുഷ്യഹൃദയത്തിന്റെ അടങ്ങാത്ത ആർത്തി; സ്നേഹിക്കുവാനും സ്നേഹിക്കപ്പെടുവാനുമുള്ള തീവ്രമായ ഹൃദയത്തിന്റെ തീവ്രമായ അഭിനിവേശം; അടിമത്തത്തിൽ അമർന്നു ഞെരിയുന്ന ഒരു മഹാജനതയുടെ സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള തീഷ്ണമായ ആവേശം; വിജ്ഞാനത്തിനായി വെമ്പുന്ന മസ്തിഷ്കത്തിന്റെ അപ്രതിരോധ്യമായ ക്ഷുത്തു്; പരമസത്യത്തെ തേടി അലയുന്ന മനുഷ്യാത്മാവിന്റെ അജയ്യമായ അന്തർദ്ദാഹം—അങ്ങനെ വിശപ്പിന്റെയും ദാഹത്തിന്റെയും വിശാലമായ മണ്ഡലത്തിലേയ്ക്കു നാം കടക്കുന്നു........

* So many Hungers by Bhavani Bhattacharya

കാലം. രണ്ടാംലോകമഹായുദ്ധത്തിന്റെ ആദ്യവർഷങ്ങൾ. സ്ഥലം: മറുനാടൻ മേധാവിത്വത്തിനെതിരായി സമഗ്രസമരം പ്രഖ്യാപിച്ച ഇന്ത്യ; ആ ഇന്ത്യയുടെ തുടിക്കുന്ന ഹൃദയമായ ബംഗാൾ. അവിടെ രണ്ടു കുടുംബങ്ങൾ: ഒന്നു് കൽക്കത്താ നഗരിയിൽ സമ്പത്തും സ്ഥാനവും ഉള്ള ഒരു പ്രശസ്ത കുടുംബം; മററേതു് അകലെ ബാരുണിഗ്രാമത്തിൽ ധനമോ സ്ഥാനവലുപ്പമോ ഇല്ലാത്ത ഒരു കർഷക കുടുംബം. ദരിദ്രനായി ജനിച്ചു വിദ്യാഭ്യാസകാലത്തു് ധനികരായ സതീർത്ഥ്യരുടെ പരിഹാസത്തിനു പാത്രമായി ഒടുവിൽ സ്വപ്രയത്നം കൊണ്ടു സമ്പത്തും സ്ഥാനവും സമ്പാദിച്ച സമരേന്ദ്രബോസു്; അദ്ദേഹം ധനസമ്പാദനത്തിൽ വ്യഗ്രനാണു്. സ്വന്തം കുട്ടികളെങ്കിലും സുഭിക്ഷതയിലും സമൃദ്ധിയിലും കഴിയണമെന്നതാണു് അദ്ദേഹത്തിന്റെ ജീവിതോദ്ദേശം. കേംബ്രിഡ്ജിൽനിന്നും ഉന്നത ബിരുദം നേടി ശാസ്ത്രഗവേഷണത്തിൽ ഏർപ്പെട്ടിരിക്കുന്ന ചിന്താശീലനും ഹൃദയാലുവുമായ മൂത്ത പുത്രൻ രാഹുലൻ; ആ യുവാവിന്റെ ഹൃദയം നക്ഷത്രലോകത്തു് സ്വർഗ്ഗരശ്മികളോടൊപ്പം ഒളിച്ചു കളിക്കുകയാണു്. രാഹുലന്റെ മൃദുലഹൃദയയായ ഭാര്യ മഞ്ജു; കുടുംബജീവിതത്തിന്റെ തണലിൽ പററിനിന്നു സുഖിക്കുവാൻ ഇഷ്ടപ്പെടുന്ന ഒരു യുവതിയാണവൾ. രാഹുലന്റെ ധീരനും സാഹസികനുമായ ഇളയ സഹോദരൻ കുണാൾ; അവനു് അനുനിമിഷം എന്തെങ്കിലും പ്രവർത്തിക്കണം. ഇതാണു് കൽക്കത്തയിലെ കുടുംബം. ഇനി ആ കർഷകകുടുംബത്തിലേയ്ക്കു കടന്നു നോക്കാം. സ്നേഹത്തിന്റെയും ക്ഷമയുടെയും പ്രതിരൂപമായ അമ്മ; അവൾക്കു മൂന്നു കുട്ടികൾ, മുഗ്ദ്ധവും ശാലീനവുമായ ഗ്രാമീണയൗവനം ഉടലെടുത്ത 'കജോരി'; ധീരഹൃദയനും വിശ്വസ്തനുമായ 'കണു', ആക്കമെടുത്തു്, ഓമനിക്കുവാൻ തോന്നുന്ന 'ഓനു'. പുത്രിയുടെയും പുത്രന്മാരുടെയും സുഖം മാത്രമാണു് അമ്മയുടെ ലക്ഷ്യം; അവരുടെ നായകൻ സംഗീതാലാപവുമായി എവിടെയോ അലഞ്ഞു നടക്കുന്ന ഒരു കലാപ്രേമിയാണു്. ആ കുടുംബത്തിലെ ഒരു അംഗത്തെപ്പോലെ കഴിയുന്നമംഗല എന്ന പശു അമ്മയുടെ ഉററ സഖിയാണു്. സ്നേഹമയിയായ അമ്മയും കലാപ്രേമിയായ പിതാവും നിഷ്കളങ്കയായ മകളും ധീരരും വിശ്വസ്തരുമായ പുത്രന്മാരും കുടുംബാംഗമായ പശുവും—ഇൻഡ്യൻ കർഷക കുടുംബത്തിന്റെ മാതൃകയാണതു്. ഈ രണ്ടു കുടുംബങ്ങളെ—രണ്ടു ലോകങ്ങളെ—കൂട്ടിയിണക്കുന്നതു് സമരേന്ദ്രബോസുവിന്റെ പിതാവായ ദേവേശ്ബോസുവാണു്. ധനികനായ പുത്രനോടുകൂടി നഗരത്തിൽ താമസിക്കാതെ അദ്ദേഹം ബാരുണിഗ്രാമത്തിൽ കർഷക ജനതയോടൊപ്പം അവർക്കു വേണ്ടി ജീവിക്കുന്നു. വെള്ളിക്കമ്പികൾ പോലെയുള്ള മനോഹരമായ താടിമീശയും ഉയർന്ന ശരീരവും, സ്വച്ഛവും വിശ്വപ്രേമനിർഭരവുമായ ഹൃദയവും അടങ്ങാത്ത സേവനതൃഷ്ണയും—ദേവേശ് ബാബുവിന്റെ ആ ആകൃതിയും പ്രകൃതിയും ആർക്കും മറക്കാവതല്ല. അദ്ദേഹം ഗ്രാമീണരുടെ "ദേവത"യാണു്.

ശാന്തിയും സന്തുഷ്ടിയും ഈ കുടുംബങ്ങളിൽ വിടർന്നുനിൽക്കുന്നു. ഈ അന്തരീക്ഷത്തിൽ സാമൂഹ്യവും രാഷ്ട്രീയവും ആയ പ്രവാഹങ്ങളും പ്രതിപ്രവാഹങ്ങളും ആഞ്ഞടിക്കുന്നതാണു് കഥാതന്തു. അതിനുപുറകിൽ വിശാലമായ മനുഷ്യത്വത്തിന്റെ ഗംഭീരമായ ചലനം, അതിന്റെ ദുഃഖങ്ങളും സുഖങ്ങളും, അതിന്റെ വിജയങ്ങളും പരാജയങ്ങളും, അതിന്റെ അത്ഭുതകരമായ പ്രാഭ

വവും അപഹാസ്യമായ ചാപല്യവും. ആ മനുഷ്യമഹാരാശിയുടെ ചിഹ്നങ്ങൾപോലെ കഥാപാത്രങ്ങൾ നമ്മുടെ മുൻപിൽ നീങ്ങുകയും സംസാരിക്കുകയും ചെയ്യുന്നു.

## II

രണ്ടാംലോകമഹായുദ്ധത്തിൻെറ ആരംഭത്തോടുകൂടിയാണു് കഥ തുടങ്ങുന്നതു്. ബ്രിട്ടീഷ് പ്രധാനമന്ത്രിയുടെ യുദ്ധപ്രഖ്യാപനം റേഡിയോയിലൂടെ രാഹുലൻെറ ഹൃദയത്തിൽ മുഴങ്ങുന്നു. ഫാസിസത്തിനെതിരായി ജനാധിപത്യം യുദ്ധപ്രഖ്യാപനം ചെയ്തിരിക്കുന്നു. പക്ഷേ ആ ജനാധിപത്യത്തിൻെറ നെടുംതൂണായ ബ്രിട്ടൻെറ കീഴിൽ ഇൻഡ്യ അമർന്നു കിടക്കുന്നു. എന്തൊരു വിരോധഭാസം! പക്ഷേ ഈ യുദ്ധം പഴയ സാമ്രാജ്യത്വവ്യവസ്ഥിതിയുടെ അടിത്തറ പൊളിക്കും. രാഹുലൻെറഹൃദയം ഉൽക്കണ്ഠയാൽ ത്രസിക്കുകയാണു്. അടുത്ത മുറിയിൽ മഞ്ജു പ്രസവവേദനയോടെ കിടക്കുന്നു. ആ പ്രസവവേദനയുടെ തീഷ്ണതയോർക്കുമ്പോൾ അയാളുടെ ഹൃദയം ഉയരുകയാണു്. പക്ഷേ പ്രഥമസന്താനത്തിൻെറ മുഖദർശനത്തെപ്പററിയുള്ള ഭാവന അയാളുടെ ഹൃദയത്തെ ആനന്ദംകൊണ്ടു വികസിപ്പിക്കുന്നു. മഹായുദ്ധത്തിൻെറ ഘോരയാതനയിൽ ഉരുകിത്തെളിയുവാൻപോകുന്ന മനുഷ്യത്വംപോലെ ആ ശിശുവിൻെറ മുഗ്ദ്ധമായ രൂപം അയാളുടെ മുൻപിൽ ഉയരുന്നു.

യുദ്ധപ്രഖ്യാപനം: ലോകം മുഴുവൻ കുലുങ്ങുകയാണു്. എങ്ങും ഗംഭീരമായ ചലനം. രാഹുലൻെറ ഭവനത്തിലും അതിൻെറ പ്രതിധ്വനികൾ ഉയർന്നു. കണാരൻ തീരുമാനിച്ചുകഴിഞ്ഞു. ഒരു സൈനികോദ്യോഗസ്ഥനാകുവാൻ. പിതാവു തീരുമാനിച്ചുകഴിഞ്ഞു യുദ്ധകാലപരിതഃസ്ഥിതികളിൽ വ്യാപാരത്തിൽനിന്നു് മുതലെടുക്കുവാൻ. രാഹുലൻെറ ഹൃദയംമാത്രം സംശയഗ്രസ്തമാണു്. അയാളുടെ ശ്രദ്ധ നക്ഷത്രലോകത്താണു്; സൂര്യരശ്മികളെക്കുറിച്ചുള്ള ഗവേഷണത്താൽ ലോകത്തിനു മഹത്തായ സംഭാവന നൽകുവാൻ അയാൾക്കു കഴിവുണ്ടു്. പക്ഷേ മനുഷ്യത്വം അയാളെ ഭൂമിയിലേക്കു വിളിക്കുന്നില്ലേ? ഭൂമിയിലേക്കു വന്നാൽതന്നെ സ്നേഹമയിയായ മഞ്ജുവിനെ എങ്ങിനെ വിട്ടുപോകും? അവളെ വിട്ടുപോയാൽതന്നെ ഇൻഡ്യാക്കാരനായ രാഹുൽ ഈ യുദ്ധത്തിൽ ഏതു ചേരിയിൽ ചേരും? പിതാമഹനുമാത്രമേ തൻെറ ചേതോവികാരങ്ങൾ മനസ്സിലാക്കാൻ കഴിയൂ. അതിനാൽ രാഹുൽ ബോരുണിയിൽ എത്തുന്നു. അവിടെ "ദേവത" അയാളെ ആകർഷക കുടുംബത്തിലേക്കു് ആനയിക്കുന്നു. നഗരവാസിയായ ആ ബുദ്ധിജീവി അപരിചിതമായ ഒരു പുതിയ ലോകവുമായി പരിചയപ്പെടുന്നു. അയാളുടെ കണ്ണുകൾ അല്പാല്പം തുറക്കുകയാണു്. അതാണു യഥാർത്ഥമായ ഇന്ത്യ. നൂററാണ്ടുകാലമായി കുന്നുകൂടിയ കദനഭാരത്തിനും നശിപ്പിക്കുവാൻ കഴിയാത്ത മനുഷ്യത്വത്തിൻെറ സജീവചിത്രമാണു് രാഹുൽ അവിടെ കാണുന്നതു്. "ദേവത" ഈ ജീവിതവുമായി താദാത്മ്യം പ്രാപിച്ചിരിക്കുന്നു; രാഹുലൻ കർഷകമാതാവിൻെറ ആതിഥ്യം സ്വീകരിക്കുവാൻ നിർബന്ധിതനാകുന്നു. ഈ ഇൻഡ്യക്കു സ്വാതന്ത്ര്യം കൊടുക്കുവാൻ തയ്യാറില്ലാത്ത ജനാധിപത്യം ജനാധിപത്യമല്ല, എന്ന ഉപദേശം ഗ്രഹിച്ചു രാഹുലൻ മടങ്ങുന്നു.

റഷ്യയും യുദ്ധപ്രഖ്യാപനം ചെയ്യുകയാണു്. സമരരംഗബോസുവിനു ഇതിലെല്ലാം ഒരു പരിഗണനമാത്രമേയുള്ളു. പണമുണ്ടാക്കുക. മനുഷ്യചരിത്രത്തിലെ അതിഭയങ്കര

മായ ഒരു വിപത്സന്ധിയുടെ വക്കിലാണ് ലോകം, അട്ടഹത്തിന് അതിൽനിന്നു പ ണം ഉണ്ടാക്കുക എന്ന ഓർമ്മയേയുള്ളു. പിതാവിനെപ്പോലെയുള്ളവരാണ് ഏതാനും വെള്ളിക്കാശിനുവേണ്ടി ഇൻഡ്യയെ ഒററു കൊടുത്തതെന്നു രാഹുലൻ വിചാരിക്കാറുണ്ട്. പക്ഷേ വാസ്തവം ഇതാണ്. ഈ പണം ഒന്നും സമരേന്ദ്രൻ ഉപയോഗിക്കാറില്ല. ബാല്യകാലത്തെ യാതനകൾ അദ്ദേഹത്തിന്റെ ഹൃദയത്തെ മഥിക്കുന്നു; തന്റെ കുട്ടികൾ അങ്ങനെ കഷ്ടപ്പെടരുത്. ധനം സമ്പാദിയ്ക്കുക, സർക്കാരിൽനിന്ന് ഒരു ബിരുദവും നേടുക, അങ്ങനെ മാന്യതയ്ക്കു മകുടം ചാർത്തുക, അതാണ് സമരേന്ദ്രന്റെ ജന്മോദ്ദേശം. രാഹുലൻ പിതാവിനെയും ഇളയസഹോദരനെയും പഠിപ്പിയ്ക്കുവാൻ ശ്രമിയ്ക്കുന്നുണ്ട്; എന്നാൽ സാദ്ധ്യമല്ല. കുണാൽ ആർക്കുവേണ്ടിയാണു യുദ്ധംചെയ്യുന്നതു്? അവൻ ബ്രിട്ടീഷ്കാരുടെ സൈന്യത്തിൽ ചേർന്നിരിക്കുന്നു, സഹോദരന്റെ മനോഭാവം രാഹുലൻ ഓർത്തു. "എനിയ്ക്കു ജീവിതത്തിൽ തത്ത്വസംഹിതയൊന്നുമില്ല........പക്ഷേ ഞാൻ അപകടകരമായി ജീവിക്കുവാൻ ഭയപ്പെടുന്നില്ല........ചേട്ടൻ ജീവിതത്തിൽ ആർക്കെങ്കിലും എന്തെങ്കിലും ഗുണം ചെയ്തിട്ടുണ്ടോ?" ഈ വാചകങ്ങൾ കുണാൽ പറഞ്ഞതാണ്. പക്ഷേ പിതാവും സഹോദരനും ഇന്ത്യയെ പ്രതിനിധീകരിക്കുന്നില്ലെന്നു രാഹുലൻ വിശ്വസിക്കുന്നു.

"ഞാനും ഈ നിമിഷത്തിൽ ഒരു ചിഹ്നമായി നിലകൊള്ളുകയാണ്. ബ്രിട്ടീഷ് സാമ്രാജ്യത്വത്തിൽ നിന്നു വിട്ടുമാറി പൂർണ്ണ സ്വാതന്ത്ര്യം പ്രാപിക്കുവാൻ ദൃഢനിശ്ചയം ചെയ്തിരിക്കുന്ന ഇൻഡ്യൻ ദേശീയത്വത്തിന്റെ ചിഹ്നമാണ് ഞാൻ"—ആരാണ് ഇൻഡ്യയുടെ ശബ്ദം. ഗൊരക്പൂർ ജയിലിൽ കിടക്കുന്ന പണ്ഡിത് നെഹ്റു വിചാരണസമയത്തു് കോടതിയിൽ നൽകിയ പ്രസ്താവനയുടെ ഭാഗമാണതു്. ഗവമ്മെൻറ് അതു നിരോധിച്ചിരുന്നു. പക്ഷേ കൊട്ടുങ്കാററുപോലെ അതു് ഇൻഡ്യയിലെങ്ങും പരന്നു കഴിഞ്ഞിരിക്കുന്നു. രാഹുലന്റെ ഗവേഷണശാലയിലെ മേശപ്പുറത്തും അതിന്റെ ഒരു പ്രതിയുണ്ട്. ആർത്തിയോടെ അയാൾ അതു വായിക്കുകയാണ്. ഫാസിസത്തിന്റെ ആ ജന്മശത്രുവായ നെഹ്റു ജയിലിൽ. ഗാന്ധിജിയോ? അദ്ദേഹവും ജയിലിൽ, സംസ്കാരത്തിന്റെ പാരമ്യത്തിൽ എത്തിയ ആ മഹാനേതാവു് കൊലപ്പുള്ളികളുടെയും തെമ്മാടികളുടെയും നടുവിൽ! പാശ്ചാത്യ ജനാധിപത്യത്തിന്റെ ദേവദൂതന്മാരെപ്പററി രാഹുലനു സംശയമേയില്ല. ദേശീയ സ്വാതന്ത്ര്യ സമരത്തിന്റെ ഊഷ്മാവു് അയാളുടെ സിരകളിൽ തുടിക്കുകയാണ്.

എങ്കിലും കാലം ആയിട്ടില്ല, പരിതഃസ്ഥിതികൾ അയാളെ പുറകോട്ടു പിടിക്കുന്നു. അയാൾക്ക് അന്ന് ഒരു സൽക്കാരത്തിനു പോകണം. മഞ്ജുവും അയാളെ അനുഗമിക്കുന്നു. പാശ്ചാത്യരീതിയിൽ അവൾ അന്നാണ് ആദ്യമായി നൃത്തംചെയ്യുന്നതു്. അവളുടെ ചലനം എത്ര മനോമോഹനമാണ്. നൃത്തം കഴിഞ്ഞു തിരിച്ചുവരുന്ന രാഹുലൻ മഞ്ജുവിൽ മുഴുകിയിരിക്കുന്നു. അവളുടെ മൃണാളകോമളമായ കൈകൾ അയാളുടെ രക്ഷാകവചമാണ്. അയാൾ അവളുടേതാണ്, അവൾ അയാളെ വിടുകില്ല. അയാൾ പലപ്പോഴും കമ്മാർമുഖനായി ലോകത്തിലേയ്ക്കു കുതിച്ചു ചാടുവാൻ വെമ്പിയിട്ടുണ്ട്. അപ്പോഴെല്ലാം അവളുടെ പരിഭവം, അവളുടെ പ്രേമം, അവളുടെ സൗന്ദര്യം അയാളെ പിടിച്ചുനിർത്തി, ഹൃദ

യസമ്പന്നയായ അവളോടും തനിക്കൊരു കർത്തവ്യമില്ലേ? നൃത്തം കഴിഞ്ഞു വരുമ്പോൾ രാഹുലൻ വീണ്ടും സ്വാതന്ത്ര്യസമരത്തെ മറന്നിരിക്കുന്നു. പിന്നെയും അയാൾ ഗവേഷണത്തിൽ വ്യാപൃതനാവുകയാണ്. ഇംഗ്ലണ്ടിൽനിന്നു സ്വന്തം പ്രൊഫസറുടെ പ്രോത്സാഹനവും അയാൾക്കു കിട്ടുന്നു.

എന്നാൽ 1942 ആഗസ്റ്റുമാസത്തിൽ ഇൻഡ്യയുടെ ശബ്ദം മേഘനാദംപോലെ വീണ്ടും മുഴങ്ങുന്നു. "ക്വിറ്റിൻഡ്യാ" "ഇൻഡ്യാ വിടുക" ഗംഭീരമായ അഗ്നിപർവ്വതംപോലെ ഇൻഡ്യൻ ജനതയുടെ വിപ്ലവാവേശം ഇരമ്പുന്നു. സ്വതന്ത്രയായ ഇൻഡ്യ ജനാധിപത്യത്തിനുവേണ്ടി സമഗ്രസമരം നടത്തുമെന്ന് നേതാക്കന്മാർ പ്രഖ്യാപിച്ചിരുന്നു. അററ്ലാൻറിക് ചാർട്ടർ ലോകത്തിനു മുഴുവൻ സ്വാതന്ത്ര്യം വാഗ്ദാനം ചെയ്തിരുന്നു; എങ്കിലും ഇൻഡ്യ അവഗണിക്കപ്പെട്ടു. അങ്ങനെ ഗത്യന്തരമില്ലാതെ ഇൻഡ്യൻ ജനതയുടെ സ്വാതന്ത്ര്യാഭിലാഷം പൊട്ടിപ്പുറപ്പെടുകയാണ്. പത്തുദിവസം കൽക്കത്താനഗരം മുഴുവൻ പ്രക്ഷുബ്ധമായി ഇരമ്പുകയാണ്. വെള്ളക്കാരൻെറ ചുമടു തട്ടിയെറിയുവാൻ ദൃഢപ്രതിജ്ഞരായ ജനങ്ങൾക്കു മുൻപിൽ അധികാരിവർഗ്ഗം അമ്പരക്കുന്നു. കാട്ടാളഭരണത്തിൻെറ കടിഞ്ഞാൺ അയച്ചുവിടപ്പെട്ടിരിക്കുന്നു. അഹിംസയുടെ മാറിൽ ഹിംസയുടെ നഗ്നതാണ്ഡവം! നിരായുധരായ ജനങ്ങൾ യന്ത്രത്തോക്കിൻെറയും കുന്തത്തോക്കിൻെറയും മുൻപിൽ അടിഞ്ഞു വീഴുകയാണ്. ആകസ്മികമായി രാഹുലൻെറ കാലിലും ലാത്തികൊള്ളുന്നു. ഒരു ദിവസം അയാൾ ജയിലിൽ കിടക്കുന്നു. ഉള്ളിൽ അഗ്നിയേക്കാൾ ഊഷ്മളമായ എന്തോ എരിയുന്ന അനുഭവമാണ് അയാൾക്കുണ്ടാകുന്നതു്. അതു സ്വാതന്ത്ര്യത്തിൻെറ ആവേശമാണ്. അങ്ങനെ ബഹുജനസമരവുമായി അയാൾക്കു സ്പർശമുണ്ടാകുന്നു. പക്ഷെ സമരേന്ദ്രൻ പുത്രനെ ജയിലിൽനിന്നു വിടുവിക്കുന്നു. മഞ്ജുവിൻെറ ഹൃദയത്തിലും ആഗസ്റ്റിലെ പ്രക്ഷോഭണം അലകൾ ഇളക്കുന്നുണ്ട്. തെരുവീഥിയിൽ വിളക്കുകൊളുത്തുവാൻ വരുന്ന ഒരുവനെ പോലീസുകാർ അകാരണമായി വെടിവച്ചു വീഴ്ത്തുന്നു. നിർദ്ദോഷികളെ തോക്കിനിരയാക്കുന്ന സർക്കാരിൻെറ തനിരൂപം അന്നാണവൾക്ക് ആദ്യമായി മനസ്സിലാകുന്നതു്. തൻെറ കുഞ്ഞിൻെറ ഒരു സുഹൃത്തായിരുന്ന ആ വിളക്കുകൊളുത്തുകാരൻെറ മരണം അവളുടെ ഹൃദയത്തിൽ മായാത്ത മുദ്ര പതിക്കുന്നു.

യുദ്ധം ഇൻഡ്യയോടടുത്തുവരികയാണ്. ഗവമ്മെൻറ് ജനങ്ങളെ ഭയപ്പെടുത്തുവാൻ തന്നെ തീരുമാനിക്കുന്നു. ജപ്പാൻകാരൻ മൃഗമാണ്, അവൻ ബംഗാളിൻെറ വാതിൽക്കൽ എത്തിക്കഴിഞ്ഞു; അവനെ എതിർക്കണം—ഈ പ്രചാരവേലയുമായി ഭരണാധികാരികൾ ജനങ്ങളോട് അടുക്കുന്നു. തീരപ്രദേശത്തും അതിർത്തിയിലും ഉള്ള ഗ്രാമങ്ങൾ പട്ടാളക്കാർ കൈവശപ്പെടുത്തുന്നു. അവിടെനിന്നു നിരായുധരായ ജനങ്ങൾ കൂട്ടംകൂട്ടമായി അലഞ്ഞു തിരിയുന്നു. ജപ്പാൻകാരൻ വരുമ്പോൾ അവനു ഗതാഗതസൌകര്യം പാടില്ല. അതിനാൽ വഞ്ചികളെല്ലാം നശിപ്പിക്കണം. വഞ്ചികൾ ഗ്രാമീണരുടെ ജീവനാണ്. വഞ്ചികൾ നശിച്ചാൽ അവരുടെ ജീവിതം നിശ്ചേഷ്ടമാകും, മീൻ പിടിക്കാനും ആഹാരസാധനങ്ങൾ അങ്ങോട്ടുമിങ്ങോട്ടും കൊണ്ടുപോകുവാനും വഞ്ചികൾ ഇല്ലാതെ സാദ്ധ്യമല്ല. ഗ്രാമീണബംഗാളിലെ ഭൂപ്രകൃതി ആ മാതിരിയാണ്: വഞ്ചികളില്ലാത്ത ജീവിതം അവിടെ മിക്കവാറും അസാദ്ധ്യംതന്നെ,

പക്ഷേ ഗവമ്മെൻറ കൽപിച്ചിരിക്കുന്നു. വഞ്ചികൾ ചുട്ടെരിയ്ക്കണമെന്ന്, പകരം പണം കൊടുക്കും. ഗവമ്മെൻറിൻെറ ഏജൻറന്മാർ ഗ്രാമംതോറും കയറിയിറങ്ങുന്നു. വഞ്ചികൾ കൂട്ടംകൂട്ടമായി എരിയുകയാണ്. ഹൃദയം പൊട്ടിയ ഗ്രാമീണർ അവയുടെ ചാരം നുള്ളിയെടുത്തുകൊണ്ട് നിസ്സഹായരായി വീടുകളിലേക്കു മടങ്ങുന്നു. ജപ്പാൻകാരൻ വാതിലിൽവന്നു മുട്ടുകയാണ്. അവൻ നെല്ല പിടിച്ചെടുക്കും, നെല്ല മുഴുവൻ ഗവമ്മെൻറിനു നൽകണം. വില നിയന്ത്രണമില്ല. ഭക്ഷ്യധാന്യവിതരണപദ്ധതിയില്ല, ഗ്രാമീണർ ധാന്യം എല്ലാം ഗവമ്മെൻറിലേക്കു കൊടുക്കുവാൻ നിർബന്ധിതരാകുന്നു. അങ്ങനെ ബംഗാളിലെ ഗ്രാമീണജീവിതം അടിയ്ക്കടി ശിഥിലമായി വരുകയാണ്.

വയലുകൾ പഴുത്തു നിറഞ്ഞു കിടക്കുന്നു; പക്ഷേ വിളവെടുക്കുവാൻ പുരുഷന്മാരാരും നാട്ടിൽപുറങ്ങളിലില്ല. സ്വാതന്ത്ര്യസമരം അവരിൽ മിയ്ക്കവരെയും കാരാഗൃഹത്തിലേയ്ക്കു നയിച്ചിരിക്കുന്നു. ദേവത, കണു, അവൻെറ പിതാവ്—എല്ലാവരും ജയിലിനുള്ളിലാണ്. ത്രിവർണ്ണ പതാകയുടെ മാനം കാക്കുവാനായി അവർ ജീവനെപ്പോലും പണയം വക്കുവാൻ തയാറായി—അതായിരുന്നു അവരുടെ കുററം. പക്ഷേ കജോലിയും മാതാവും ആ അവസരത്തിലും കരഞ്ഞില്ല. പതാകയ്ക്കു മുൻപിൽ അവർ പ്രണാമം ചെയ്തിരുന്നു. അവരുടെ ഹൃദയം ധീരോദാരമായിത്തീർന്നിരുന്നു. ദേശാഭിമാനം അവക്ക് അജയ്യമായ ശക്തി നൽകിയിരുന്നു. പോലീസും ഗ്രാമീണരുമായി ഉടനെ നടന്ന സംഘട്ടനങ്ങൾ ഇൻഡ്യയിലെ സാമാന്യജനങ്ങളുടെ ശക്തി തെളിയിച്ചു. പുരുഷന്മാരുടെ അഭാവത്തിൽ സ്ത്രീകളും കുട്ടികളും അവരുടെ ജോലി ചെയ്തുതുടങ്ങി. അങ്ങനെ കജോലിയും കണുവുംകൂടി വയലിൽ കൊയ്ത്തു നടത്തുവാൻ ഉദ്യുക്തരാകുന്നു. കർത്തവ്യനിർവഹണത്തിൽ അവക്ക് എന്തൊരാനന്ദമാണെന്നോ? പക്ഷേ ഇങ്ങനെ കൊയ്തെടുക്കുന്ന ധാന്യം എന്തുചെയ്യും? ഗവമ്മെൻറിൻെറ ആഹ്വാനം ഒരു വശത്ത്, മറുവശത്ത് നാട്ടിലെ നിസ്സഹായാവസ്ഥ. ബാരുണിയിലെ ചെറിയ കച്ചവടക്കാരനായ ഗിരീശ് പ്രതിദിനം സമ്പന്നനായി വരുന്നു. അയാൾ രഹസ്യമായി നെല്ല ശേഖരിച്ച് ബംഗാൾ റൈസ് ലിമിററഡ് എന്ന കമ്പനിയ്ക്കു നൽകുകയാണ്. അയാളുടെ പ്രസംഗം സദാമുഴങ്ങുന്നു. "സഹോദരരേ! ഇതാണു സന്ദർഭം, കഴിയുന്നിടത്തോളം ധാന്യം വിൽക്കുക" കരിഞ്ചന്തയുടെ പൈശാചികമായ ശബ്ദം. അതേസമയത്തു തീരപ്രദേശത്തുനിന്നു ഗ്രാമങ്ങൾ മുഴുവൻ—ഭവനരഹിതരായ കുഞ്ഞുങ്ങളും വൃദ്ധന്മാരും സ്ത്രീകളും കാലികളും എല്ലാം നഗരത്തിലേക്കു നീങ്ങുകയാണ്. അഭയത്തിനു വേണ്ടി. മനുഷ്യരാശിയുടെ മഹാപ്രവാഹം ആരംഭിച്ചു കഴിഞ്ഞു, പക്ഷേ അതു് ആരും ശരിയായി മനസ്സിലാക്കുന്നില്ല.

ബാരുണിയിൽ ജീവിതം പഴയപടി നീങ്ങുന്നു. പൊടുന്നനെ കജോലിയുടെ ജീവിതത്തിൽ ഒരു പരിവത്തനം വരുകയാണ്. ഒരു ദിവസം അവൾ വയലിൽനിന്നു വരുമ്പോൾ വീട്ടിൽ അപരിചിതനായ ഒരു യുവാവ് ഇരിക്കുന്നു. ഭദ്രമായി സൂക്ഷിച്ചു വച്ചിരുന്ന കമ്പളങ്ങാ അമ്മ അയാൾക്കു കറിവച്ചുകൊടുത്തിരിക്കുന്നു. "എൻെറ പുതിയ മകൻ"—അമ്മ അയാളെ അവൾക്കു പരിചയപ്പെടുത്തുന്നു. മിൽതൊഴിലാളിയായിരുന്ന കിശോർ ജയിലിൽനിന്നു മുക്തനായി വന്നിരിക്കുകയാണ്, അയാൾ

കജോലിയുടെ പിതാവിൽനിന്നു് ഒരു കത്തുംകൊണ്ടു വന്നിട്ടുണ്ടു്. അവളെ അയാൾക്കു കല്യാണം കഴിച്ചു കൊടുക്കണമെന്ന നിർദ്ദേശമടങ്ങിയ ഒരു കത്തു്. ലളിതസുന്ദരമായ ശൃംഗാരം അന്തരീക്ഷത്തിൽ സ്ഫുരിക്കുന്നു. കിശോറും കജോലിയും ദമ്പതികളാകുന്നു. തനിക്കു ജീവനുള്ളകാലം അവളെ വയലിൽ പണിചെയ്യുവാൻ അനുവദിക്കുകയില്ലെന്നു് അവൻ ശപഥംചെയ്യുന്നു. പാവം അവൻെറ ആശാ ചേതോഹരങ്ങളായ എത്ര ജീവിതസ്വപ്നങ്ങളാണു് അവരുടെ ഹൃദയത്തിൽ പാറിപ്പറക്കുന്നതു്? അവൾക്കൊരു പുതിയ സാരി വാങ്ങിക്കൊടുക്കുവാൻ അയാൾക്കു ധൃതിയാണു്. ഇരുവരുംകൂടി നഗരത്തിൽ പോയി സാരിയുമായി തിരിച്ചുവരുമ്പോൾ അവൻ അറിയാതെ പാടുന്ന മൂളിപ്പാട്ടു് അർത്ഥവത്താണു്. "മാമനേ, എനിക്കറിയാം, നമ്മുടെ വിശപ്പുകൾക്കു് ഈ ജീവിതത്തിൽ ശമനം കിട്ടുകയില്ല"—അതാണു് ആ പഴയപാട്ടിൻെറ സാരം. അവൾ പറയുകയാണു്, വിവാഹിതയായ സ്ത്രീയ്ക്കു് ഒററ ആത്തിയേയുള്ളു. കുടുംബജീവിതം. അതിലപ്പുറം അവൾക്കു് ഒന്നുമില്ല. ആ സ്വപ്നം സഫലമാവുകയില്ലെന്നു് അവൾ അപ്പോൾ അറിയുന്നതേയില്ല.

ഈ അവസരത്തിലാണു് രാഹുൽ വീണ്ടും ഗ്രാമത്തിൽ വരുന്നതു്. അയാൾ കൊണ്ടുവന്ന വാർത്ത ഭീകരമാണു്. അറുപതിനായിരം സ്ത്രീപുരുഷന്മാരാണു് ജയിലിനുള്ളിൽ അടയ്ക്കപ്പെട്ടിരുന്നതു്. പലരും മന്ദസ്മിതത്തോടെ കഴുമരത്തിൽ കയറി, വെടിയേററു മരിച്ച ധീരന്മാരുടെ എണ്ണം ആക്കും അറിഞ്ഞുകൂടാ, ആ ചുരുങ്ങിയ കാലഘട്ടത്തിനുള്ളിൽ സാമാന്യജനങ്ങൾ അത്ഭുതകരമായി വളർന്നുകഴിഞ്ഞിരുന്നു. നേതാക്കന്മാരുടെ അഭാവത്തിൽ അവർ ചരിത്രം സൃഷ്ടിക്കുന്ന ധീരോദാത്തതയും രാജ്യസ്നേഹവുംകാണിച്ചു. സ്വാതന്ത്ര്യത്തിനായുള്ള അടങ്ങാത്ത അന്തർദ്ദാഹം അവൾക്കൊരു നവചൈതന്യം നൽകി. രാഹുലൻ അവരെ കുറച്ചുകൂടി പഠിച്ചു കഴിഞ്ഞിരിക്കുന്ന ബുദ്ധിജീവികളുടെ നക്ഷത്രലോകത്തുനിന്നു സാവധാനം അയാൾ താഴോട്ടു് ഇറങ്ങുകയാണു്. ധരണിയിലേയ്ക്കുള്ള രണ്ടാമത്തെ വരവു് ഈ വ്യതിയാനത്തെ സ്പഷ്ടമാക്കുന്നു. കജോലിയുടെ മാതാവിനെ "അമ്മേ," എന്നും ഭർത്താവിനെ "അനിയാ" എന്നും അയാൾ അറിയാതെ വിളിച്ചുപോകുന്നു. അയാൾ അവരുമായി—കർഷകജനതയുമായി— താദാത്മ്യം പ്രാപിക്കുകയാണോ? ഇങ്ങു ദൂരെ ഈ കുഗ്രാമത്തിൽ വിദ്യാഭ്യാസത്തിൻെറ നൂലാമാലകളിൽനിന്നും ഒഴിഞ്ഞുനിന്നുകൊണ്ടു് അയാൾ ജീവിതത്തെ ജീവിതമായി കാണുകയാണു്. അയാൾ തിരിച്ചുപോകുന്നതു മറെറാരാളായിട്ടാണു്.

ഗിരീശ് കഴിവതും നെല്ല ശേഖരിച്ചു് ബംഗാൾ റൈസ്കമ്പനിയ്ക്കു നൽകിവരുകയാണു്. പോലീസും ഗവമ്മെൻറും അറിഞ്ഞുള്ള ഭയങ്കരമായ കരിഞ്ചന്ത! അതേ സമയം ദുർഭിക്ഷത നാട്ടിലെങ്ങും തലപൊക്കിക്കഴിഞ്ഞിരിയ്ക്കുന്നു "നമ്മൾ ഉണ്ണുന്നിടത്തോളംകാലം നമ്മുടെ വേലക്കാരും ഉണ്ണും" കജോലിയുടെ അമ്മയുടെ മനോഭാവം അതാണു്. അവർക്കു നെല്ല വിററിട്ടുള്ള ലാഭം വേണ്ട. പക്ഷെ അദൃശ്യമായ് ഒരു കൊച്ചരുവിപോലെ ഒലിച്ചുവന്ന ക്ഷാമം പെട്ടെന്നു ഭയങ്കരമായ വെള്ളപ്പൊക്കമായി ഇരമ്പുകയായി. കിശോർ തീരുമാനിച്ചു. പട്ടണത്തിൽപോയി ജോലിചെയ്യുവാൻ. കജോലിയുടെ വളർന്നുവരുന്ന വയററിൽ സ്നേഹപൂർവം തടവിയിട്ടു് അവളുടെ നിറഞ്ഞ കണ്ണുകളിൽനിന്നു് ദൃഷ്ടി പിൻവലിച്ചു് അവൻ പെട്ടെന്നു് അവിടംവിട്ടുപോകുന്നു, ഒ

യിൽ പാളം കടക്കുമ്പോൾ അവൻ പട്ടാളക്കാരുടെ വെടികൊണ്ടു വീഴുന്ന കാര്യം അവൾ എങ്ങനെ അറിയാനാണ്? അവൾ കണ്ണീരുമായി അങ്ങനെ കാത്തിരിക്കുകയായി.

മാസങ്ങൾ പലതു കഴിഞ്ഞു. രാഹുലന് യുദ്ധരംഗത്തുനിന്നു കണാളിന്റെ എഴുത്തു വന്നു. വെള്ളക്കാരന്റെ വർഗ്ഗഗർവം അവസാനിച്ചിരിക്കുന്നു. ഇൻഡ്യാക്കാരന്റെ സമരനൈപുണ്യവും ധീരതയും അംഗീകൃതമായിരിക്കുന്നു. പുതിയ ഇൻഡ്യയുടെ മോഹനമായ ചിത്രം രാഹുലന്റെ മനസ്സിൽ ഉദിച്ചുപൊങ്ങുകയാണ്. പക്ഷെ രാജ്യത്തിനുള്ളിൽ എന്താണു സ്ഥിതി? അപ്രതീക്ഷിതമായി ഒരാൾ നഗരവീഥിയിലൂടെ നടന്നുപോകുമ്പോൾ മരിച്ചുവീണു. ആരും അതു കാര്യമാക്കിയിരുന്നില്ല. പക്ഷെ തുടർന്നു മററു പല പുരുഷന്മാരും തെരുവീഥികളിൽ വീണുമരിച്ചുതുടങ്ങി. തുടർന്നു സ്ത്രീകളും കുട്ടികളും. അവരുടെ സംഖ്യ ദിനംപ്രതി വർദ്ധിക്കുകയാണ്. പട്ടിണി! എല്ലാം ഒരുമിച്ച് ചത്തൊടുങ്ങുകയാണ്. ബൃഹത്തായ ഒരു ഹിമപിണ്ഡത്തിന്റെ പതനംപോലെ ഭീകരമായ ക്ഷാമം നഗരത്തിനുമേൽ പതിച്ചിരിക്കുന്നു. മനുഷ്യനിർമ്മിതമായ ക്ഷാമം. നിയമങ്ങളെവിടെ? ഭക്ഷ്യധാന്യങ്ങളെവിടെ? ഭക്ഷ്യസാധനങ്ങൾ കൊണ്ടുപോകുവാൻ വഞ്ചികളെവിടെ? വണ്ടികൾ എവിടെ? അധികാരിവർഗ്ഗം അനങ്ങുന്നില്ല. കണാളിന്റെ എഴുത്തിന്റെ കൂടെത്തന്നെ രാഹുലനു മറെറാരു സാധനംകൂടെ കിട്ടി. ബോരുണിയിലേക്കയച്ച ഒരു മണിയാർഡർ തിരിച്ചുവന്നു. അപ്പോൾ ഗ്രാമങ്ങളിലും എന്തോ സംഭവിക്കുന്നുണ്ട്. രാജ്യം മുഴുവൻ പട്ടിണിയാണ്. കൊടിയ പട്ടിണിയുടെ തീനാളങ്ങളിൽപെട്ട് ലക്ഷോപലക്ഷം ജനങ്ങൾ ഉരുകുകയാണ്. രാഹുലന് സർഗ്ഗരശ്മികൾക്കിടയിൽനിന്ന് ഭൂമിയിലേക്ക് വരേണ്ട കർത്തവ്യമില്ലേ? നക്ഷത്രലോകം അയാൾക്കുവേണ്ടി കുറച്ചുനാൾ കാത്തിരിക്കുകയില്ലേ? അയാൾക്കു ബുദ്ധിയുടെ വിശപ്പ് അല്പകാലത്തേക്കു മറന്നുകൂടേ? ചോദ്യചിഹ്നങ്ങൾ—ജ്വലിക്കുന്ന ചോദ്യചിഹ്നങ്ങൾ—അയാൾക്കു മുന്നിൽ എരിഞ്ഞു നില്ക്കുന്നു.

കജോലിയുടെ അമ്മയ്ക്കു രാഹുൽ അയച്ച മണിയാഡർ എന്തുകൊണ്ടു തിരിച്ചുവന്നു? ആ കർഷകമാതാവിന് എന്തു പററി? ക്ഷാമബാധ സഹിയാതെ അവർ സ്ഥലംവിട്ടിരുന്നു. മറക്കാനരുതാത്ത ആ ദാരുണമായ ചരിത്രം നമ്മുടെ കൺമുന്നിൽ തെളിയുന്നു. ഭക്ഷ്യസാധനങ്ങളില്ലാതെ വിഷമിച്ച നാട്ടുകർ ഇലകളും വേരുകളും തിന്നുതുടങ്ങിക്കഴിഞ്ഞു. കജോലിയുടെ വീട്ടിലും ദുർഭിക്ഷതപടർന്നുതുടങ്ങി. അവരും കാട്ടുപഴങ്ങളും വേരുകളും തിന്നുതുടങ്ങി. ബംഗാളിലെ നിരാധാരരായ ജനാവലി വിശപ്പിനെതിരായിസമരം ചെയ്യുകയാണ്. കുഞ്ഞുങ്ങൾ കരഞ്ഞു കരഞ്ഞു മരിക്കുന്നു: എങ്ങും ഭക്ഷണമില്ല. അങ്ങുദൂരെ ദുഖത്തിന്റെ ദീപസ്തംഭമായനഗരം അവരുടെ ഭാവനയിൽ തെളിഞ്ഞുകാണാം: ജനങ്ങൾ കൂട്ടം കൂട്ടമായി അങ്ങോട്ടുപ്രവഹിക്കുകയാണ്. ചെറിയപ്രാണികളെപ്പോലും ക്ഷാമംബാധിച്ചിരിക്കുന്നു: അവയ്ക്കുതിന്നുവാൻ വേരുകളും ഇലകളും ബാക്കിയില്ല. കജോലി ഓമനിച്ചു നട്ടുവളർത്തിയ ചെടികൾ മുഴുവൻ എറുമ്പുകൾ ആർത്തിയോടെ തിന്നുതീർക്കുന്നു, അവളുടെ ഹൃദയത്തിൽ എന്തൊരു വികാരപാരവശ്യമാണെന്നോ? ചുററിനും ഉഗ്രമായ ക്ഷാമം, കിശോർ ഏതോ അജ്ഞാതദേശത്തു്; അവൾക്കിതു് അഞ്ചാംമാസമാണ്, ആദ്യസന്താനത്തിന്റെ സ്പർശനമേൽക്കുവാൻ അവളുടെ മുലക്കണ്ണുകൾ തരിക്കുകയാണ്. പക്ഷെ—

(തുടരും)

# കേരളമഹാ ചരിത്രം



(എം. ആർ.)

നമുക്കു കിട്ടിയിട്ടുള്ള കേരളചരിത്ര ഗ്രന്ഥങ്ങൾക്കു മിക്കതിനും സാരമായ ഒരു പാകപ്പിഴ പററിയതായി കാണാം. കേരളത്തിൻെറ ക്രമാനുഗതവും അനുസ്യൂതവുമായ ചരിത്രമല്ല അവയിൽ അധികവും. ചരിത്രത്തിൻെറ ചണ്ടിയുടേയും കീടൻെറയും കൂമ്പാരമാണു് അവയിൽ ദർശിക്കാവുന്നതു്. കേരളചരിത്രകാരന്മാരിൽ വമ്പനായ കെ. പി. പത്മനാഭമേനവൻ ഒരു ഡച്ചു പാതിരിയുടെ എഴുത്തുകൾക്കു് വ്യാഖ്യാനം ചമയ്ക്കുമ്പോൾ ചരിത്രസംബന്ധികളായ വിവിധ കാര്യങ്ങളെക്കുറിച്ചു് ലഭിക്കാവുന്ന വിവരങ്ങൾ സഞ്ചയിക്കുന്നതല്ലാതെ ക്രമാനുഗതചരിത്രം പടുത്തു കെട്ടുന്നതിനു് പണിപ്പെടുന്നില്ല. അന്നത്തെ നിലയ്ക്കു ഒരു പക്ഷേ അത്രമാത്രമേ സാധിക്കുമായിരുന്നുള്ളുവെന്നു് സമാധാനപ്പെടാം. ഒരു കളമൊരുക്കലിനേ അന്നു് കഴിവുണ്ടായിരുന്നുള്ളു. അതു് ആവും വിധം ഭംഗിയായി അദ്ദേഹം നിർവ്വഹിക്കുകയും ചെയ്തു. എന്നാൽ അതിൽ പിന്നീടും കേരളചരിത്രത്തിൽ കൈവച്ചിട്ടുള്ളവർ സമഗ്രവും ക്രമാനുസ്യൂതവുമായ ചരിത്രം നിർമ്മിക്കുന്നതിൽ പ്രായേണ വിമുഖന്മാരായി കാണുന്നു. ഇടയ്ക്കുള്ള പല കണ്ണികളും കണ്ടു കിട്ടുവാൻ വൈഷമ്യമുള്ളതായിരിക്കാം ഇതിനൊരു കാരണം. എല്ലാവിധത്തിലും വേണ്ട പ്രാരംഭഗവേഷണങ്ങൾ ഇതുവരെ നടന്നിട്ടുമില്ല. പ്രത്യേകകാലഘട്ടങ്ങളേയും സംഭവങ്ങളേയും നായകന്മാരേയുംപ്പററി പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളും ഉപന്യാസങ്ങളും ഏറക്കുറെ നമുക്കു ലഭിച്ചിട്ടുണ്ടു്. വേറെ ചിലർ കേരളചരിത്രത്തെക്കുറിച്ചു് പ്രത്യേകരീതിയിലും നെട്ടായമായി വിഹഗവീക്ഷണം നടത്തിയിട്ടുമുണ്ടു് — മാർക്സിസ്റ്റുപദ്ധതിരീതിയിലും വർഗ്ഗീയാടിസ്ഥാനത്തിലും മററും മററും. 'കേരളമഹാചരിത്രവും' ഒരു തുടർച്ചയായ ചരിത്രമല്ല. ഈ 'ഗംഭീരമായ പ്രസ്ഥാനം' ആ വഴിക്കു ഒട്ടുംതന്നെ തിരിയുന്നതേയില്ല. ചരിത്രാതീതകാലം മുതല്ക്കു ഇന്നുവരെയുള്ള കേരളചരിത്രത്തിൻെറ വിവിധഘട്ടങ്ങളെ ക്രമമനുസരിച്ചു് പ്രതിപാദിക്കുകയാണു് പ്രസ്തുത ഗ്രന്ഥത്തിൻെറ ഉന്നമെന്നു പറയാൻ നിവൃത്തിയില്ല. 'നാനം മൂനം'മുതൽ' കടച്ചാടിവരെയുള്ള കാര്യങ്ങളാണു് അതിൻെറ ഉള്ളടക്കം. ഏതെങ്കിലും ചിട്ടയോ മുറയോ ലാക്കോ പോക്കോ അനുസരിക്കുന്നുമില്ല. കാലക്രമമോ കാര്യക്രമമോ അതിനെ സാരമായി സ്പർശിക്കുന്നുവെന്നും തോന്നുന്നില്ല. ആദികാലംമുതൽ ക്രിസ്ത്വബ്ദം പതിനൊന്നാം ശതകംവരെയുള്ള ചരിത്രം ഒരദ്ധ്യായത്തിൽ ഒരു ഹനുമാൻ ചാട്ടംകൊണ്ടു് നിർവ്വഹിക്കുന്നു. 'മൂലഭദ്രിയും കലിവർഷഗണനയും' മദ്യങ്ങളും മാടമ്പിമാരും വാഹനങ്ങളും ജാതികളും നാഗങ്ങളും രോഗങ്ങളും 'വിഷ്ണുഭുജംഗസ്തോത്ര'വും മററുമെല്ലാം ഇതിനു് അകമ്പടി സേവിക്കു

കേരളമഹാചരിത്രം—ഗ്രന്ഥകർത്താ കുറുപ്പം വീട്ടിൽ ഗോപാലപിള്ള.
പ്രസാധകന്മാർ റെഡ്യാർ പ്രസ്സ്, തിരുവനന്തപുരം.

ന്നമുണ്ട്. കാടും പടലും ചപ്പും ചിപ്പും ഒട്ടും കുറവില്ല. ഈ കോലാഹലത്തിനിടയിൽ മാത്രം താലികെട്ടാൻ മറന്നുപോയി. ചരിത്രമില്ല, 'മഹാചരിത്രമേ'യുള്ളൂ. വളച്ചുകാട്ടുന്ന അല്പചരിത്രംപോലും മുഴുവൻ യഥാർത്ഥ ചരിത്രമല്ല. വെറും കഥകളും കല്പനകളും ഊഹാപോഹങ്ങളും ഐതിഹ്യങ്ങളും ചരിത്രമാവില്ലല്ലോ. ചരിത്രകാരന്ന് യാഥാർത്ഥ്യത്തോടുള്ള ഉത്തരവാദിത്വം ചില്ലറയാണോ? കെട്ടുകഥകളും സങ്കല്പങ്ങളും സൃഷ്ടിക്കുന്നതിലാണ് ഗ്രന്ഥകാരന്റെ ചാതുര്യം. കേരളോൽപത്തി, കേരളമാഹാത്മ്യം എന്നു തുടങ്ങിയ ഗ്രന്ഥങ്ങളുടെ കാലത്തിനുശേഷം ചരിത്രനിർമ്മാണത്തിൽ കല്പനാവൈഭവം ഇത്രമാത്രം ചെന്നതായി വേറെ കണ്ടിട്ടില്ല. ഐതിഹ്യങ്ങളുടേയും കേട്ടുകേൾവികളുടേയും സമാഹാരമായ ആ കൃതികളിലേക്കാൾ അധികം കല്പനാസൃഷ്ടി ഇതിലുണ്ട്. ഇന്നുവരെ ഒരുത്തനും കേട്ടിട്ടില്ലാത്ത രാജ്യങ്ങളും ദേശങ്ങളും ദേശനാമങ്ങളും സംഭവങ്ങളും ഇതിൽ ധാരാളമായി പ്രത്യക്ഷപ്പെടുന്നു. അവയിൽ അധികവും ഗ്രന്ഥകർത്താവിന്റെ സങ്കല്പമൂശയിൽനിന്ന് ഉടലെടുത്തവയത്രേ. കാഞ്ഞിരപ്പള്ളിയ്ക്കടുത്തു 'ചോററി' എന്നൊരു സ്ഥലമുണ്ടായാൽ മതി. അപ്പോൾ 'പെരുഞ്ചോററു'രാജ്യം പ്രത്യക്ഷപ്പെടും. ഒരു 'തേവര'യുള്ളതുകൊണ്ട് കൊച്ചീരാജ്യം 'ദേവരാഷ്ട്ര'മാകും. തിരുവല്ലാതാലൂക്കിൽ കുന്നന്താനത്തു 'കൊലപ്പുക്കാവു'ക്ഷേത്രമുള്ളതിനാൽ കോലഭൂപന്മാർ മദ്ധ്യതിരുവിതാംകൂർ കരസ്ഥമാക്കിയിരുന്നുവെന്ന് ഉത്തരക്ഷണത്തിൽ അനുമാനിക്കും. ആലുവായ്ക്കടുത്തു് 'കൊടവക്കോട്ട്'എന്നൊരു കരയുണ്ടായാൽ 'ചെങ്കുട്ടവൻ''ചെങ്കൊട്ടവ'നാകും. അതു് അദ്ദേഹത്തിന്റെ ജാതി നാമമാണെന്ന് അധ്യാഹരിക്കുകയും ചെയ്യും. 'ചെങ്കൊട്ട വാളും' 'ചേങ്കല' എന്ന വാക്ക്യോ

പകരണവും ഈ പെരുമാളിന്റെ കാലത്തു് ആദ്യമായി നിർമ്മിച്ചതാണെന്ന് സ്ഥാപിക്കും. ഓണപ്പാട്ടിൽ:—

> 'തൃക്കാക്കരശ്രീ-മഹാദേവന്റെ
> തൃപ്പാദസേവകൻ-രാജമാവേലി
> ഇപ്പാരശേഷം-അടക്കി മന്നൻ
> മുപ്പാരിടത്തിലും-കേളിപൊക്കി'

എന്നു കണ്ടാൽ മതി. ക്രിസ്ത്വബ്ദം നാലാംശതകത്തിൽ 'ഒരു മന്നരാജാവു്' കേരളത്തിൽ ആവിർഭവിക്കുകയും സമുദ്രഗുപ്തചക്രവർത്തിയെ യുദ്ധത്തിൽ പരാജയപ്പെടുത്തി അതിന്റെ സ്മാരകമായി ഓണമഹോത്സവം നടപ്പിലാക്കുകയും ചെയ്യും. പോരേ കെട്ടുകഥകളും ദുർവ്യാഖ്യാനങ്ങളും? ദേശനാമങ്ങളെക്കൊണ്ടു നടത്തുന്ന ചെപ്പടിവിദ്യകൾ അനന്യസുലഭങ്ങളാണ്. പ്രസ്തുത ഗ്രന്ഥത്തിലെ ചരിത്രനിർമ്മാണരീതി ആരേയും അൽഭുതപ്പെടുത്തുകയും അമ്പരപ്പിക്കുകയും ചെയ്യും. ഇത്രമാത്രം ഭാവനാസമ്പന്നമായ ചരിത്രനിർമ്മാണംകൊണ്ടു് കേരളചരിത്രം പൊളിച്ചെഴുതാൻ ഇക്കാലത്തു് കുറച്ചൊന്നും ധൈര്യം പോരാതാനും.

ഗ്രന്ഥകാരൻ ആ ഒരു സംഗതിയിൽ പ്രശംസാർഹനാണ്. അഭിപ്രായങ്ങൾ മുന്നും പിന്നുംനോക്കാതെ തട്ടിവിടും. ആക്കാര്യത്തിൽ തരിമ്പും ക്ലേശമില്ലതാനും. 'മുമ്പെ ഗമിക്കുന്നൊരു ഗോവു തന്റെ പിമ്പേ' ഗമിക്കുന്നതിന്ന് അദ്ദേഹത്തിനു വൈമനസ്യമാണ്. പരപ്രത്യയനേയബുദ്ധി വെറും ദാസ്യമല്ലേ? അദ്ദേഹത്തിന്റെ കല്പനാവൈഭവത്താൽ രൂപമെടുത്ത നൂതനസൃഷ്ടികൾ പ്രസ്തുത ഗ്രന്ഥത്തിൽ ആദ്യന്തം നടമാടുന്നതായി കാണാം. അദ്ദേഹത്തിന്റെ അനുമാനങ്ങൾക്ക് പലപ്പോഴും അവലംബം പുരാണവസ്തുക്കളേയും സ്ഥലങ്ങളേയും പററി സ്വന്തമാ

യി നടത്തിയെന്നഭിമാനിക്കുന്ന ഗവേഷണമാണത്രേ. ആ കാര്യത്തിൽ വൈദഗ്ദ്ധ്യം സിദ്ധിച്ചിട്ടുള്ളവരുടെ ചരിത്രാന്വേഷണവും തൽഫലങ്ങളും എന്തൊക്കെയായാലും ഗ്രന്ഥകർത്താവിനു് സ്വതന്ത്രാഭിപ്രായമുണ്ടു്. ആരെന്തുപറഞ്ഞാലും, കേരളവും, ചേരവും രണ്ടു ഭിന്നരാജ്യങ്ങളാണെന്നു് അദ്ദേഹം ശഠിക്കും. മലവാരം സംബന്ധിച്ച പ്രദേശങ്ങളിൽ ചേരവും കടലോരം സംബന്ധിച്ച ഭാഗങ്ങളിൽ കേരളവും വ്യാപിച്ചു കിടന്നിരുന്നുവെന്നാണു് അദ്ദേഹത്തിന്റെ മതം. ബി. സി. നാലാംശതവർഷത്തിനുമുമ്പു് രചിക്കപ്പെട്ടിട്ടുള്ളവയെന്നു് അദ്ദേഹം കരുതുന്ന സംസ്കൃത ഗ്രന്ഥങ്ങളിൽ കേരളരാജ്യത്തെക്കുറിച്ചു പ്രസ്താവങ്ങൾ കാണുന്നതുകൊണ്ടു് മാത്രം, കേരളവും ചേരവും രണ്ടു ഭിന്നരാജ്യങ്ങൾ ആയിരുന്നുവെന്നു് തീരുമാനിക്കുന്നതു് വളരെ വിചിത്രമായിരിക്കുന്നു. യവനസഞ്ചാരികളും പ്രാചീന തമിഴ് സാഹിത്യകാരന്മാരും നൽകിയിട്ടുള്ള വിവരണങ്ങളിൽനിന്നു് ചേരരാജ്യം പടിഞ്ഞാറെ കടൽവരെ വ്യാപിച്ചിരുന്നുവെന്നു് സുവ്യക്തമാണു്. ചേരരാജാവിന്റെ തുറമുഖങ്ങളെപ്പററിയുള്ള അവരുടെ വിവരണങ്ങൾ മറെറാരു വ്യാഖ്യാനത്തിനും വഴികൊടുക്കുന്നില്ല. എന്നാൽ അവരുടെ ചില പ്രസ്താവങ്ങളെ ആധാരമാക്കി ഗ്രന്ഥകർത്താവു ചെയ്യുന്ന ചില അനുമാനങ്ങളും വ്യാഖ്യാനങ്ങളും ഒട്ടുംതന്നെ സ്വീകാര്യങ്ങളല്ല. യവനസഞ്ചാരികൾ 'ദ്രമിഡകം' 'തമിഴകം' എന്നിവയെ സ്വന്ത ഭാഷയിലേയ്ക്കു് പകർത്തിയപ്പോൾ അവയുടെ രൂപങ്ങൾ 'ഡിമിറിക' 'ലിമിറിക' എന്നായിത്തീരുന്നു. 'ഇളമുരുകനും' 'ഇളമുരികനാടു്' ഗ്രന്ഥകർത്താവിന്റെ മനോധർമ്മപ്രസരമാണു്. വക്കല മുതൽ ഗോകർണ്ണംവരെ വ്യാപിച്ചു കിടന്നിരുന്ന ഇളമുരിക നാടിന്റെ കടലോരം സംബന്ധിച്ചു് നെടുനിളത്തിൽ ഉണ്ടായിരുന്ന ചെങ്കുന്നിന്റെ അംശങ്ങളാണു് വക്കലക്കുന്നും ഏഴിമലയും എന്നതു് നിരാലംബകമായ ഊഹം മാത്രമാണു്. ഇങ്ങനെ വൈചിത്ര്യവും വിജാതീയത്വവും സ്വാതന്ത്ര്യവും ഗ്രന്ഥകർത്താവിന്റെ പല അനുമാനങ്ങളുടേയും ഒഴിയാച്ഛായങ്ങളായി നിലകൊള്ളുന്നു.

കേരളവും ചേരവും പ്രത്യേക രാജ്യങ്ങളാണെന്നു പറയുന്ന ശ്വാസത്തിൽത്തന്നെ, പ്രാചീന തമിഴ് സാഹിത്യകാരന്മാർ അനുകീർത്തനം ചെയ്തിട്ടുള്ള ഉതിയഞ്ചേരൽ കേരളചക്രവർത്തിയായ 'പെരുഞ്ചോററു' ഉദയപ്പെരുമാളാണെന്നു് നിസ്സങ്കോചം പറയുന്നതു് ആരേയും വിസ്മയിപ്പിക്കും. പുറനാനൂർ രണ്ടാംപാട്ടിലും ചിലപ്പതികാരത്തിലും അകനാനൂറിലും മററും പ്രസ്തുതനായ ഉതിയഞ്ചേരൽ ചേരരാജാവാണെന്നു് നിസ്സംശയമാണു്. ചേരചക്രവർത്തിയായ ഇദ്ദേഹം തൃപ്പാപ്പി സ്വരൂപത്തിലെ മൂപ്പുമുറയായിരുന്നുവെന്നു് അധ്യാഹരിക്കുവാൻ ഗ്രന്ഥകർത്താവിനു് എന്താധാരമാണെന്നു നിശ്ചയമില്ല. ഉതിയഞ്ചേരലിന്റെ കാലത്തു് 'തൃപ്പാപ്പി സ്വരൂപം' ഉണ്ടായിരുന്നതായി കരുതുവാൻ പോലും തെളിവുകളില്ല. അനിഴംതിരുനാൾ മാർത്താണ്ഡവർമ്മ മഹാരാജാവു് തിരുവിതാംകൂറിൽഊട്ടേപ്പാട്ടു് നടപ്പിൽ വരുത്തിയതു് ഈ പൂർവ്വികന്റെ പാവനസ്മരണയാൽപ്രേരിതനായിട്ടാണെന്നുള്ള അഭ്യൂഹവുംനിർമ്മൂലമത്രേ. പരസ്പരവിരുദ്ധങ്ങളും നിരവലംബങ്ങളുമായ അഭിപ്രായങ്ങളുടെ ബാഹുല്യം പ്രസ്തുത ഗ്രന്ഥത്തിന്റെ ചരിത്രപ്രാമാണ്യത്തിനു് ബാധകമായി നിൽക്കുന്നതായി തോന്നുന്നു. ചെങ്ങന്നൂർ ക്ഷേത്രത്തിൽ ചെങ്കുട്ടവപ്പെരുമാൾ ജീർണ്ണോദ്ധാരണം ചെയ്യിച്ചുവെന്നു് വിചാരിക്കുന്നതിനു് യാതൊരു തെളിവുമില്ല. തൃക്കൊടി

ത്താനം ക്ഷേത്രത്തിലെ നരസിംഹമൂത്തിയുടെ വിഗ്രഹം വിജയനഗരചക്രവത്തിയായ നരസിംഹരായന്റെ കല്പനപ്രകാരം പ്രതിഷ്ഠിച്ചതാണെന്നുള്ള അഭിപ്രായവും ശരിയല്ല. മദ്ധ്യ തിരുവിതാംകൂറിലെ പ്രസിദ്ധപ്പെട്ട അഞ്ചു വിഷ്ണുക്ഷേത്രങ്ങളായ തൃപ്പുലിയൂർ, തിരുവാറന്മുള, തൃച്ചിററാററ്, തിരുവന്മണ്ടൂർ, തൃക്കൊടിത്താനം എന്നിവ നരസിംഹരായരുടെ കാലത്തിന് ഏതാനും ശതവർഷങ്ങൾക്കു മുമ്പുതന്നെ നമ്മാൾവാർ തുടങ്ങിയ ചില ആൾവാരന്മാർ സന്ദർശിക്കുകയും പല കീത്തനങ്ങൾ അവിടുത്തെ മൂത്തികളെപ്പററി രചിക്കുകയും ചെയ്തിട്ടുള്ളതു നോക്കിയാൽ ഇതിന്റെ യാഥാത്ഥ്യം വെളിപ്പെടും. 'അമ്മകന്നി'നേയും 'വെന്നിമല'യേയും കൃഷ്ണദേവരായരേയും സംബന്ധിക്കുന്ന ഐതിഹ്യവും വിശ്വസനീയമാണെന്നു തോന്നുന്നില്ല.

'കേരളമഹാചരിത്ര'ത്തിനു സഞ്ചയിച്ചിട്ടുള്ള സാമുദായികമായും മററുമുള്ള കാര്യങ്ങൾ കേരളത്തെപ്പററിയുണ്ടായിട്ടുള്ള വിവിധഗ്രന്ഥങ്ങളിൽനിന്നും സമാഹരിച്ചിട്ടുള്ളവയത്രേ. അവയുടെ അടുക്കിലും വിന്യാസത്തിലും യാതൊരു നവീനത്വമൊ പ്രത്യേകതയൊ ദർശിക്കാനുമില്ല. കേരളത്തിലെ ചിററരാജ്യങ്ങളെപ്പററി നൽകിയിട്ടുള്ള വിവരണങ്ങൾ പ്രായേണ അപൂർണ്ണവും പത്മനാഭമേനവന്റെ ചരിത്രത്തെയും മററും ഉപജീവിച്ച് രചിച്ചിട്ടുള്ളവയുമാണ്. ഇന്നു ലഭിക്കുന്ന തെളിവുകളെ പരിശോധിച്ച് കൂടുതൽ വിവരങ്ങൾ നൽകുന്നതിന് പറയത്തക്ക ശ്രമം ചെയ്തതായി കാണുന്നില്ല. അതു ഗ്രന്ഥത്തിന്റെ കൈയ്യെഴുത്തുപ്രതി ഒരു പന്തീരാണ്ടിനു മുമ്പു തന്നെ തയ്യാറാക്കിയതിന്റെ ഫലമായിരിക്കാം. എന്നാൽ പ്രസിദ്ധീകരിക്കുന്ന അവസരത്തിൽ വേണ്ടത്ര പുനഃപരിശോധന ചെയ്ത് അതുവരെ ലഭിച്ചിട്ടുള്ള അറിവുകളെ ആസ്പദമാക്കി നവീകരിക്കാമായിരുന്നു. ഏതായാലും ഇക്കാര്യങ്ങളിൽ ഇദ്ദേഹത്തിന്റെ ഗവേഷണം പഴയ ഗ്രന്ഥകാരന്മാരുടെ പരിധിയിൽനിന്നും വളരെയൊന്നും മുന്നോട്ടു പോയതായി കാണാനില്ല.

'കേരളചരിത്ര'ത്തിന്റെ നിർമ്മിതി കൈരളിക്കു ഒരു വലിയ നേട്ടമായിയെന്ന് പറയാൻ വയ്യാ എന്നാൽ ഗ്രന്ഥകത്താവ് പല യാതനകളും ക്ലേശങ്ങളും സഹിച്ച് ഇങ്ങനെയൊരു ഗ്രന്ഥം ഇറക്കി വിട്ടതു് ഇംഗ്ലീഷറിയാൻ വയ്യാത്ത വായനക്കാക്ക് ഏറക്കുറെ ഉപകാരമാണെന്നു സമ്മതിക്കാം. കേരളപഴമയെപ്പററി സാമാന്യവായനക്കാരന് ഏതാണ്ടൊക്കെ ഗ്രഹിക്കുന്നതിന് ഇതു സഹായകരമായിരിക്കും. 'കേരളചരിത്രപരങ്ങളായ ഉപരിഗവേഷണങ്ങൾക്കും ഉൽഖനന ഗവേഷണങ്ങൾക്കും ചരിത്രചിന്തകന്മാക്കും ചരിത്രവിദ്യാത്ഥികൾക്കും' ഇതു് ഒരു വിധത്തിൽ മാർഗ്ഗദർശകമായിരിക്കുമെന്നതിന് സംശയമില്ല. ചരിത്രപരമായ ഔചിത്യബുദ്ധിയും നിഗമനവൈദഗ്ദ്ധ്യവും സത്യാന്വേഷണവും ഗവേഷണരീതികളും ഏതുതരത്തിലായിരിക്കണമെന്നു നൃതനകൾ കൊണ്ടെങ്കിലും ഉൽബോധിപ്പിക്കുന്നതിന് ഇതു് പര്യാപ്തമാണ്. ഗ്രന്ഥത്തിലെ ഭാഷാരീതി സരളവും അക്ലിഷ്ടവുമാണ്. ഗ്രന്ഥകാരന്റെ പരിശ്രമശീലവും സ്വരാജ്യസ്നേഹവും ചരിത്രാഭിനിവേശവും സ്തുത്യർഹമത്രേ. കേരളോൽപത്തി മുതലായ ഗ്രന്ഥങ്ങളോടാണ് പ്രസ്തുത ഗ്രന്ഥത്തിന് കൂടുതൽ വേഴ്ചയും സാദൃശ്യവും. ചരിത്രപരമായ താഴ്ചയും അതുകൊണ്ടു തന്നെ.

# ഭാവരശ്മികൾ



ഏ. ജി കൃഷ്ണവാര്യർ

സാഹിത്യപഞ്ചാനനൻ തുടങ്ങിയ ജീവചരിത്രഗ്രന്ഥങ്ങളുടെ രചനകൊണ്ടു് മലയാളസാഹിത്യത്തിൽ ഗണ്യമായ ഒരുസ്ഥാനം നേടിയിട്ടുള്ള പി. കെ. പരമേശ്വരൻനായരുടെ ഏതാനും ലഘുലേഖനങ്ങളുടെ സമാഹാരമാണു് 'ഭാവരശ്മികൾ'. പുസ്തകത്തിനു നൽകിയിട്ടുള്ള പേരു് ഉള്ളടക്കത്തിന്റെ സ്വഭാവത്തെ വ്യഞ്ജിപ്പിക്കുന്ന വിധത്തിലായിട്ടുണ്ടു്. ഭാവനിബിഡമായ ചില സന്ദർഭങ്ങളുടെ അന്തർഭാവങ്ങളെ അനാച്ഛാദനം ചെയ്തു് അവയെ അനുവാചക ഹൃദയംഗമമാക്കുന്നതിനുള്ള യത്നമാണു് ഈ ഗ്രന്ഥകാരന്റേതു്. സാഹിത്യാസ്വാദനപ്രവണതകളുടെ തങ്കരേഖകൾ, വ്യക്തിമാഹാത്മ്യത്തോടു് ഹാർദ്ദമായി തോന്നുന്ന ഭക്തിസ്നേഹബഹുമാനങ്ങളുടെ പ്രഭാപൂരം, ആര്യസംസ്കൃതിയുടെ പ്രാചീനതയിലും മഹനീയതയിലും അടിയുറച്ച വിശ്വാസാദരങ്ങളുടെ ഉന്മേഷങ്ങൾ—ഇവയെല്ലാം ഈ രശ്മികളിൽ പ്രസരിക്കുന്നു. പൊയ്പോയ കാലങ്ങളോടും അവ ഉൾക്കൊള്ളുന്ന പാരമ്പര്യങ്ങളോടും, പുരോഗമനത്തെ ചൊല്ലി, അക്ഷമയും അമർഷവും വർദ്ധിച്ചുവരുന്ന ഈ കാലത്തു് പുരാതനമായ നമ്മുടെ നേട്ടങ്ങളിലേയ്ക്കും, സംസ്കാരമൂല്യങ്ങളിലേയ്ക്കും, ഉത്സാഹവായ്പോടെ ശ്രദ്ധയെ തിരിച്ചുവിടുന്ന ഗ്രന്ഥകാരൻ ധീരമായ ഒരു സേവനമാണീഗ്രന്ഥദ്വാരാ അനുഷ്ഠിച്ചിട്ടുള്ളതു്. എന്നാൽ ഇതിൽ നൽകിയിരിക്കുന്ന വ്യാഖ്യാനങ്ങളും ഉപപത്തികളും, രുചിഭേദവും സംസ്കാരഭേദവുംകൊണ്ടു്, അനുവാചകന്മാൎക്കൊക്കെ ഒരുപോലെ സമ്മതമാകണമെന്നില്ല. പക്ഷെ സമ്പൂർണ്ണമായ അഭിപ്രായൈക്യം, സാഹിത്യസംസ്കാരാദികളെ സംബന്ധിച്ചിടത്തോളം, സാദ്ധ്യമോ അഭിലഷണീയമോ അല്ലല്ലോ.

കാളിദാസഗ്രഥിതമായ ഗ്രന്ഥസന്ദർഭങ്ങൾക്കു് ഇതിൽ കാണുന്ന ആസ്വാദനപരമായ വ്യാഖ്യാനങ്ങളെത്തന്നെ നോക്കുക. മാലിനീതീരത്തിലെ മാൻപേട സഹൃദയലോകത്തെ ഒന്നാകെ ആകർഷിച്ചു വശത്താക്കാൻ പോന്ന ഒരു കവിസൃഷ്ടിതന്നെ. പക്ഷേ ആ മാൻപേടയും, അതിനിണങ്ങിയ ആ അന്തരീക്ഷവും, സാവധാനമായ ഒരു വ്യാഖ്യാനരീതികൊണ്ടേ അവയുടെ ഉള്ളുകള്ളികളെ വെളിപ്പെടുത്തുകയുള്ളു. മാലിനീതീരത്തിലെ ആ അന്തരീക്ഷം സങ്കല്പിക്കുന്ന ദുഷ്യന്തന്റെ മനോഭാവം, മി. നായർ ചൂണ്ടിക്കാണിക്കുന്നപോലെ, ഈ ഘട്ടത്തിൽ നിർണ്ണായകമായ പ്രാധാന്യം വഹിക്കുന്നുണ്ടു്. ശകുന്തളയോടോ, അവളെ അനുസ്മരിപ്പിക്കുന്ന മാൻപേടയോടോ ഉള്ള കലശലായ

ഗ്രന്ഥകർത്താ പി. കെ. പരമേശ്വരൻനായർ,
മുദ്രണം—പി. കെ. മെമ്മോറിയൽ പ്രസ്സ്, തിരുവനന്തപുരം. 1 രൂ. 8 ണ.

അനുകമ്പകൊണ്ടെന്നു [തോന്നുന്നു—മി. നായർ ദുഷ്യന്തനെ "രാജധർമ്മത്തെയും മനുഷ്യധർമ്മത്തെയും വിസ്മരിച്ച്, പതിവ്രതാരത്നവും പ്രണയാത്തയുമായ പ്രിയയെ നിരാധാരയാക്കി നിർദ്ദയം നിഷ്കാസനംചെയ്ത നൃശംസതയുടെ" മൂർത്തിയായി വർണ്ണിച്ചിരിക്കുന്നു. ദുർബലപക്ഷത്തോടുള്ള അനുകമ്പ മറുപക്ഷത്തോടുള്ള ധാർമ്മികരോഷത്തിനു കാരണമാകുക സാധാരണംതന്നെ. പക്ഷെ ശ്ലാഘ്യമായ ഈ ദൌർബല്യത്തെ നിർദ്ദയം അങ്കുശമിട്ടു നിർത്തിയില്ലെങ്കിൽ ഭാവവേദികളായ മഹാകവികളുടെ ഹൃദയത്തിലോട്ട് എത്തിനോക്കുന്നതിനു് കഴിയാതെ വന്നേക്കാം. കാളിദാസൻ ദുഷ്യന്തനെ മേൽകുറിച്ച രീതിയിലോ വിഭാവനചെയ്തിട്ടുള്ളതു്? ധീരോദാത്തനായ ഒരു നായകനാണല്ലോ ദുഷ്യന്തൻ. മനുഷ്യധർമ്മത്തിൽ മികച്ച ഒരു വ്യക്തിയേ ധീരോദാത്തനാകൂ എന്നു പറയേണ്ടതില്ലല്ലോ. ദുഷ്യന്തന്റെ രാജധർമ്മങ്ങളെപററി നിരൂപക കല്പനകൾക്ക് കാളിദാസൻ തെല്ലും പഴുതിട്ടിട്ടുമില്ല. അനപത്യനായി മരിച്ച ധനമിത്രന്റെ സമ്പത്തിനെ കുറിച്ചുള്ള തീർപ്പിൽ രാജാവു വിളംബരംചെയ്യുന്നു:—"ബന്ധുരഹിതരായ പ്രജകൾക്കു നിഷ്പാപമാംവണ്ണം ദുഷ്യന്തൻതന്നെ ബന്ധു"വെന്നു്. സ്വസുഖനിരഭിലാഷനായി, സ്വയം വെയിലേററം പരന്മാക്ക് ശീതളഛായ നൽകി ആശ്വസിപ്പിക്കുന്ന മാമരംപോലെ ദുഷ്യന്തൻ പ്രജാപരിപാലനം നിർവഹിക്കുന്നു. അദ്ദേഹം 'അഭിന്നസ്ഥിതി'യത്രെ. ഈ തരത്തിൽ ചിത്രിതനായിരിക്കുന്ന രാജാവു് രാജധർമ്മരഹിതനാകയില്ലല്ലോ, സർവ്വോപരി ധരിക്കേണ്ട മറെറാരുകാര്യംകൂടി. ശകുന്തളയെ ദുഷ്യന്തൻ സ്വീകരിക്കാത്തതുതന്നെ മനുഷ്യധർമ്മത്തെയും രാജധർമ്മത്തെയും മറന്നതുകൊണ്ടല്ല; രണ്ടും വേണ്ടവണ്ണം ഓർക്കയാലാണ്. അഞ്ചാംഅങ്കം സൂക്ഷിച്ചു വായിച്ചാൽ ഈ കഥ വ്യക്തമാകും. അക്ലിഷ്ടകാന്തിയും, സ്വയമേവാഗതയും ഗർഭവതിയുമായ ശകുന്തളയെ നോക്കി പ ത റി ചി ന്തി ക്കു ന്ന ദു ഷ്യ ന്ത നെകുറിച്ചു പ്രതീഹാരി പറയുന്നു "മഹാരാജാവിന്റെ ധർമ്മാപേക്ഷിത ധർമ്മാനുകൂലമായ പെരുമാററ എന്ന നിർബന്ധം, നോക്കണേ! മററാക്കുതന്നെ ഈ സൗന്ദര്യധോരണിയിൽ കമ്പമുണ്ടാകയില്ല!!" എന്തിനധികം? ആറാം അങ്കത്തിലെ കരുണാനിർഭരമായ അന്തരീക്ഷത്തിന്റെ തത്ത്വം ദുഷ്യന്തന്റെ 'ശുദ്ധഗതിയാൽ' വന്നുകൂടിയ വമ്പിച്ച പ്രമാദത്തിലാണു തിരയേണ്ടതു്. ദുരന്ത നാടകങ്ങളുടെ രഹസ്യോദ്ഭേദനം ചെയ്തുകൊണ്ടു സിദ്ധാന്തിച്ചിരിക്കുന്നു, നന്മയും തിന്മയും തമ്മിലുള്ള സംഘട്ടനത്തിൽ നന്മയ്ക്കു് ഇഹത്തിൽപററുന്നതോൽവികളും അറുതികളുമാണ് അവയുടെ ജീവാത്മാവെന്നു്. കൂടുതൽ സൂക്ഷ്മമായ ഒരു കാഴ്ചയ്ക്കും അവകാശമുണ്ടു്. സംഭവഗതികൾകൊണ്ടു് പരസ്പരം ഇണങ്ങാത്ത നന്മകൾതന്നെ ദയനീയമാംവണ്ണം ഏററിടയുകയും ദുരന്തങ്ങൾ വരുത്തിവെയ്ക്കുകയും ജീവിതത്തിൽ അസാധാരണമല്ല. യാഥാർത്ഥ്യങ്ങൾക്കു കൂടുതൽയോജിച്ച കാഴ്ചയും ഇതാകുന്നു. വെറും കറുപ്പിലോ ശുദ്ധവെള്ളയിലോ വരയ്ക്കാവുന്ന പാത്രചരിതങ്ങൾ ഈ ലോകത്തിലില്ല. ഇവ രണ്ടും കലന്ന ചാര നിറമാണു യഥാർത്ഥ മനുഷ്യർക്കുള്ളതു്. ശകുന്തളാ ദുഷ്യന്തന്മാർ ഈ ഉത്സർഗവിധിയിൽ പെട്ടവർതന്നെ. അവരുടെ പ്രകൃതിക്കനുസരണമായ സ്നേഹപ്രവൃത്തികൾ-ടാഗോർ വ്യക്തമാക്കിയിട്ടുള്ളതുപോലെ—ആശ്രമനിയമങ്ങളുടെ ലംഘനം തന്നെ ആയിരുന്നു. സ്വാഭാവികമായി അതിനുണ്ടായ പ്രത്യാഘാതത്തിന്റെ പ്രതിരൂപമായി ദുർവാസാവിന്റെ ശാപത്തെ കരുതണം. ശാപഫലം ഇരുകൂട്ടരും അനുഭവിക്കു

ന്നു. പശ്ചാത്താപാഗ്നിയിൽ വെന്തുനീറിയ കാമം രണ്ടു ഹൃദയങ്ങളിലും പാവനമായ പ്രേമമായി രൂപാന്തരപ്പെടുന്നു. ഇതാണെന്നു തോന്നുന്നു കാളിദാസന്റെ വിവക്ഷ. എങ്കിൽ മാൻപേടയ്ക്കു കൊടുത്തിരിക്കുന്ന വ്യാഖ്യാനം കുറെ ഒക്കെ ലാക്കു തെററിയിട്ടുള്ളതാണെന്നു വന്നു കൂടുമല്ലോ.

ശാകുന്തളത്തിൽ ഉടനീളം കാണുന്ന പ്രകൃതിപ്രഭാവത്തിന്റെ പ്രതിനിധികളായി മുല്ലയേയും മാൻകിടാവിനെയും കണക്കാക്കാം. വിപുലമായ വിശ്വത്തിന്റെ ഏകദേശം മാത്രമായ മനുഷ്യലോകത്തെ അതിൽനിന്നു് അവിഭാജ്യമായി ചിത്രീകരിച്ചിട്ടുള്ളതു കാളിദാസന്റെ ക്രാന്തദർശിതയ്ക്കു സാക്ഷ്യം വഹിക്കുന്നു എന്ന മി. നായരുടെ പ്രസ്താവം ന്യായ്യംതന്നെ. എന്നാൽ ഇത്രയും കൊണ്ടു തൃപ്തി അടയുന്നില്ല, ആദർശീകരണത്തിലുള്ള (idealisation) അദ്ദേഹത്തിന്റെ അത്യുത്സാഹം. "വികാരചോദിതവും സ്നേഹസമ്പൂർണ്ണവുമായ ഒരു ജീവവിലാസ"മാണത്രെ, കാളിദാസന്റെ പ്രകൃതി. ഈ പ്രമേയത്തിന്റെ തെളിവായി കണ്വാശ്രമത്തിലെ ചരാചരങ്ങൾ ശകുന്തളാ വിയോഗദുഃഖത്തിൽ പങ്കെടുക്കുന്നതു ചൂണ്ടിക്കാണിക്കുന്നു. 'പുല്ലിനെ മാൻ തുപ്പുന്നു....' എന്നു തുടങ്ങുന്ന ഹൃദ്യമായ പദ്യം ഉദ്ധരിച്ചുകൊണ്ടു് ഇത്രശക്തിയേറിയ അനുകമ്പയും സ്നേഹപാരവശ്യവും മനുഷ്യജീവികളിൽപോലും കുടികൊള്ളുന്നുണ്ടോ എന്നു മി. നായർ ആവേശത്തോടുകൂടി ചോദിക്കുന്നു. ഈ ഘട്ടത്തിൽ ഭാവരശ്മികൾ കൊണ്ടു ദുർഗ്രഹമായ കവിഹൃദയം ഉദ്ഭാസിതമാകുന്നു എന്നു വിശ്വസിക്കാൻ കഴിയുന്നില്ല. ഭാവചാപല്യത്തിന്റെ (sentimentality) ഉലച്ചിലുകളായിട്ടാണു് ഈ വ്യാഖ്യാനത്തെ ഞാൻ കരുതുന്നതു്. അനുകമ്പ, സ്നേഹം തുടങ്ങിയ ഉത്കൃഷ്ടഭാവങ്ങൾ വെറും ജീവികളിൽപോലും കാണുന്നില്ല., വ്യുത്പന്നമതികളുടെ ധർമ്മങ്ങളാണവ എന്നത്രെ ശാസ്ത്രദൃഷ്ടി. ഇതിനവിരുദ്ധമായിട്ടുള്ളതല്ല കാളിദാസന്റെ നിലപാടു്. ആ കവികുലഗുരു പ്രകൃതത്തിൽ ഭാവാരോപം അല്ലെങ്കിൽ വ്യവഹാരസമാരോപം എന്നു വിളിക്കാവുന്ന ഒരു കവിസങ്കേതം പ്രയോഗിച്ചിരിക്കുന്നു എന്നേയുള്ളു. പാശ്ചാത്യസാഹിത്യലോകത്തിൽ Pathetic fallacy എന്നറിയപ്പെടുന്നതാണിതു്. ശകുന്തളാവിരഹകാതരമായ പ്രിയംവദാഹൃദയം നിറഞ്ഞു കവിഞ്ഞൊഴുകുന്ന സ്നേഹരസം ചുററുമുള്ള വൃക്ഷലതാദികളെയും പക്ഷിമൃഗാദികളെയും ആറാടിച്ചു് അവയുടെ ചേഷ്ടകളെ ഭാവസുരഭിലമാക്കുന്ന കാഴ്ചയാണു് കവിസംരംഭഗോചരം. എന്നാൽ ആശ്രമവാസികളായ ശകുന്തളാദികളെ എന്നപോലെ മൃഗപക്ഷിലതാദികളെയും ലക്ഷീകരിക്കുന്നു കണ്വമഹർഷിയുടെ അദ്വൈതദീപ്തമായ ഹൃദയം. അദ്ദേഹത്തിന്റെ ശിക്ഷണത്തിൽ വളർന്നുവന്ന ശകുന്തളാദികൾക്കും വനജ്യോത്സ്നയിലും മാൻകുട്ടിയിലും മററും സഹോദരീസ്നേഹവും പുത്രവാത്സല്യവും ഉണ്ടായതു സ്വാഭാവികമാണല്ലോ. ഇത്തരത്തിലുള്ള വ്യാഖ്യാനരീതികൊണ്ടു നാലാമങ്കത്തിനോടു വേണ്ട നീതി അനുഷ്ഠിക്കാൻ കഴിയുമെന്നു സ്പഷ്ടം.

ശേഷിച്ച രണ്ടു കാളിദാസസന്ദർഭങ്ങളെ കുറിച്ചു വിസ്തരിക്കുന്നില്ല. രഘുവംശത്തിലെ 13-ം 6-ം സർഗ്ഗങ്ങളുടെ ഗദ്യപരാവർത്തനങ്ങളായി ഗണിക്കേണ്ടവയത്രെ ഈ ഉപന്യാസങ്ങൾ. മൂലശ്ലോകങ്ങൾക്കുള്ള വ്യംഗ്യഭംഗി, കല്പനാസൌഭാഗ്യം തുടങ്ങിയ കവിതാഗുണങ്ങൾക്കു ലോപം വരാതെ സൂക്ഷിക്കുന്നതിലാണു് ഈ വക യത്നങ്ങളുടെ സാഫല്യം. ലങ്കയിൽനിന്നു അയോദ്ധ്യ

യിലേക്ക്" എന്ന ഉപന്യാസത്തിൽ കാളിദാസന്റെ കല്പനാശക്തിയാകുന്ന പുഷ്പകവിമാനത്തെ പ്രാചീന ഭാരതത്തിൽ വിമാനവിധാനം ഉണ്ടായിരുന്നു എന്നു തെളിയിക്കാൻ ഉപയോഗിച്ചിരിക്കുന്നതു് നേരം പോക്കായിരിക്കാം.

സാഹിത്യവിഷയങ്ങൾ വിട്ടുമുമ്പു വാസവദത്തയുടെ തോഴിയെ കുറിച്ചും രണ്ടുവാക്കു പറഞ്ഞുകൊള്ളുന്നു. 'കരുണയിൽ' ആവിഷ്കരിച്ചിട്ടുള്ള ഒരു പ്രധാന തത്ത്വം സാന്മാർഗ്ഗികമായി എത്ര താഴ്ന്നവരിലും മഹത്ത്വത്തിന്റെ 'ബീജങ്ങൾ' മറഞ്ഞുകിടക്കാമെന്നതാണെന്നു മി. നായർ അഭിപ്രായപ്പെടുന്നു. നൂതനമായി ആവിഷ്കർത്തവ്യമാകത്തക്കവണ്ണം ആധുനികലോകത്തിലോ പ്രാചീന ഭാരതത്തിലോ തിരോഹിതമായിരുന്നിട്ടില്ല ഈ തത്ത്വം. ഏതായാലും കനമുററ ഒരു തത്ത്വം തന്നെ ഇതു്.

ഈ തോഴി അന്ത്യനിമിഷത്തോളം സ്വസ്വാമിനിയെ നിഷ്കാമമായി പരിചരിച്ചു എന്ന നിരീക്ഷണം വിചാരസഹമല്ലെന്നു പറയേണ്ടിയിരിക്കുന്നു. മുമ്പു പറഞ്ഞതുപോലെ ഇവളും ഗുണദോഷസമ്മിശ്രയായ ഒരു സാധാരണ വ്യക്തിയാണു്. ഇവൾക്കു് കൃതജ്ഞതയുണ്ടു്; പരദുഃഖത്തിൽ അലിയുന്ന ഒരു ഹൃദയമുണ്ടു്; വിശേഷിച്ചും സ്ഥിരദാക്ഷിണ്യപൂർവ്വം തന്നോടു വർത്തിച്ച വാസവദത്തയുടെ ദുരന്തത്തിൽ പിരിയാതെ പരിചരിക്കാൻ നിർബന്ധിച്ച മനുഷ്യത്വം ഉണ്ടു്. ഇത്രയും ആയാൽ ഈ തോഴിയെ കുറിച്ചു പറയാനുള്ളതെല്ലാം തീർന്നു. പക്ഷെ ഇതൊക്കെ പറയത്തക്കവർതന്നെയാണു് സാധാരണ ജനങ്ങളിൽ ഏറെപ്പേരും. ഒരുപന്യാസംകൊണ്ടു ബഹുമാനിക്കാൻ ഒരുങ്ങിയ മി. നായർക്കു് ഇവളിൽ കുറെ അസാധാരണത കണ്ടേ കഴിയൂ. അതിനാൽ അവളെ അദ്ദേഹം നിഷ്കാമകർമ്മത്തിൽ ഏർപ്പെട്ട ഒരു ആത്മത്യാഗശീലയായി ആലേഖനം ചെയ്യുന്നു. ഇതിനിടയ്ക്കു് അദ്ദേഹം വേശ്യാവൃത്തിയെ കുറിച്ചു ചെയ്യുന്ന ചർച്ചകളും, അതിൽ ഏകപുരുഷനിഷ്ഠമായ പ്രേമം അസ്ഥാനത്തെന്ന പ്രസ്താവവും മററും കോടതികളിൽ സുലഭമായ നിരങ്കുശവാദങ്ങളെ അനുസ്മരിപ്പിക്കും. കരുണയുടെ രണ്ടാംഭാഗം വായനക്കാരുടെ അനുകമ്പ തട്ടി ഉണർത്തുന്നതിൽ പ്രത്യക്ഷമായ വിജയം നേടിയിട്ടുണ്ടല്ലോ. ആരാണു് ആ പ്രചുരമായ അനുകമ്പ അർഹിക്കുന്നതെന്ന വിഷയം വിവാദാസ്പദമേ അല്ല—'സ്വന്തവാളാൽ സ്വയം വെട്ടി' ഛിന്നഭിന്നയായ വാസവദത്തയല്ല അനുകമ്പനീയ എങ്കിൽ പിന്നെ ആർ? പക്ഷെ മി. നായരുടെ ദൃഷ്ടിയിൽ ഈ തോഴിയാണു് വായനക്കാരുടെ അനുകമ്പ അർപ്പിക്കേണ്ട ഉത്തമപാത്രം.

ഇതുകൂടാതെ വിവാദാസ്പദമായ പല സംഗതികളും ഈ ഉപന്യാസത്തിൽ നിപുണപരീക്ഷണത്തിനു വിധേയമാകേണ്ടതായിട്ടുണ്ടെന്നുകൂടി ചൂണ്ടിക്കാണിച്ചുകൊള്ളുന്നു.

ഗാന്ധിജിയെയും നെഹ്റുവിനെയും സ്പർശിക്കുന്ന ഉപന്യാസത്തിലേക്കു് ഇനി തിരിയാം. ഇവയിൽ ചെയ്തിട്ടുള്ള പ്രസ്താവനകളെല്ലാം ലോകോത്തരമായ ഈ വ്യക്തികളോടു ഗ്രന്ഥകാരനുള്ള നിഷ്കളങ്കമായ ഭക്തിക്കു വിനിഗമകങ്ങളാണു്, സംശയമില്ല. പലപ്പോഴും ഭക്തിയുടെ നീഹാരാന്തരീക്ഷം വാസ്തവനിരീക്ഷണത്തിനു പ്രതിബന്ധമാകാറുണ്ടു്. ഗാന്ധിജിയുടെ മഹാത്മ്യം അദ്ദേഹത്തിന്റെ മനുഷ്യത്വത്തോടു ചേർത്തുനോക്കിയാലേ യഥാർത്ഥവും പ്രായോ

ജനകരവുമായി കാണാൻ കഴിയും. അദ്ദേഹത്തെ ജിതേന്ദ്രിയനും നിർവികാരനും സർവംസഹനും മററും മററുമായി അമാനുഷീകരിച്ചാൽ, അഥവാ അതിമാനുഷീകരിച്ചാൽ, തീൻ ആ ഉത്തേജകവും സദാ സ്മരണീയവുമായ ജീവിതത്തിന്റെ നിതാന്തശ്രദ്ധേയത. ഭക്തിപരവശനായി മി. നായർ, ചിരസഹധർമ്മിണിയായ കസ്തൂർബാ മരിച്ചപ്പോൾ ഹൃദയം ഉലഞ്ഞു ഗാന്ധിജി വർഷിച്ച കണ്ണീർകണങ്ങളുടെ വില കൂട്ടാൻ അദ്ദേഹത്തെ ജനസാമാന്യത്തിന്റെ എളിയ തലത്തിൽനിന്നു സുദൂരം അകററിക്കളഞ്ഞു. കണ്വനും ഉപഗുപ്തനും തുലോം ഭിന്നമായ സന്ദർഭങ്ങളിൽ അവസ്ഥാനുഗുണമായി പ്രകാശിപ്പിച്ച ഭാവവായ്പിനും ഗാന്ധിജിയുടെ തികച്ചും മനുഷ്യസാധാരണമായ ശോകാവേഗത്തിനും തമ്മിലെന്തുബന്ധം? അതു നിൽക്കട്ടെ.

നെഹ്റുവിന്റെയും കമലയുടെയും ദാമ്പത്യജീവിതത്തെക്കുറിച്ചുള്ള ലേഖനവും ഭാവചാപല്യംകൊണ്ടു ചിലയിടത്തെല്ലാം ലാക്കു തെററിയിട്ടുണ്ട്. കമലയുടെ അകാലമരണാനന്തരം നെഹ്റുവിന്റെ പൊതുജീവിതം കൂടുതൽ ഏകതാനമായിരിക്കുന്നതായി നാം കാണുന്നു. അവരുടെ ദാമ്പത്യജീവിതസ്മരണകൾ എത്രമാത്രം ഉത്തേജനവും നിർവൃതിയും അരുളുന്നവ ആയിരിക്കണമെന്ന് അനുമാനിക്കാനേ നിവൃത്തിയുള്ളു. എന്നാൽ ഈ മഹനീയമായ ദാമ്പത്യജീവിതത്തിന്റെ മാററു കൂട്ടുവാൻ, ചില സത്യങ്ങൾ തെററിദ്ധരിക്കപ്പെട്ടിട്ടുണ്ടെന്നു പറയേണ്ടിയിരിക്കുന്നു. നെഹ്റുവിന്റെ ഗാർഹികജീവിതം ഒരു നേരിയ രേഖ ആയിരുന്നു എന്നു ലേഖകൻ പരിതപിച്ചിട്ടുള്ളതുതന്നെ നോക്കുക. ആദർശനിഷ്ഠ കൊണ്ട് സുന്ദരവും ദീപ്തവുമായ ആ ജീവിതത്തിൽ കൂടെക്കൂടെ നേരിട്ട വിയോഗങ്ങൾ അതിന്റെ ഗാംഭീര്യത്തെയും മാധുര്യത്തെയും വർദ്ധിപ്പിച്ചതേയുള്ളു എന്ന കാഴ്ചയാണ് കൂടുതൽ സംഗതം. സന്നിഹിതമായ സംഭവങ്ങൾ രേഖപ്പെടുത്തുമ്പോൾ യഥാതഥാപ്രസ്ഥാനം കൂടുതൽ ശോഭിക്കും. അവയെ ആദർശീകരിക്കയോ അത്ഭുതകഥാനിബന്ധനരീതിയിൽ മോടിപിടിപ്പിക്കുകയോ ആശാസ്യമല്ല.

ഒടുവിലത്തെ ഉപന്യാസമായ ഭാരതീയമഹർഷിമാരും ശ്രദ്ധേയമെന്നപോലെ വിവാദാസ്പദവുമാണ്. മഹർഷിമാരുടെ തത്വാധ്യാനനിശാതമായ ധിഷണയാണ് ഭാരതീയ സംസ്കാരത്തിന്റെ വിധാത്രി എന്ന നിഗമനത്തിൽ എത്തുന്ന ലേഖനഭാഗം ക്ഷോദക്ഷമം തന്നെ. പക്ഷേ ആ മഹർഷിപ്രഭാവകാലം പൊയ്പോയിരിക്കുന്നു. അതിനാൽ പററുമെങ്കിൽ അങ്ങോട്ടുള്ള മടക്കമാണ് കരണീയമെന്ന സൂചന ഒരു കാലത്ത് പ്രചുരപ്രചാരമായിരുന്ന പ്രസംഗപാരമ്പര്യങ്ങളെ ഓർമ്മപ്പെടുത്തുന്നു. 20-ാം നൂററാണ്ടിന്റെ പ്രാരംഭത്തോടു തൊട്ടടുത്തു നേതാക്കന്മാരും ചിന്തകന്മാരും ഈ സമുജ്ജ്വലഭൂതകാല ചിത്രം വരച്ചു നമ്മുടെ അഭിമാനം തട്ടിയുണർത്തിയിരുന്നു അതൊരു മാതിരി 'പലായനനയ'മെന്നു കരുതേണ്ടിയിരിക്കുന്നു. ഇന്നിപ്പോൾ ആ പരിപാടി അസ്ഥാനത്താണ്; ദോഷാവഹവുമാണ്. ഋഷിപ്രഭാവകാലം പോയതുകൊണ്ടല്ല, അവരുടെ സാക്ഷാത്കാരങ്ങൾ വേണ്ടത്ര പ്രയോജകീഭവിക്കാഞ്ഞതുകൊണ്ടാണ് ഭാരതീയക്ക് അധഃപതനം വന്നു ചേർന്നു. ആത്മൈക്യം, സത്യത്തിന്റെ ബഹുമുഖത്വം തുടങ്ങിയ ദർശനങ്ങൾ മഹർഷിമാർ നമുക്കു വേണ്ടി നേടിവച്ചു. പക്ഷേ അവർതന്നെ അനുശാസിച്ച വർണ്ണവ്യവസ്ഥ ക്രമേണ മുറ

കി ഇരുമ്പുകോട്ടകളായി രൂപാന്തരപ്പെട്ടു. ജനകീയ വികാസം അസാദ്ധ്യമായിത്തീൎന്നു. വ്യവഹാരത്തിൽ സമത്വവും സാഹോദൎയ്യവും സ്വാതന്ത്ര്യവും കണികാണാൻ കിട്ടാതായി. അങ്ങനെ ജാതിപെരുത്തു. ഒരുമ നശിച്ചു; അതോടുകൂടി നമ്മുടെ സുസ്ഥിതിയും. ഈ വസ്തുസ്ഥിതി മറയ്ക്കാവുന്നതല്ല; വ്യാഖ്യാനിച്ചു് അന്യഥാകരിക്കത്തക്കതുമല്ല. 'പുരാണമിത്യേവ ന സാധുസർവം' എന്ന കവിദർശനം ലേഖകനെപ്പോലെ ചിന്തിക്കുന്നവർ ഓർക്കേണ്ടതാണു്. ഗ്രാഹ്യത്യാജ്യഭേദങ്ങൾ വിവേചിച്ചു പഴമയെ പരിഷ്കരിച്ചോ വേണ്ടിവന്നാൽ ഉപേക്ഷിച്ചോ മുമ്പോട്ടു നീങ്ങുകയാണു് ശ്രേയസ്കരം; ഋഷിപ്രഭാവകാലത്തിലോട്ടു് പിന്മടങ്ങുകയല്ല. ലോകത്തിന്റെ എന്നപോലെ ഭാരതത്തിന്റെയും സുവർണ്ണയുഗം ഭാവിയിലത്രേ സ്ഥിതിചെയ്യുന്നതു്, കഴിഞ്ഞുപോയ കാലത്തിലല്ല.

വഞ്ചിവംശപ്രദീപങ്ങളായി ശോഭിച്ച മാർത്താണ്ഡവർമ്മയുടെയും ധർമ്മരാജാവിന്റെയും വ്യക്തിമാഹാത്മ്യം ഋജുവും യഥാതഥവുമായി ആവിഷ്കരിക്കുന്ന അദ്ധ്യായത്തെയും ഏഴാമത്തെയും ലേഖനങ്ങൾ ഈ ഗ്രന്ഥത്തിൽ ഏററവും നിർദ്ദോഷമെന്നു് എനിക്കു തോന്നുന്നു. കാര്യമാത്രപ്രസക്തമായ ഈ രണ്ടു ലേഖനങ്ങൾ കുറിക്കുകൊള്ളുന്നുണ്ടുതാനും. ഒരുപോലെ ബഹുമാന്യരെങ്കിലും സാരമായ വ്യത്യാസങ്ങൾ കലൎന്ന രണ്ടു രാജശേഖരന്മാരുടെ ഭാവകമായ വ്യക്തിത്വത്തിൽ ഭാവനയുടെ പ്രകാശം ചൊരിയുന്നതിൽ ഗ്രന്ഥകൎത്താവു് വിജയിച്ചിട്ടുണ്ടു്.

രുചിഭേദംകൊണ്ടുണ്ടാവുന്ന പക്ഷാന്തരങ്ങളെ തള്ളിനോക്കിയാൽ ഈ ഗ്രന്ഥം ആലോചനാമൃതമായ ചില സാഹിത്യരംഗങ്ങളിലേയ്ക്കു് ജാഗരൂകമായ ശ്രദ്ധയോടും ആകാംക്ഷയോടും നമ്മെ തിരിപ്പിക്കാൻ പര്യാപ്തമായിട്ടുണ്ടെന്നു് തീർച്ച. നമ്മുടെ പ്രാചീന സംസ്കാരത്തിലും അതിന്റെ മൂർത്തീഭാവങ്ങളായ മഹാവ്യക്തികളിലും ഈ കൃതി ന്യായ്യമായ അഭിമാനം കൊള്ളിക്കും. ഇത്രയും സാധിക്കുന്ന ഒരു ആധുനികഗ്രന്ഥം നിശ്ചയമായും സ്വാഗതാർഹം തന്നെ.



# സോഷ്യലിസം



കെ. എസ്സ്. നാരായണപിള്ള.

സോഷ്യലിസം ഒരു മോഹന സ്വപ്നമായി സ്വീകരിക്കാൻ ഇന്നു മനുഷ്യർക്കാർക്കും വൈമനസ്യമില്ല. വർഗ്ഗസമരസിദ്ധാന്തം മാത്രം സോഷ്യലിസത്തിൽനിന്നു എടുത്തുകളയാമോ—എന്നാപോരോ. തികഞ്ഞ സോഷ്യലിസ്റ്റുകളായിക്കളയാമെന്ന് ബിർലായും ഡാൽമിയായുംവരെ പക്ഷമുണ്ട്. (എങ്കിലല്ലേ പരിണാമപൂർണ്ണമായ ആധുനിക പരിതഃസ്ഥിതികളിൽ അധികം ഭയാശങ്കകൂടാതെ അവർക്കൊന്നു ശ്വാസം വിടാനൊക്കൂ?) എന്തിന്?—അവരും സഹോദരന്മാരായ നെഹ്റുവും പട്ടേലുമൊക്കെ അല്ലേ ആർഷ സോഷ്യലിസത്തിന്റെ സ്രഷ്ടാവായ ഗാന്ധിജിയുടെ കമണ്ഡലുവും ദണ്ഡും വച്ചു പൂജിക്കുന്ന ശിഷ്യന്മാർ? അങ്ങനെ, 'സോഷ്യലിസ'ത്തിനകമെ ബിർലായെപ്പോലുള്ള മുതലാളിവരേണ്യർക്കും സുരക്ഷിതാവസ്ഥ അംഗീകരിച്ചു കിട്ടാൻവേണ്ടി, ബൂർഷ്വാനേതാക്കന്മാരും ചിന്തകന്മാരും ഗാന്ധിസത്തിന്റെ പുറത്തുതന്നെ ആ ലേബലൊട്ടിച്ചു. ഈ വിധം ഭൂതകാലത്തിന്റെ കല്ലറകളിലേക്കു യഥാർത്ഥ സോഷ്യലിസ്റ്റുകളെ തേടിയപ്പോൾ ക്രിസ്തുവിനെയും പിടികിട്ടി—'സോഷ്യലിസങ്ങ'ളുടെ ബഹളം തന്നെ!—ശരി, അവയെല്ലാം ജീവകാരുണ്യത്തിന്റെ മൂർത്തീകരണങ്ങൾതന്നെ. എങ്കിലും സോഷ്യലിസ്റ്റുകൾ ആകണമെന്നുണ്ടോ?—അവിടെയാണു കുഴപ്പം! "സോഷ്യലിസം ഒരു ജീവകാരുണ്യപ്രസ്ഥാനമല്ല" (സി. ജെ.) മനുഷ്യചരിത്രത്തിന്റെ ഒഴിച്ചുനിർത്താനാവാത്തപതനമാണ്; വർഗ്ഗസമരത്തിന്റെ ആത്യന്തികഫലമായ വർഗ്ഗരഹിത സാമൂഹ്യവ്യവസ്ഥിതി. "ഫാക്ടറി പൂട്ടിയിട്ട് ഗ്രാമത്തിലേക്കു പോകുവാൻ ഉദ്ദേശിക്കുന്ന ആദ്ധ്യാത്മികപ്രധാനമായ ഗാന്ധിമാർഗ്ഗം സോഷ്യലിസമെന്നു പറഞ്ഞാൽ രണ്ടും മനസ്സിലായിട്ടില്ലെന്നു മാത്രമാണ് ഗണിക്കേണ്ടതു്" (സി. ജെ.) വർഗ്ഗതാൽപര്യസംരക്ഷകരായ ബിർലായും പട്ടേലിനും സോഷ്യലിസവുമായി പൊരുത്തപ്പെടാനും സാദ്ധ്യമല്ല. പക്ഷേ ഇതു നിർദ്ദയമായി അവരുടെ മൂടുപടങ്ങളെ വലിച്ചുകീറുന്നതു് സുരക്ഷിതമായൊരു കൃത്യമല്ല. അവരതു സഹിക്കുകയുമില്ല. അവരുടെ പ്രതികാരശക്തികളും താൽപര്യങ്ങളും സുശക്തങ്ങളുമാണ്. ഇന്നത്തെ സമുദായത്തിന്റെ അധികാരം മുഴുവനും അവരല്ലേ കയ്യടക്കിവച്ചിരിക്കുന്നതു്? കീഴടങ്ങാതിരിക്കാൻ നിവൃത്തിയുണ്ടോ? ഒരൊററ കമ്മ്യൂണിസ്റ്റിനെപ്പോലും ഭാരതത്തിൽ വച്ചു വാഴിക്കയില്ലെന്നു പട്ടേൽ പ്രസംഗിക്കുന്നു. ഏതാനും കമ്മ്യൂണിസ്റ്റ് നേതാക്കന്മാരും പ്രവർത്തകന്മാരുമല്ല, കമ്മ്യൂണിസത്തിന്റെ അസ്ഥിവാരം ഇന്നത്തെ മർദ്ദിതമനവിഭാഗങ്ങളുടെ ആകെത്തുകയാണെന്ന് അദ്ദേഹത്തിനറിയാമോ? അവർക്കു ചരിത്രത്തിലുള്ള സ്ഥാനമാണ് കമ്മ്യൂണിസത്തെ

ഗ്രന്ഥകർത്താവ്: സി. ജെ. തോമസ്സ്; നാഷണൽ ബുക്ക്സ്റ്റാൾ
കളരിക്കൽബസ്സാർ, കോട്ടയം—1948. വില രൂ. 1—അ 4.

അനിവാര്യമാകുന്നതു്. ചരിത്രത്തിന്റെ
തായ ആ മഹച്ഛക്തി ഒന്നാകെ ചുട്ടുകരി
ക്കുവാൻ എത്ര പടുതലുകൾ അരയും തലയും
മുറുക്കി ഇറങ്ങിയാലും സാധിക്കയില്ല. മർദ്ദി
തജനങ്ങളാകെ ഉണൎന്നു കഴിഞ്ഞു. അവരെ
നേരാംവണ്ണം സംഘടിപ്പിച്ചു സമരത്തിലേ
ക്കു നയിക്കേണ്ട ആവശ്യമേ ബാക്കിയുള്ളു,
സോഷ്യലിസത്തിലേക്കുള്ള പുരോഗതിക്കു്.
അതൊന്നു്. ശാസ്ത്രീയചിന്തയുടെ അഭാവ
മാണു് കമ്യൂണിസത്തെപ്പററി സാധാരണജ
നങ്ങളിൽ ഭയം ജനിപ്പിക്കുന്നതെന്നു് ഷാ.
ശാസ്ത്രീയ ചിന്തയിലേക്കു ജനങ്ങളെ ഉയ
ൎത്തുന്നതെങ്ങനെ?—അതിനു വിപുലമായ
പ്രചാരണത്തിന്റെ ആവശ്യമുണ്ടു്. ഈ ഉ
ദ്ദേശത്തെ മുൻനിൎത്തിക്കൊണ്ടു് എഴുതപ്പെട്ടി
ട്ടുള്ളൊരു നല്ല പുസ്തകമാണു് സി. ജെ. തോ
മസ്സിന്റെ 'സോഷ്യലിസം.'

## സോഷ്യലിസം ഒരാവശ്യം

കേരളത്തിലെ ഓരോ മർദ്ദിതജനവിഭാ
ഗത്തിനും സോഷ്യലിസമാണു് രക്ഷാകേന്ദ്ര
മെന്നു് ലളിതമായരീതിയിൽ സ്ഥാപിച്ചു
കൊണ്ടാണു് സി. ജെ. യുടെ തുടക്കം. അവ
രുടെയെല്ലാം എണ്ണിയാലൊടുങ്ങാത്ത ജീവി
തക്ലേശങ്ങളെ അദ്ദേഹം തെല്ലൊന്നു വിട
ൎത്തിക്കാണിക്കുന്നു. ഇതിനൊരൊററ പരി
ഹാരമാർഗ്ഗമായി ലോകത്തിലെ ചൂഷിതവ
ൎഗ്ഗമാകെ കരുതുന്ന—സോവിയററു നാട്ടു
തെളിയിച്ചു കഴിഞ്ഞ—സോഷ്യലിസത്തിൽ
നിങ്ങൾ ആശ അർപ്പിച്ചു പോകയില്ലേ?
അതു കേവലമൊരു ആശയായി ഇരുന്നുകൂ
ടാ. പ്രവൎത്തനത്തിലേക്കു പകൎത്തപ്പെട
ണം. അതിനുമുമ്പു സോഷ്യലിസം എന്തെ
ന്നു മനസിലാക്കുകയും വേണം. "സോഷ്യ
ലിസം....ഒരു ശാസ്ത്രമാണു്" (സി. ജെ.) അ
തു് ശാസ്ത്രീയമായി പഠിക്കേണ്ടതുമാണു്.
വ്യാജ'സോഷ്യലിസ്'റ്റുകൾ ധാരാളം
കമ്പോളത്തിൽ വന്നിറങ്ങിയിട്ടുണ്ടല്ലോ. സൂ
ക്ഷിച്ചു് അടിവയ്ക്കുവാൻ സി. ജെ. അപേ
ക്ഷിക്കുന്നു—ശ്രദ്ധിക്കണേ!

## ഒരു സ്വപ്നം

"മാതൃകാപരമായ ഒരു സാമ്പത്തിക—സാ
മൂഹ്യ—രാഷ്ട്രീയ സമുദായ വ്യവസ്ഥിതിയാ
ണു് സോഷ്യലിസമെന്നു്" ഗ്രന്ഥകാരൻ സാ
മാന്യമായി പറയുന്നു. അനന്തരം, അദ്ദേ
ഹം സ്വപ്നം കാണുന്ന സോഷ്യലിസ്റ്റു
സമുദായത്തിന്റെ ഒരു വർണ്ണനയാണു്.
ആ സാങ്കല്പിക സമുദായത്തിന്റെ സ്വഭാ
വനിർണ്ണയത്തിൽ പന്തികേടൊന്നും വന്നി
ട്ടില്ല. എങ്കിലും, ഒരു യഥാൎത്ഥ സോഷ്യലി
സ്റ്റിന്റെ കൃത്യം 'വാഗ്ദത്തലോകം'കൊണ്ടു
ജനഹൃദയങ്ങളെ ആകർഷിക്കണോ?—മത
ത്തിന്റെ ജോലിയാണതു്. അതു് ശാസ്ത്രീയ
ചർച്ചയാവില്ല. ഇന്നത്തെ സാമൂഹ്യജീവി
തത്തിലെ അനീതികളുടെ നിരൂപണത്തിൽ
നിന്നാണു് യഥാൎത്ഥ സോഷ്യലിസ്റ്റുചി
ന്ത ആരംഭിക്കുന്നതു്. ഒരു മാതൃകാസമുദായ
സ്വപ്നം പാവപ്പെട്ടവന്റെ മുന്നിൽ വ
യ്ക്കേണ്ട ആവശ്യംതന്നെയില്ല. "സ്വൎഗ്ഗ
മല്ലാത്തതൊന്നും സ്വീകാര്യമല്ലെന്നു് നാം
പ്രതിജ്ഞചെയ്തിട്ടില്ലല്ലോ. ഇന്നത്തെ സ്ഥി
തിയിൽനിന്നു് ഭേദമായ എന്തിനെയും സ്വാ
ഗതംചെയ്യത്തക്ക സാഹചര്യങ്ങളാണു് നമു
ക്കുള്ളതു്." (സി. ജെ.)

എങ്കിലും ഈവിധമുള്ള തുടക്കത്തിനു്
സാധാരണ ജനങ്ങളെ ആകർഷിക്കാനുള്ള
കെല്പു്. ഏറും, വായനക്കാരന്റെ ശ്രദ്ധ
കവൎന്നുകവൎന്നു് പുരോഗമിക്കത്തക്കവണ്ണം
പ്രതിപാദ്യത്തെ അടക്കി വയ്ക്കാൻ സി. ജെ
ക്കുള്ള പാടവം ഒന്നു വേറെതന്നെ. ഗഹന
മായ വിഷയങ്ങൾ ഇതിലുമധികം ലളിത

മായി പ്രതിപാദിച്ചുകൊണ്ടു പോകുവാൻ സാധ്യമല്ല. ആദ്യത്തെ ഏതാനും പേജുകൾ മറിച്ചുകഴിഞ്ഞപ്പോൾ അനൽപമായ കൗതുകവും അൽപം നിരാശയുമാണ് അനുഭവപ്പെട്ടതു്.

## സ്വപ്നത്തിന്റെ കഥ

പ്ലേറ്റോ, ക്രിസ്തു, മൂർ എന്നിവരുടെ സ്വപ്നങ്ങളിൽനിന്നാണ് ആ കഥയുടെ ആരംഭം. അങ്ങനെ ഏതാനും മഹദ്വ്യക്തികളുടെ സ്വപ്നത്തിലൂടെയാണ് സോഷ്യലിസം വളൎന്നതെങ്കിൽ, അവരുടെ ഇങ്ങേക്കണ്ണിയായ മഹാത്മാഗാന്ധിയുടെ സ്വപ്നം 'സംഘടിത സോഷ്യലിസം' ആയിരിക്കേണ്ടതല്ലേ? സി. ജെ. തന്നെ ആ അബദ്ധസങ്കല്പത്തിന്റെ നേരെ പൊട്ടിച്ചിരിക്കുന്നു. വാസ്തവത്തിൽ അദ്ദേഹത്തിന് സോഷ്യലിസത്തെക്കുറിച്ചു തെററിദ്ധാരണകൾ ഒന്നുമില്ല. അതിനെ ഒരു ലോകോദ്ധാരണ സംരംഭമായി നിൎത്തിക്കണ്ടു, മററു ലോകോദ്ധാരണ പ്രസ്ഥാനങ്ങളുമായി താരതമ്യപ്പെടുത്താൻ ഒന്നു ശ്രമിച്ചുനോക്കി—അത്രമാത്രം. ക്രിസ്തുവിന്റെ പ്രചോദനം 'അന്തർവാണി'യാണെങ്കിൽ, മാർക്സിന്റേതു് ചരിത്രത്തിന്റെ ആഹ്വാനമായിരുന്നു. ഒന്നിന്റെ വിമർശനംകൊണ്ടേ ഇതരത്തിന്റെ മഹിമ തികച്ചും വ്യക്തമാവൂ. ഈ ഗ്രന്ഥം വായിക്കുമ്പോൾ സാമാന്യ വായനക്കാരന് തോന്നിപ്പോകും മാർക്സ് ക്രിസ്തുവിന്റെ വംശത്തിൽ ജനിച്ച ഒരു പ്രവാചകനാണെന്ന്–മൂറിന്റെ 'യൂട്ടോപ്പിയാ'യ്ക്കു് ക്രിസ്തുവിന്റെ ആദർശത്തോളവും അർത്ഥമില്ല; അതിനെ വെറുമൊരു മസ്സിഷ്ക മദ്യമായിട്ടേ കണക്കാക്കേണ്ടു.

സൈമൺ, ഫൂറിയർ, ഓവൻ എന്നിവരുടെ സ്വപ്നത്തെപ്പററി സി. ജെ യ്ക്കു് കുറച്ചധികം പറയാനുണ്ട്: അവരിൽനിന്ന് നമുക്കു പഠിക്കാവുന്നതെന്തു? അവരുടെ ആശയങ്ങൾക്കു് അക്കാലത്തെ സാമൂഹ്യ ചലനങ്ങളുമായി അടുത്ത ബന്ധമുണ്ടായിരുന്നു. അവരിൽ സോഷ്യലിസ്റ്റ് ചിന്തയുടെ അപക്വരൂപം കാണാം. പക്ഷെ അവരുടേതു് അശാസ്ത്രീയമായ ആദർശമായിരുന്നു—കേവലാദർശം. ഓവന്റെ പരാജയങ്ങൾ അനന്തരകാല സോഷ്യലിസ്റ്റുകൾക്കു് ഒന്നാന്തരം പാഠങ്ങളായി. "സ്വകാര്യസ്വത്തുടമ നിലനിൽക്കുന്ന കാലത്തോളം യഥാർത്ഥമായ സാമൂഹ്യ പുരോഗതി സാദ്ധ്യമല്ലെന്നു മുതലാളിവർഗ്ഗം എന്തായുധമെടുത്തും സ്വന്താൽപര്യത്തിനുവേണ്ടി പോരാടുമെന്നും ലോകത്തിനു് കാണിച്ചുകൊടുത്തതു് ഓവനാണ്. സമുദായ വ്യവസ്ഥിതിയെ സമൂലം ഉടച്ചുവാൎക്കുന്ന ഒരു വിപ്ലവത്തിനു മാത്രമേ ലോകം നന്നാക്കാൻ കഴിയൂ എന്ന് ഓവന്റെ പരാജയം കാണിച്ചുതന്നു."

ക്രിസ്തുവിന്റെയും ഓവന്റെയും പരിശ്രമങ്ങൾ ആത്മാർപ്പണങ്ങളായിരുന്നു; ആജീവനാന്തപരിശ്രമങ്ങളായിരുന്നു. എന്നിട്ടും അവർ പരാജയപ്പെട്ടതെന്തു്? ക്രിസ്തുവിന്റെ പരിശ്രമത്തെപ്പററി: "ഈ ആദർശങ്ങളൊക്കെ പുസ്തകത്തിലെ പശുവായി ശേഷിച്ചതേയുള്ളു. ഇവർ ആരുംതന്നെ ഈ ആദർശമനുസരിച്ചുള്ള ഒരു സമുദായം കെട്ടിപ്പടുക്കുന്നതിന് പരിശ്രമിച്ചില്ല. അതിനുള്ള മാർഗ്ഗങ്ങൾ നിർദ്ദേശിക്കുന്നതിനുള്ള കഴിവും അവക്കില്ലായിരുന്നു അന്നു് അതിനു കാലം തികഞ്ഞിട്ടുണ്ടായിരുന്നില്ല." പറഞ്ഞിടത്തോളം ശരി. പക്ഷെ ഇതുംകൂടി ചേൎക്കേണ്ടതായിരുന്നു. അവരുടെ ലക്ഷ്യം. തികച്ചും സാമൂഹ്യമായിരുന്നില്ല; ധാൎമ്മികം മാത്രമായിരുന്നു—വ്യക്തിയിൽ അധിഷ്ഠിതവും. തന്നിമിത്തം തന്നെ, അതു് അവ്യക്തമായിരുന്നു- തികച്ചും പുരോഗമനപരമല്ല-

ഓവൻെറ കഥയോ?—"ഒരു വ്യക്തി, അയാരം എത്രതന്നെ പ്രതിഭാശാലിയായിരുന്നാലും സമുദായത്തെ മാററിത്തീക്കാൻ ശക്തനല്ലെന്ന ഓവൻെറ ജീവിതം തെളിയിച്ചു" പരമാത്ഥം; പക്ഷെ ഈ പ്രസ്താവനയിൽ സന്ദിഗ്ദ്ധത തിങ്ങിക്കിടപ്പില്ലേ? വ്യക്തിക്ക ശക്തിയില്ല; ശരി, പിന്നെ ആക്കാണു ശക്തി? വസ്തുവമാണു്: ചരിത്രത്തിനല്ലാതെ, മനുഷ്യ ബുദ്ധിക്ക സാമൂഹ്യവിപ്ലവം വരുത്തിക്കൂട്ടാൻ സാദ്ധ്യമല്ല; തീച്ചയായും മനുഷ്യസമൂഹമാണു് അതിൻെറ ശക്തി. എന്നാൽ ആ ശക്തി സ്വയമേവ ജനിക്കുന്നതാണു്; ജനിപ്പിക്കുക സാദ്ധ്യമല്ല. അതിനെ ത്വരപ്പെടുത്തുകയാണു് വിപ്ലവപ്രവത്തനത്തിൻെറ ലക്ഷ്യം. ആ ശക്തിയും സാഹചര്യങ്ങളും സംജാതമാകുന്നതിനു മുണ്ടായ സാങ്കല്പികസോഷ്യലിസങ്ങളെല്ലാം പരാജയപ്പെട്ടു. അവ സംഭവിച്ചു കഴിഞ്ഞപ്പോരം, ചരിത്രം വർഗ്ഗസമരത്തിൻെറ ഒരു പ്രതിസന്ധിയിലെത്തിയപ്പോരം, ജീവിക്കാൻ കഴിഞ്ഞതാണു് കാറൽ മാർക്സിൻെറ നേട്ടം. അദ്ദേഹവും എംഗൽസും വർഗ്ഗസമരത്തിൽനിന്നു തുടങ്ങി ചിന്തിച്ചു. അതിൻെറ ഫലമായി അവക്കു് പ്രപഞ്ചപ്രവത്തനത്തിൻെറയും സാമൂഹ്യജീവിതത്തിൻെറയും കാതലായ തത്വങ്ങളിൽ എത്തിപ്പിടിക്കാനും കഴിഞ്ഞു, (....Socialism no longer appeared as the accidental discovery of this or that brilliant mind, but as the necessary outcome of the struggle between two historically developed classes-the proletariat and the bourgeoisie—F. Engels, Introduction to Anti-Duhring) തൽഫലമായിട്ടാണു് ശാസ്ത്രീയ സോഷ്യലിസം രൂപമെടുത്തതു്.

**വൈരുദ്ധ്യാത്മകഭൗതികവാദം.**

മാർക്സിൻെറ പ്രതിഭയ്ക്കെന്നപോലെ അന്നത്തെ സാമൂഹ്യ ചലനങ്ങരംക്കും അതുല്യമായ പങ്കു് വൈരുദ്ധ്യാത്മക ഭൗതികവാദത്തിൻെറ ജനനത്തിൽ ഉണ്ടായിരുന്നു എന്ന പരമാത്ഥം സി. ജെ. വിസ്മരിച്ചു. ഇന്നോളമുള്ള വിവിധശാസ്ത്രങ്ങളുടെ (ജീവശാസ്ത്രം, നരവംശശാസ്ത്രം, പ്രകൃതിശാസ്ത്രം, ചരിത്രം) വളർച്ച മാർക്സിനും എംഗൽസിനും നൽകിയ സഹായത്തെക്കുറിച്ചെങ്കിലും അദ്ദേഹം സ്മരിക്കാത്തതെന്തു്?—അവർ തത്വശാസ്ത്രത്തിലും ധനതത്വശാസ്ത്രത്തിലും പണ്ഡിതന്മാരായിരുന്നെന്നു മാത്രമേ ഇവിടെ പ്രസ്താവിച്ചിട്ടുള്ളു. സാധാരണ അത്ഥത്തിൽ അവരെ പണ്ഡിതന്മാരെന്നു വിളിച്ചുകൂടാ. അതിരിക്കട്ടെ, ആ പാണ്ഡിത്യമെന്നല്ല, പ്രപഞ്ചമാകെ അവക്കു് പരിശോധനാവിഷയമായിത്തീരുകയാണുണ്ടായതെന്ന കഥ മറക്കാമോ? അവരുടെ വ്യക്തിപരമായ ഗുണങ്ങരം തന്നെ ഒന്നും എടുത്തുപറഞ്ഞിട്ടില്ല. അവരുടെ ചിന്തയുടെ വിപ്ലവാത്മകത്വം; അവക്കു് തൊഴിലാളിവർഗ്ഗത്തോടുളവായ ആത്മാത്ഥമായ മാനസികപ്പൊരുത്തം; അവക്കു് അന്നത്തെ തൊഴിലാളിപ്രവത്തനത്തിൽ പങ്കെടുക്കാനും, പാരിസ്കമ്മ്യൂൺപോലുള്ള അപക്വമായ വിപ്ലവങ്ങളിൽനിന്നു പാഠങ്ങരം നേടാനും സിദ്ധിച്ച ആനുകൂല്യം—ഇതൊക്കെ ഒഴിച്ചു നിത്തിയിട്ടു് ഭൗതികവാദത്തിൻെറ ഉൽഭവത്തെക്കുറിച്ചു ചിന്തിക്കുകതന്നെ സാദ്ധ്യമാണോ?—

വൈരുദ്ധ്യാത്മക ഭൗതിക വാദത്തിനു് മൗലികമായി ചില വിശേഷതകളുണ്ടു്. പ്രഥമവും പ്രധാനവുമായി അതു് കേവലമൊരു സിദ്ധാന്തമല്ല, സാമൂഹ്യ വിപ്ലവത്തിൻെറ ശസ്ത്രമാണു്. അതു് ന്യൂശതമാനം ഭൗതികവാദമത്രെ; എന്നാൽ അതു്

യാന്ത്രികഭൗതിക വാദത്തിന് വിപരീതവുംകൂടിയാണ്. വൈരുദ്ധ്യരീത്യാ പുരോഗമനോന്മുഖമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതാണ് ഭൗതികലോകം. തന്നിമിത്തം ചരിത്രം കഴിഞ്ഞൊരു പുസ്തകമല്ല, നിയതമായി പുരോഗമിച്ചുകൊണ്ടിരിക്കുന്ന സമൂഹത്തിന്റെ കഥയാണ്—ഇതൊക്കെ വിസ്തരിക്കാൻ സി. ജെ. ചിലവാക്കിയിരിക്കുന്ന സ്ഥലമെത്രയെന്നോ!—ഒരു ചെറിയ ഖണ്ഡിക. ഒരൊററ ഉദാഹരണംപോലുമില്ലാതെ ഈ 'സൂത്ര'ങ്ങളിൽനിന്ന് സാമാന്യവായനക്കാരന് എന്തെങ്കിലും മനസ്സിലാകുമോ?

### ചരിത്രപരമായ ഭൗതികവാദം.

ഇവിടംതൊട്ടാണ് ഗ്രന്ഥത്തിന്റെ ഏററവുംപ്രയോജനകരമായ ഭാഗം. 'സോഷ്യലിസ'ത്തിന്റെചരിത്രം ആരായുന്നത് സാമൂഹ്യജീവിതത്തിൽതന്നെ വേണം. സാമൂഹ്യജീവചരിത്രത്തിന് മാർക്സിസത്തിൽ അദ്വിതീയസ്ഥാനമുണ്ട്. അത് അംഗീകരിക്കുകയും മനുഷ്യവർഗ്ഗചരിത്രത്തിന്റെ ഓരോ അവസ്ഥയേയും ശാസ്ത്രീയമായി പരിശോധിക്കുകയും ചെയ്തിരിക്കുന്നു. ഈ അദ്ധ്യായത്തിൽ "ഇതുവരെ ചരിത്രം കുറെ വീരന്മാരുടെ കഥകളായിരുന്നെങ്കിൽ, ഭൗതികവാദത്തിന്റെ കണ്ണിൽ അത് ഒരു സമുദായത്തിന്റെ വളർച്ചയുടെ കണക്കായിത്തീരുന്നു.... അതൊരു നീണ്ട കഥയാണ്." ആ കഥ ഒരു ലളിതസുന്ദരമായ ചെറുകഥയാക്കി സി. ജെ. നമ്മെ കേൾപ്പിക്കുന്നു. കിരാതത്വം, അപരിഷ്കൃതത്വം പ്രാകൃത കമ്മ്യൂണിസം, ഫ്യൂഡലിസം, ക്യാപ്പിററലിസം—ഇത്രയും കടന്ന് മനുഷ്യൻ സോഷ്യലിസത്തിന്റെ പടിക്കലെത്തിയകഥ. അത് അയത്നസുന്ദരമാണെങ്കിൽ ശാസ്ത്രീയവുമാണ്, ഹ്രസ്വമെങ്കിലും അപൂർണ്ണമല്ല, എന്നാലും ചില്ലറ അബദ്ധങ്ങൾ (തെളിവില്ലാത്ത അനുമാനങ്ങൾ) ഇടയ്ക്കിടെ പറഞ്ഞുവച്ചിട്ടില്ലേ?—"വിവാഹം—ഒരുപുരുഷനും ഒരു സ്ത്രീയും തമ്മിൽ സ്ഥിരമായ വേഴ്ച—ആരംഭിച്ചതോടുകൂടി കുടുംബവും ആരംഭിച്ചു. കുടുംബങ്ങൾ വികസിച്ചു വലുതായിത്തീർന്നതായവയാണ് വംശങ്ങളും വർഗ്ഗങ്ങളും. എംഗൽസിനെ വിശ്വസിക്കുകയാണെങ്കിൽ, ആധുനികാർത്ഥത്തിലുള്ള കുടുംബങ്ങളുടെ ആവിർഭാവത്തിന് എത്രയോ മുമ്പുതന്നെ മനുഷ്യർ ഗ്രൂപ്പുകളായി താമസിച്ചുതുടങ്ങിയിരുന്നു. സ്ത്രീപുരുഷന്മാർ സ്വതന്ത്രമായി പരസ്പരം ബന്ധം പുലർത്തുന്ന ഒരുതരം കുടുംബംഎന്നുവേണമെങ്കിൽ അവയെ പറയാം. ഈ ഗ്രൂപ്പ് (അഥവാ വംശം) ശിഥിലമായി പലപല പതനങ്ങൾ കടന്നുവന്നാണ് ഇന്നത്തെ രൂപത്തിലുള്ള ഭാര്യാഭർതൃബന്ധവും കുടുംബവും ജനിച്ചതുതന്നെ. (The evolution of family in pre-historic times consists in the continual narrowing of circle originally embracing the whol tribe-within which marriage community between two sexes prevailed; and finally there remains only the unit, the for the mement still loosely united people, the molecule, with the dissolution of which marriage itself completely ceases-Engels, the Origin of Family, Private property and the state). കുടുംബം വികസിക്കുകയല്ല, ചുരുങ്ങിവരികയാണുചെയ്തതെന്നു എംഗൽസ് സ്ഥാപിക്കുന്നു. (2) "ഈ സമ്പ്രദായത്തിൽ (ഫ്യൂഡലിസത്തിൽ) എവിടെയാണു സ്വകാര്യസ്വത്തുടമാവകാശം?....അതു മുതലാളിത്ത

ത്തിന്റെ സൃഷ്ടിയാണ്". ഒരു പുതിയ നിഗമനമാണിതു്. (It the monogamian family–was the first form of family fased not on natural but on economic conditions, namely, on the victory of private property over primitive, natural common ownership-F. Engles–the Origin of Family) സ്വകാര്യസ്വത്തുടമ പ്രാകൃതകമ്യൂണിസം ശിഥിലമാകുന്നതോടുകൂടി ആരംഭിച്ചുകഴിഞ്ഞിരുന്നു. ഇന്നത്തെ അർത്ഥത്തിലുള്ള കുടുംബത്തോടൊപ്പം സ്വകാര്യസ്വത്തും നിലവിലുണ്ടായി. അപ്പോൾ പിന്നെ ഫ്യൂഡലിസത്തിൽ അതില്ലാതിരിക്കുന്നതെങ്ങനെ? ക്യാപ്പിററലിസം സ്വകാര്യസ്വത്തു സൃഷ്ടിക്കയല്ല, അതിന്റെ കേന്ദ്രീകരണവും, അവസാനം അതിന്റെ നാശവും (സോഷ്യലിസ്ററ വിപ്ലവത്തിൽ) ആണ് വരുത്തിവയ്ക്കുന്നതു്. 3. "അങ്ങനെ അങ്ങനെ യുഗാന്തരങ്ങളായി മനുഷ്യൻ കണ്ടുകൊണ്ടിരുന്ന ഒരു മോഹനസ്വപ്നം പടിപടിയായി യഥാർത്ഥമായിത്തീരുകയാണ്" ഇതുകേട്ടാൽ തോന്നും ആദിമമനുഷ്യൻ തൊട്ടിങ്ങോട്ട് മർത്ത്യവർഗ്ഗമാകെ സോഷ്യലിസത്തെ സ്വപ്നംകണ്ടിരുന്നെന്നും, അതു് യഥാർത്ഥ 'സ്വർഗ്ഗരാജ്യം'തന്നെയാണെന്നും!

ഒന്നു കണ്ണുതിരുമ്മിനോക്കാം.

മുതലാളിത്തവ്യവസ്ഥിതിയിലെ സാമൂഹ്യബന്ധങ്ങളുടെയും ഉൽപാദനക്രമത്തിന്റെയും ആഴവും പരപ്പും ഉള്ളൊരുനിരൂപണമാണ് അടുത്തതു്. മുതലാളിത്തത്തിലെ ഉൽപാദനത്തിന്റെലക്ഷ്യം ലാഭമാണ്; തത്വം തൊഴിലാളിയുടെ പ്രയത്നചൂഷണമാണ്; അതിനെ ന്യായീകരിക്കുന്ന 'മൂലധനം'തന്നെ കുന്നുകൂട്ടപ്പെട്ടപ്രയത്നമാണ് (accumulated labour) ഉൽപാദനത്തിന്റെ ഉദ്ദേശം ലാഭമായതുകൊണ്ട് അത്യാവശ്യമായ ജീവിതോപകരണങ്ങൾ കിട്ടാതെ ജനങ്ങൾ വിഷമിക്കുന്നു. ജനങ്ങളുടെ (അവരിൽ ഭൂരിപക്ഷം തൊഴിലാളികൾതന്നെ) ചരക്കുകൾ വാങ്ങാനുള്ള കഴിവില്ലായ്മമൂലം ഉൽപാദനംതന്നെ അസ്ഥിരവും അധഃപതനോന്മുഖവുമായിഭവിക്കുന്നു. മുതലാളി വർഗ്ഗതാൽപര്യ സംരക്ഷണത്തിനായി സ്ഥിതിചെയ്യുന്ന ഭരണകൂടം ജനകീയാഭിലാഷങ്ങളെ മർദ്ദിച്ചൊതുക്കുന്നു. അസ്ഥാനത്തിൽ വ്യവസായം വീർത്തു, വീർപ്പുമുട്ടി മുതലാളിത്തരാഷ്ട്രം സാമ്രാജ്യത്വമോഹത്തിൽ ചെന്നുചേരുന്നു. യുദ്ധങ്ങൾഉണ്ടാകുന്നു. "ഇവയെല്ലാം മുതലാളിത്തത്തിന്റെ അനിവാര്യഫലങ്ങളാണ്....ലോകത്തിൽ നീതിനടക്കണമെങ്കിൽ ഈ സമ്പ്രദായം പാടേമാറണം" "മുതലാളിത്തത്തിൽത്തന്നെയുള്ള വൈരുദ്ധ്യങ്ങളാണ് മുതലാളിത്തം തകരാനും, സോഷ്യലിസ്ററവിപ്ലവം ജയിക്കാനുമുള്ള കാരണം. ഈ വൈരുദ്ധ്യങ്ങൾ കൂടാതെ മുതലാളിത്തത്തിനു നിലനില്ക്കുവാൻ സാദ്ധ്യവുമല്ല" എന്താണീവൈരുദ്ധ്യം? മുതലാളിത്തത്തിന്റെ അന്തകനായ തൊഴിലാളിയെ മുതലാളിത്തംതന്നെ സൃഷ്ടിക്കുകയും, സംഘടനയിലെത്തിക്കുകയും സമരപരിശീലനം നടത്തുകയും ചെയ്യുന്നു. "ഈ വിപ്ലവത്തിൽ തൊഴിലാളിയുടെ വിജയം അനിവാര്യമാക്കുന്ന മറെറാരു കാരണമുണ്ട്........തൊഴിലാളിവിപ്ലവം ഭൂരിപക്ഷത്തിന്റെ വിപ്ലവമാണ്"........"തൊഴിലാളിവർഗ്ഗത്തിന്റെ ശക്തി വർദ്ധിപ്പിക്കുന്ന മറെറാരു ഘടകമാണ് തൊഴിലാളികളുടെ സാർവ്വലൗകികസ്വഭാവം" "മുതലാളിയും തൊഴിലാളിയും തമ്മിലുള്ള വൈരുദ്ധ്യം (വർഗ്ഗസമരം) കൂടാതെ കഴിക്കാമെന്നു വ്യാമോഹിക്കുന്നവരു

ണ്ടു്. മുതലാളിയുടെ മന:പരിവർത്തനംകൊണ്ടു സാമ്പത്തികനീതി സ്ഥാപിക്കാമെന്നു് ധരിച്ചിരിക്കുന്നവരും ഉണ്ടു്. ഇതെല്ലാം പരമാബദ്ധമാണു്" അതായതു്, വർഗ്ഗസമരം, സംഘടിതവിപ്ലവം, മാത്രമാണു് സോഷ്യലിസത്തിലേയ്ക്കുള്ള മാർഗ്ഗം.

## സ്വപ്നം യഥാർത്ഥമായി

സോഷ്യലിസ്റ്റുനു ഭാവിക്കുകയും സോവിയററ്യൂണിയൻെറ മഹനീയമാദാഹരണത്തെ നിരാകരിക്കുകയും ചെയ്യുന്ന കാപട്യവുമായി സി. ജെ-യ്ക്കു പരിചയമില്ല. ലോകത്തിലെ ഇന്നത്തെ ഏക സോഷ്യലിസ്ററ് രാഷ്ട്രമായ സോവിയററുനാടിനെക്കുറിച്ചു് അദ്ദേഹത്തിനു നിറഞ്ഞ ആദരവാണുള്ളതു്. സോവിയററ്യൂണിയനെ അദ്ദേഹമൊരു പുതിയ ലോകമായി കരുതുന്നു. "സോവിയററ്യൂണിയൻ ഒരു സ്വർഗ്ഗമല്ല.... ഇന്നത്തെ സ്ഥിതിയിൽനിന്നു് ഭേദമായ എന്തിനെയും സ്വാഗതംചെയ്യത്തക്ക സ്ഥിതിയാണു് നമുക്കുള്ളതു്. റഷ്യ ചിലതൊക്കെ സാധിച്ചിട്ടുണ്ടു്." ആ ചിലതോ?—ലോകത്തിൽ മറെറങ്ങും നടപ്പിൽവരാത്ത മനുഷ്യാവകാശങ്ങളും—വർഗ്ഗരഹിത സമുദായം, ജനകീയോൽപാദനം, തൊഴിലാളിയുടെ അവകാശ സംരക്ഷണം, ജനകീയ വിദ്യാഭ്യാസം, സാർവ്വജനീനമായ സംസ്കാരം, സ്ത്രീസമത്വം....ആ പട്ടിക അങ്ങനെ നീളുന്നു. ഇതിൻെറയെല്ലാം അടിത്തറ ജനകീയ ഉൽപാദന ക്രമമാണു്: എന്താണു് ജനകീയോൽപാദനരീതി? "....യന്ത്രം, ഫാക്ടറിസ്ഥലം മുതലായവ സമുദായത്തിൻെറ പൊതു സ്വത്തായി തീരണം. അതുകൊണ്ടും പോരാ, മുൻകൂട്ടി തയ്യാറാക്കിയ ഒരു പരിപാടി അനുസരിച്ചു് ഉൽപാദനം ക്രമീകരിക്കുകയും വേണം." (സോവിയററു് പ്ലാനിംഗ്.)

റഷ്യയിലെ വിപ്ലവവും സോഷ്യലിസ്റ്റു് സംസ്കാരവും മുതലാളിത്തത്തോടുള്ള വെല്ലുവിളിയാണു്. അതുമൂലം മുതലാളിത്തരാഷ്ട്രങ്ങളെല്ലാം, ഫാസിസവുമായി കൂട്ടുപിടിച്ചു്, റഷ്യയെ തകർക്കുന്നതിനായി ഗൂഢാലോചനകളും യുദ്ധങ്ങളും നടത്തി: പക്ഷെ ചീഞ്ഞു നാറി സ്വയം ആടിക്കൊണ്ടിരിക്കുന്ന മുതലാളിത്ത ലോകത്തിനു്, മനുഷ്യത്വത്തിൽ ഉറച്ചുനിൽക്കുന്ന റഷ്യയെ എങ്ങനെ പരാജയപ്പെടുത്താൻ കഴിയും. മുതലാളിത്തരാഷ്ട്രങ്ങളിലെല്ലാം സാമ്പത്തികാധ:പതനം (Economic crisis—1930) ചുഴററിച്ചുഴററി അടിച്ചുകൊണ്ടിരിക്കുമ്പോഴും റഷ്യ തൻെറ നൂതനസമുദായനിർമ്മാണത്തിൽ പുരോഗമിക്കുകയായിരുന്നു. സ്റ്റാലിനും റഷ്യൻ ജനതയ്ക്കും അവർ അർഹിക്കുന്ന അഭിനന്ദനം സി. ജെ. നൽകുന്നുണ്ടു്: "അദ്വിതീയമായ ധീരതയോടെ റഷ്യൻ ജനത അക്രമിയെ ചെറുക്കുവാനുണ്ടായ കാരണം അവർക്കു് എന്തിൻെറയോ സംരക്ഷണത്തിനുവേണ്ടി സമരംചെയ്യാനുണ്ടായിരുന്നു എന്നതാണു്. ആ അമൂല്യവസ്തുവാണു് സോഷ്യലിസം."

## നമുക്കും ഒരു സ്വപ്നം

"സോവിയററു യൂണിയനിലേതുപോലെ ഒരു വ്യവസ്ഥിതി നമ്മുടെ നാട്ടിലും നടപ്പിൽവരുന്നതു് നിങ്ങൾക്കും ഇഷ്ടമായിരിക്കുമല്ലോ" സി. ജെ: ചോദിക്കുന്നു: "പക്ഷെ അതു് തനിയേ വന്നുചേരുകയില്ല. വിലപിടിപ്പുള്ള ഒന്നും പ്രയത്നംകൂടാതെ ലഭിക്കുകയില്ല." പല അടിയന്തിര കടമകളും അദ്ദേഹം മുന്നിൽ വയ്ക്കുന്നു. "ഒരു സോഷ്യലിസ്റ്റിനു് സ്വപ്നംകണ്ടുതന്നെ ജീവിക്കാൻ സാദ്ധ്യമല്ല. കർഷകൻെറയും തൊഴിലാളിയുടെയും ദൈനന്ദിന പ്രശ്നങ്ങളിൽ സഹകരിക്കാനും അവൻെറ സമരത്തെ സംഘടിപ്പിക്കാനും ഓരോ സോഷ്യലിസ്റ്റിനും ചുമതലയു

ണ്ടു്. അതിൽനിന്ന ഒഴിഞ്ഞുനിന്നു് വിപ്ലവം പ്രസംഗിക്കുന്നവർ പ്രസ്ഥാനത്തെ സഹായിക്കുന്നില്ല"—ആ അവസാനവാചകം ഹൃദയത്തിൽ ആഞ്ഞു പതിക്കേണ്ടതാണു്. തൊഴിലാളിസംഘടന—അതു മാത്രം മതിയോ? പോരാ, ഇടത്തരക്കാരനും തൊഴിലാളിസമരത്തിൽ പങ്കുകൊള്ളണമെന്നു് സി. ജെ. അപേക്ഷിക്കുന്നു. തൊഴിലാളികളുടെ നിലയിലേയ്ക്കു ദിനംപ്രതി വഴുതി വീണുകൊണ്ടിരിക്കുന്ന അവർ; തൊഴിലാളികളെ വെറുക്കുന്നതു്, ആത്മഹത്യാപരമാണു്. അവരും വർഗ്ഗസമരത്തിലേ ആശ അർപ്പിക്കേണ്ടു. ആഹ്വാനം ഗ്രന്ഥകാരന്റെ ആത്മാർത്ഥതയും ചുമതലാബോധവും വ്യക്തമാക്കുന്നില്ലേ?

## ചില ചോദ്യങ്ങൾക്കുത്തരം

സോഷ്യലിസത്തെ വലയംചെയ്തുകൊണ്ടു അതിന്റെ വിമർശകന്മാർ എയ്തുവിടുന്ന, തെററിദ്ധാരണയ്ക്കിടയാക്കുന്ന പതിനേഴു ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങളാണു് ഗ്രന്ഥത്തിന്റെ അന്ത്യഭാഗം. ചോദ്യങ്ങളെ വക്രിപ്പിക്കുകയോ, ഉത്തരത്തിൽ മറിമായങ്ങളും അവ്യക്തതകളും കൊണ്ടു നിറയ്ക്കുകയോ ചെയ്യേണ്ട ആവശ്യം ഗ്രന്ഥകാരനു് വന്നിട്ടില്ല. —എല്ലാം സ്പഷ്ടവും കറിക്കു കൊള്ളുന്നതും. എന്താണീ സോഷ്യലിസവും കമ്മ്യൂണിസവും അരാജകവാദവും?—"സോഷ്യലിസം റഷ്യയിൽനിന്നു. ഇറക്കുമതിചെയ്യതല്ലേ"?—"തൊഴിലാളി സവ്വാധിപത്യമെന്തു്?" സോഷ്യലിസം മതത്തിനെതിരാണോ?—എല്ലാ പ്രശ്നങ്ങൾക്കും ഉത്തമ ഉത്തരങ്ങൾ ആരാഞ്ഞുകണ്ടെത്തുവാനുള്ള ക്ഷമ സി. ജെ-യ്ക്കുണ്ടു്.

1. "സോവിയററു യൂണിയനിൽ സ്ത്രീകളെ പൊതു മുതലാക്കിയില്ലേ?"—ഒരു വലിയ ചാർജു് അതാണു്—"ചോദ്യത്തിന്റെ മൗഢ്യം ചോദ്യത്തിനുള്ളിൽതന്നെയാണു് കിടക്കുന്നതു്........സോഷ്യലിസത്തിൽ സ്വത്തെല്ലാം പൊതുമുതലാക്കാമെന്നു് ഈ വിമർശകന്മാർ കേട്ടിട്ടുണ്ടു്. അവരാണെങ്കിൽ അവരുടെ സ്ത്രീകളെ സ്വത്തായി (മററു സുഖോപകരണങ്ങൾപോലെ) ഗണിക്കുന്നു. അതുകൊണ്ടു് സ്ത്രീകളെ ദേശീയവൽക്കരിക്കുന്നു എന്നു തീരുമാനിക്കുവാൻ അവർക്കൊരു വിഷമവും ഉണ്ടായില്ല....മനുഷ്യത്വത്തെ അധിക്ഷേപിക്കുന്ന ഈ നീചമനസ്ഥിതിക്കു് സോവിയററു യൂണിയനിൽ നിയമസാധുത്വം ഇല്ല....അവിടെ സ്ത്രീ പൊതുമുതലുമല്ല, മുതലുമല്ല."

2. * a. "സോഷ്യലിസത്തിൽമാത്രമാണു് പരിപൂർണ്ണമായ വ്യക്തിസ്വാതന്ത്ര്യമുള്ളതു്. അതു് ഒരു ചെറിയ വിഭാഗത്തിനു മാത്രമല്ല; എല്ലാ വ്യക്തികൾക്കും ഉണ്ടായിരിക്കും എന്നതാണു് സോഷ്യലിസത്തിന്റെ പ്രത്യേകത."

3. * b. പണ്ഡിതനെഹ്റുവിന്റെ ഗവമ്മെണ്ടിനു് ഉള്ളിടത്തോളം സമാധാനാഭിലാഷമേ സോവിയററു ഗവമ്മെണ്ടിനുള്ളൂ. സമരാസക്തിയും അത്രമാത്രം"—അതു സാമ്രാജ്യമോഹമാണോ?

ഇത്രയുംകൊണ്ടു് എന്തു തോന്നുന്നു? നിഷ്പക്ഷമായും ശാസ്ത്രീയമായും ചരിത്രപരമായും ഇത്രത്തോളം വിശദചർച്ച നടത്തുന്ന ഒരു ഗ്രന്ഥം സോഷ്യലിസത്തെ അധികരിച്ചോ, മറെറന്തിനെയെങ്കിലും അധികരിച്ചോ മലയാളത്തിലുണ്ടായിട്ടില്ല. സി. ജെ.

---

* a "സോഷ്യലിസത്തിൽ വ്യക്തിസ്വാതന്ത്ര്യമുണ്ടോ?"

* b "സോവിയററു് യൂണിയൻ സാമ്രാജ്യത്വവ്യാമോഹമല്ലേ?"

# എലിവാണം



ശ്യാമളാലയം കൃഷ്ണൻനായർ

നിങ്ങളും കേട്ടുകാണും പലരും പറയുന്നതു്, ഈ. വി. യും സഞ്ജയനും വെട്ടിത്തെളിച്ച ഫലിതമാർഗ്ഗത്തിൽക്കൂടി സഞ്ചരിക്കാൻ പിന്നീടധികംപേർ നമ്മുടെ സാഹിത്യത്തിൽ വന്നിട്ടില്ലെന്നു്. കാര്യം ശരിയാണു്. തിരോധാനം ചെയ്ത ആ വിനോദചക്രവർത്തികളുടെ മഹാസദസ്സിൽ 'ഷാൾ' മടക്കിയിട്ടു് പലരും കേവലം തറയിൽ ഇരിക്കുന്നതായാണു് ഇന്നു് നാം കാണുന്നതു്. ഈ. വി. കൈവിട്ട 'പോയിൻറിൽ'വച്ചു വേറൊരാൾ അതേററു വാങ്ങാൻ ശ്രമിക്കുന്നതു് കാണുമ്പോൾ തകരാറിലായ ഒരു റിലേ-റേസിന്റെ പ്രതീതിയാണു് ഉണ്ടാവുക. തികഞ്ഞ കൈമിടുക്കോടും മെയ്വഴക്കത്തോടും ഫലിതത്തെ മുറുകെപ്പിടിച്ചുകൊണ്ടോടിവന്ന ഈ. വി. യുടേയും, എം. ആർ നായരുടേയും വിദഗ്ദ്ധഹസ്തങ്ങളിൽനിന്നു് ആ സാധനം ഏററു വാങ്ങി ഓട്ടം മുഴുമിക്കാൻ പലരും ശ്രമിച്ചിട്ടുണ്ടു്. കോവൂർ, പുത്തേഴം, പി. കെ. രാജരാജവർമ്മ മുതലായവർ. അവരിൽ ചിലർ പകുതിവഴിയിൽ വീണിട്ടുമുണ്ടു്. ചിലർമാത്രം മൂന്നാംസ്ഥാനവും നാലാം സ്ഥാനവും ഒക്കെ കൈക്കലാക്കത്തക്കവണ്ണം ഓടിയെത്തിയിട്ടുമുണ്ടു്. എങ്കിലും പൊതുവേ പറഞ്ഞാൽ നമ്മുടെ ഫലിതത്തിനു് ഈ.വി.യുടെയുംസഞ്ജയന്റെയും

---

തോമസ്സിന്റെ 'സോഷ്യലിസം', 'മതവും കമ്യൂണിസവും'—രണ്ടിനുംകൂടെ മലയാളത്തിലൊരു പ്രത്യേകസ്ഥാനമുണ്ടു്. സുചിന്തിതവും പ്രയോജനകരവുമായ പ്രതിപാദ്യം, സാധാരണക്കാരനു സുഗ്രാഹ്യവും കുററമററതുമായ പ്രതിപാദനം.

കുററിപ്പുഴ കൃഷ്ണപിള്ളയുടെ ചിന്താമണ്ഡലവുമായി ഇതിനെ ഒന്നു തട്ടിച്ചു നോക്കുക. അദ്ദേഹത്തിന്റെ അഗാധവും സിദ്ധാന്തപരവുമായ ചിന്ത സി. ജെ. ക്കു് അത്ര സ്വാധീനമല്ലെങ്കിലും കൂടുതൽ പ്രായോഗികവും വിശദവുമാണിതു്. സി. ജെ. തോമസ്സു് നമുക്കൊരു നേട്ടമാണു്. കമ്യൂണിസ്റ്റ് പാർട്ടിയുടെ പേരിൽ ഒരു നിരൂപകൻ ഇതിലെ ചില പദങ്ങളുടെ നേരെ ദുർബലമായ ആക്ഷേപങ്ങളും, ദുർവ്യാഖ്യാനങ്ങളും പ്രയോഗിക്കയുണ്ടായി. നിരുത്തരവാദങ്ങളായ ഇത്തരം വിമർശനങ്ങൾ ഒരു മാർക്സിസ്റ്റ്പാർട്ടിക്കോ, ഭാഷയ്ക്കോ ഭൂഷണമായി ഭവിയ്ക്കുകയില്ലെന്നുമാത്രം.

(പ്രവാഹം ലക്കം 5)

കുററങ്ങളും കുറവുകളും ഉണ്ടു്. എങ്കിലും സോഷ്യലിസത്തെക്കുറിച്ചുള്ള ജിജ്ഞാസ വർദ്ധിച്ചുവരുന്ന ഇക്കാലത്തു്, കേരളീയരായ സാധാരണ ജനങ്ങളെല്ലാം അവശ്യം വായിച്ചിരിക്കേണ്ടൊരു പുസ്തകം സി. ജെ. തോമസ്സു് സംഭാവന ചെയ്തിരിക്കുന്നു എന്നു ഞാൻ പറയും—അത്രത്തോളം പ്രാധാന്യമുണ്ടു് 'സോഷ്യലിസ'ത്തിനു്.

........*........

---

ഗ്രന്ഥകർത്താ ഡി. സി. കിഴക്കേമുറി, നാഷണൽ ബുക്ക്സ്റ്റാൾ കോട്ടയം

വില രൂ. 1—അ 4,

കാലത്തിൽനിന്ന് താഴ്ച തന്നെയാണു സംഭവിച്ചിട്ടുള്ളത്. പൊരുത്തമില്ലാത്ത ആദർശങ്ങളുടേയും ജീവിതക്ലേശങ്ങളുടേയും ഉൽകടനസംഘട്ടനങ്ങൾ എമ്പാടും നടന്നുകൊണ്ടിരിക്കുമ്പോൾ ഫലിതകാരന്റെ ധർമ്മബോധം ചിന്താവ്യഗ്രതയിൽ അടിഞ്ഞുപോകുന്നു. അപ്പോൾ മുകളിൽ പറഞ്ഞ അപകർഷം കുറെയെല്ലാം അനിവാര്യമാണെന്നത്രേ. എന്നാൽ ചുററുപാടുകൾ നിരന്വേഷങ്ങളായിത്തീരുന്നതുകൊണ്ട് ഫലിതത്തെ വിസ്മരിക്കുകയെന്നതു് 'കാര്യ'ത്തോടുതന്നെ ചെയ്യുന്ന ഒരു കെടുതിയാണു്. പ്രാചീന ചീനസംസ്കാരത്തിന്റെ വ്യാഖ്യാതാക്കളിൽ മുൻപന്തിയിൽ നിൽക്കുന്ന 'ലിൻ യു ടാംഗ്' പറഞ്ഞതുപോലെ ഷാ തുടങ്ങി വിളിപ്പെട്ട കുറേ ഫലിത മർമ്മജ്ഞന്മാരേയാണ് രാഷ്ട്രീയ പ്രശ്നങ്ങൾക്ക് പരിഹാരം കണ്ടുപിടിക്കാൻ നിയോഗിക്കുന്നതെങ്കിൽ ഇന്നു കാണുന്നത്ര അസഹിഷ്ണുതയോ, കലാപങ്ങളോ ലോകത്തിൽ ഉണ്ടാകുമായിരുന്നില്ല. കുഴഞ്ഞു കാടുകയറിയ പ്രശ്നങ്ങളെപ്പററി—അതിലും കുഴഞ്ഞ രീതിയിൽ ചിന്തിക്കുന്നതു് രോഗം അറിയാതെ ചികിത്സാവിധി കുറിക്കുന്നതുപോലെ ആപൽക്കരമാണ്. എന്നാൽ ഏതു പ്രശ്നത്തേയും ലളിതമായും നിർമ്മത്സരമായും വീക്ഷിക്കുമ്പോൾ ഇന്നത്തെ കാര്യപ്രസക്തി കുറയധികം അനാവശ്യമല്ലേ എന്നും, അങ്ങനെ അതിൽനിന്നു ഉദയംചെയ്യുന്ന അനാശാസ്യതകളല്ല കുഴഞ്ഞ പ്രശ്നങ്ങളായി രൂപമെടുത്തു വീണ്ടും നമ്മുടെ മുമ്പിൽ നിൽക്കുന്നതെന്നും നാം സംശയിക്കാൻ തുടങ്ങുന്നു. ആ ചിന്ത അവിടെ നിൽക്കട്ടെ!

ഫലിതത്തിന്റെ അപകർഷം ഒരു പ്രത്യേക സാഹിത്യത്തിന്റെമാത്രം കാര്യമല്ല. പൊതുവായ ഒരു സംഗതിയാണ്. ഫലിതത്തെ കാര്യപ്രസക്തി തള്ളിമാററുന്ന കാഴ്ച എല്ലാ സാഹിത്യത്തിലും നാമിന്നു കാണുന്നുണ്ടു്. ഇന്നത്തെ പല കവികളും—നോബെൽപ്രൈസ് കിട്ടിയ ററി. എസ്. ഇലിയട്ട് മുതൽ ഇങ്ങോട്ട്—'കഥയും ഞാൻ' എന്ന ദൃഢവ്രതത്തോടുകൂടി നിലം കമ്പിട്ട നിസ്സഹായരായി നിൽക്കുന്നതു് കാണുമ്പോൾ വേണ്ടാത്തിടത്തും വിഷാദത്തെ ക്ഷണിച്ചിരുത്താൻ ചിന്തകന്മാർക്ക് എന്തുകൊണ്ടാണിത്ര ആവേശം എന്നു നാം അമ്പരക്കുന്നു. വിഷാദത്തിൽനിന്നും, പരാജയബോധത്തിൽനിന്നും ഫലിതം ഉദയംചെയ്ക വിഷമവുമാണു്. ലോകത്തിലെ കുഴപ്പങ്ങളുടെ പേരിൽ ഇവരോടുകൂടി കരയാനാണെങ്കിൽ ഞങ്ങളില്ല. ചിരിക്കാൻ ഞങ്ങളും കൂടും എന്നു മാത്രമേ ഇവിടെ പറയാനുള്ളു. ശ്രീമാൻ ഡി. സി. കിഴക്കേമുറിയുടെകൂടെ ചിരിക്കാൻകൂടാമോ എന്നു് ഇതിനു പരിനോക്കണം.

ഏതാനും വിനോദലേഖനങ്ങളുടെ ഒരു സമാഹാരമാണ്, ശ്രീ. ഡി. സി. യുടെ "എലിവാണം" മുഖവുരയായി ഒരു 98 പേർമാത്രം ഈ എലിവാണങ്ങളെ സൂക്ഷിച്ചാൽ മതിയെന്നു് അദ്ദേഹം ഏററവും ആശ്വാസകരമായ ഒരു മുന്നറിയിപ്പു നൽകുന്നുണ്ടു്. ആ ലിസ്റ്റിൽപ്പെട്ടവരെല്ലാം തന്റെ എലിവാണത്തിന്റെ സ്പർശനസുഖം അനുഭവിച്ചിട്ടുണ്ടെന്നാണ് അദ്ദേഹം അവകാശപ്പെടുന്നതു്. ഈ എലിവാണത്തിന്റെ 'മരുന്ന്'കൾ ചില രാഷ്ട്രീയ ഫലിതഭാവനകളും ചില ഹാസ്യാനുകരണങ്ങളും ചില വിനോദചിന്തകളും ആണ്. രാഷ്ട്രീയഫലിതഭാവനകളിൽ മിക്കവയും സർ. സി. പി. രാമസ്വാമി അയ്യരുടേയും, ശ്രീ. പട്ടത്തിന്റേയും നേരെ ചീറിപ്പാഞ്ഞുകൂന്നവയാണ്. ഹാസ്യാനുകരണങ്ങളിൽ പ്രധാന

മായവ ഒന്നാംക്ലാസ്സിലേയ്ക്കുള്ള ഒരു പാഠപുസ്തകത്തിൽ ഡാക്ടർ ഗോദവർമ്മ, ശ്രീ ശൂരനാട്ടു കുഞ്ഞൻപിള്ള, എ. എൻ. സത്യനേശൻ, എന്നിവർ എഴുതിയിട്ടുള്ള പാഠങ്ങളുടെ മാതൃകകളാണു്. ഡാക്ടർ ഗോദവർമ്മയുടെ എഴുത്തച്ഛൻ എന്ന പാഠത്തിൽ അദ്ദേഹത്തിന്റെ സംസ്കൃതബഹുലമായ ശൈലിയേയും ശബ്ദവ്യുൽപത്തിയിലുള്ള പ്രതിപത്തിയേയും സമർത്ഥമായി അനുകരിക്കാൻ ഡി. സി-ക്കു കഴിഞ്ഞിട്ടുണ്ടു്. എങ്കിലും വായിച്ചുതീരുമ്പോൾ ഒരു സംശയം. ബാലന്മാരുടെ ഭാഷ സംസ്കരിക്കുവാൻ ഡാക്ടർ ഗോദവർമ്മക്കു് കേവലം അറിഞ്ഞുകൂടാതെ വരുമോ എന്നു്. പക്ഷേ സത്യനിഷ്ഠ അത്രയ്ക്കു പാലിക്കാൻ ഫലിതകാരനു് എളുപ്പമല്ലായിരിക്കാം. ശ്രീ. ശൂരനാട്ടു കുഞ്ഞൻപിള്ളയുടെ 'കേരളം' എന്ന പാഠത്തിൽ ഡി. സി. അദ്ദേഹത്തിന്റെ തൂലിക കടം വാങ്ങുകയല്ല, എടുത്തുപയോഗിക്കുകയാണു് ചെയ്യുന്നതു്. പക്ഷേ അനുകർത്താവിന്റെ ഭാഷാരീതിക്കു് അനുകൃതന്റേതിനോളം ക്ലിഷ്ടത കൈ വന്നിട്ടില്ല. 'കുഞ്ഞിത്തൊമ്മൻ, പുരോഗമനസാഹിത്യത്തെപ്പറ്റി' എന്ന ലേഖനമാണു് എന്നെ ഏറ്റവും കൂടുതൽ ആകർഷിച്ചതു്. കുഞ്ഞിത്തൊമ്മൻ എന്നു കേൾക്കുമ്പോൾതന്നെ മന്ദഹസിക്കുന്ന നാം ആ നാമധേയത്തോടു സംബന്ധിച്ചു് പുരോഗമനസാഹിത്യം എന്നുകൂടി കേൾക്കുമ്പോൾ തീർച്ചയായും പൊട്ടിച്ചിരിച്ചുപോകും. ഒരു വ്യാവസായികബുദ്ധിയിൽകൂടി സാഹിത്യകാര്യങ്ങൾ കടന്നുപോകുമ്പോൾ അതിൽ അവ പ്രതിഫലിക്കുന്നതു് എങ്ങിനെയാണെന്നും ഒരു യാഥാസ്ഥിതികൻ പുരോഗമനപരങ്ങളായ കാര്യങ്ങളെ വീക്ഷിക്കുന്നതു് എങ്ങനെയാണെന്നും ഈ ലേഖനത്തിൽ രസാത്മകമായ രീതിയിൽ പ്രതിപാദിക്കുവാൻ ഗ്രന്ഥകാരനു് കഴിഞ്ഞിട്ടുണ്ടു്. അദ്ദേഹത്തിന്റെ വിചിത്രങ്ങളായ അഭിപ്രായങ്ങൾ നേർത്ത ഒരു മന്ദഹാസം അനുവാചകരിൽ ഉളവാക്കുന്നു. ലഘ്വാക്ഷേപത്തിനു് ഉത്തമ നിദർശനമാണു് പ്രസ്തുത ലേഖനം. എന്നാൽ 'പുരോഗമനസാഹിത്യംപോലെ അന്തസ്സും, ആദായവും ആർജ്ജിക്കാവുന്ന മറ്റേതൊരു തൊഴിലാണു് ഇന്നു് നമ്മുടെ നാട്ടിലുള്ളതു്'' എന്നു് അദ്ദേഹം ചോദിക്കുമ്പോൾ പുരോഗമനസാഹിത്യത്തെപ്പറ്റി ശരിയായ അറിവുകൾ അദ്ദേഹത്തിനുണ്ടെന്നു് സിദ്ധമാകുന്നു.

തിരുവിതാംകൂറിലെ പത്രങ്ങളുടെ നയങ്ങളെപ്പറ്റിയും രീതികളെപ്പറ്റിയും ഏതാണ്ടു് ഉൾക്കാഴ്ചയോടെ എഴുതിയിട്ടുള്ളവയാണു് 'ഗവമെ്മൻറു് കമ്മ്യൂണിക്കേയും അഭിപ്രായങ്ങളും' എന്ന ലേഖനം. സർ. സി. പി., ശ്രീ. പട്ടം. എന്നിവരെ വ്യക്തിപരമായി കേന്ദ്രീകരിച്ചുകൊണ്ടു് മി. ഡി. സി. കരുപ്പിടിപ്പിച്ചിട്ടുള്ള ലേഖനങ്ങളെപ്പറ്റി അധികമൊന്നും പറയണമെന്നു വിചാരിക്കുന്നില്ല. ആ ലേഖനങ്ങൾ വായിച്ചുകഴിയുമ്പോൾ ചിലേടത്തെല്ലാം വ്യക്തിവിദ്വേഷം തലപൊക്കുന്നതും, അതോടൊപ്പം ഫലിതം പിൻവാങ്ങുന്നതും കാണാം. 'സർ. സി. പി-യുടെ 'സാഹിത്യവും വേദാന്തവും' എന്ന അമേരിക്കൻ പ്രസംഗത്തിലും പട്ടത്തിന്റെ 'പ്രസ്കാൺഫ്റൻസിലും' ഗ്രന്ഥകാരനെ ഈ ദുർബ്ബലം പിടികൂടിയിട്ടുണ്ടു്. സർ. സി. പി-യുടെ മർദ്ദനത്തിനിരയായവരിൽ വിദ്വേഷാഗ്നി കത്തിജ്വലിപ്പിക്കുകയാണു് ഗ്രന്ഥകർത്താവിന്റെ ലക്ഷ്യമെങ്കിൽ മറെറന്തെങ്കിലുംമാർഗ്ഗം സ്വീകരിക്കാമായിരുന്നു. അതുപോലെതന്നെ 'പട്ടത്തിന്റെ പ്രസ്കാൺഫറൻസ്.' അദ്ദേഹത്തിന്റെ രാജ്യസ്നേഹംപോലെതന്നെ, കൂടപ്പിറപ്പായ മുൻകോപവും അധികാരപ്രമത്തതയും വളരെ അധി

കം വളർത്തിക്കാട്ടി കുറെ പേജുകൾ എഴുതി ത്തള്ളിയിട്ടുണ്ടെന്നല്ലാതെ അതിനെ ഫലിതത്തിന്റെ ഉടയാട ചാർത്തിക്കാട്ടുവാൻ ലേഖകന് സാധിച്ചിട്ടില്ല. ഫലിതദീക്ഷയോ, കലാത്മകതയോ പ്രസ്കാൺഫറൻസിൽ ഒരിടത്തും കണ്ടെത്തുന്നില്ല. സഞ്ജയൻ ഏതാനും വർഷങ്ങൾക്കു മുൻപ് ഏററവും രസനിഷ്യന്ദിയായി പറഞ്ഞുവച്ചകേന്ദ്രപ്രമേയം ഒന്നു 'കൊതുകു സമ്മേളന'ത്തിൽ ഡി. സി. അവതരിപ്പിക്കുന്നുണ്ട്. പക്ഷേ സഞ്ജയന്റെ കൊതുകൾ ഡി. സി. യുടെ കൊതുകുകളെക്കാൾ കാവ്യവാസനയുള്ളവയാണെന്നു തോന്നുന്നു.

ഈ പുസ്തകത്തിന്റെ പുറംചട്ടയിൽ സമപ്പ്ണം 'താണുപിള്ളസാറിന്'' എന്ന് തല തിരിച്ചച്ചടിച്ചിട്ടുണ്ട്. ഇതു് തീർച്ചയായും ഒരു ഫലിതമല്ല, ഏറിയാൽ ഒരു ചാപല്യമെന്നു പറയാം.

വ്യക്തിവിദ്വേഷവും, ആശയവിദ്വേഷവും കൊളുത്തിട്ടു പിടിച്ചില്ലെങ്കിൽ ഒരു ഫലിതകാരന് വേണ്ടഗുണങ്ങൾ പലതും ഡി. സിയ്ക്കുണ്ട്.

ഇരച്ചുകയറി ചീറിപ്പാഞ്ഞു് വരുന്ന എലിവാണങ്ങൾ ഡി. സി. ഇനിയും നൽകുമെങ്കിൽ നാം തീർച്ചയായും അവയെ സഹർഷം സ്വീകരിക്കും. എരിഞ്ഞടങ്ങിയ രാഷ്ട്രീയ ഫലിതങ്ങളാണെങ്കിൽ കാലംചെല്ലുമ്പോൾ അവയുടെ വീര്യം എങ്ങും ഏശാതെപോകും. പക്ഷേ എലിവാണത്തിന്റെ ലക്ഷ്യവും അത്രയ്ക്കല്ലേ ഉള്ളു എന്നു സമാധാനിക്കാം. എരിഞ്ഞടങ്ങുമ്പോൾ കുറേ കരിയും ചാമ്പലുമല്ലേ അവശേഷിക്കൂ.

---

മായിത്തീരുകയുള്ളു. പൌരാണിക കഥാനായകന്മാരെ ആസ്പദിച്ച് കവിതാരചന നടത്തുന്നത് ഏതാണ്ടൊരു പ്രതിലോമപ്രസ്ഥാനമായി ചിലർ ഗണിച്ചുവരുന്നു. ജീവിതസത്യങ്ങളെ നഗ്നമായി പ്രകാശിപ്പിക്കുന്നവയും ഭൗതികപുരോഗതിയെ സ്വരമായി സഹിക്കുന്നവയും ആയ ആശയങ്ങൾ ഉൾക്കൊള്ളുന്ന കവിതകളാണ് ആധുനികരീതിയ്ക്കു് അനുയോജ്യമായിട്ടുള്ളതെന്ന് പ്രബലമായ ഒരു പക്ഷമുണ്ട്. പക്ഷേ ഇതിനൊരു മറുവശമുണ്ട്. പ്രാചീനകാലംമുതൽ ഇതേവരെയുള്ള വിവിധഭാഷകളിലെ ഉത്തമസാഹിത്യഗ്രന്ഥങ്ങൾ അഥവാ 'ക്ലാസി'ക്കുകൾ ചില പ്രത്യേകഗുണവിശേഷങ്ങൾ ഉള്ളവയാണ്. സ്ഥായിയായ മനുഷ്യസ്വഭാവത്തെയും ആശയഗതികളേയും ചിത്രീകരിക്കുന്ന ഗ്രന്ഥങ്ങൾ പൌരാണികകഥകളെ ഉപജീവിച്ചായാലും ആധുനികഇതിവൃത്തങ്ങളെ അവലംബിച്ചായാലും ശ്രേഷ്ഠതരങ്ങളായിത്തന്നെ ഇരിക്കും. ശാശ്വതമായ പ്രശ്നങ്ങളെ അധികരിച്ച് ഉത്ഭൂതമാകുന്ന ഭാവനാവിലാസങ്ങൾ ശാശ്വതമായി നിലനിൽക്കുകതന്നെചെയ്യും.

കവിതയുടെ മെച്ചവും മേന്മയും പ്രതിപാദ്യവസ്തുക്കളേക്കാൾ പ്രതിപാദനരീതിയിലാണല്ലോ സ്ഥിതിചെയ്യുന്നതു്. ഈ തത്ത്വത്തെ ആസ്പദമാക്കി നോക്കുമ്പോഴും 'നാസീരകേസരി'യ്ക്കു് ഉൽകൃഷ്ടമായ ഒരു സ്ഥാനം നൽകാവുന്നതാണ്. പ്രസ്തുത കൃതിയിലെ നായകൻ ഒരു വീരനായകനാണ്. നാസീരകേസരി എന്ന പേരുതന്നെ അതിനെ സ്ഥിരപ്പെടുത്തുന്നുണ്ട്. വീര്യശാലിയായ സാംസൺ ദൈവാദേശത്താൽ ഇസ്രായേലിനെ രക്ഷിയ്ക്കാൻ അവതരിച്ച ആളാണ്. പക്ഷേ അദ്ദേഹത്തിന്റെ കാമചാപല്യം സ്വന്ത അധഃപതനത്തിനു ഹേതുവായിത്തീരുന്നു. വീര്യശൗര്യാദി പല മഹൽഗുണങ്ങളും നിറഞ്ഞ ഉത്തുംഗനായ ഒരു വ്യക്തിയാണ് സാംസൺ എങ്കിലും അയാളുടെ സകല ശക്തികളും കഴിവുകളും ഹീനമായ ഒരു മനോദൌർബ്ബല്യംകൊണ്ട് അസ്തംഗതമായിത്തീരുന്നു. ഇതു് എക്കാലവും മനുഷ്യന് ഒരു ഗുണപാഠമായിരിക്കും; ഇതു് ശാശ്വതമായ ഒരു സത്യമാണ്. ഈശ്വരന്റെ ഇംഗിതത്തിനു വിപരീതമായി സാംസൺ ശത്രുഗണത്തിൽപ്പെട്ട ഒരു കന്യകയെ വിവാഹംചെയ്തു. അതാണ് അദ്ദേഹം ആദ്യം ബദ്ധനാകാനുള്ള കാരണം. പിന്നീട് ചില വേശ്യകളുമായി അദ്ദേഹത്തിന് വേഴ്ചയുണ്ടായി. 'ദലീല' എന്ന വേശ്യയുടെ വഞ്ചനയിൽപെട്ട് അദ്ദേഹം വീണ്ടും ബന്ധനത്തിലായി. അനിതരസാധാരണമായ കായികബലം ഉണ്ടായിരുന്നെങ്കിലും കേവലം സാധാരണമായ മാനസികബലംപോലും ഇല്ലാതെ അദ്ദേഹം നാശഗർത്തത്തിൽ പതിച്ചു. അനേകം മഹൽഗുണങ്ങൾ ഉണ്ടായിരുന്നു എങ്കിലും സ്ത്രീജിതത്വം എന്ന ഏകബലഹീനത ആ വീരകേസരിയെ അധഃപതിപ്പിച്ചു. അപകടത്തിൽപ്പെട്ടുകഴിഞ്ഞപ്പോൾ അയാളുടെ ഹൃദയം വേദനിയ്ക്കുവാനും അനുതപിയ്ക്കുവാനും തുടങ്ങി.

"ഇന്ദ്രിയഗ്രാമസംയമശക്തിയില്ലാ
ത്തോരിവനു
വന്നോരി ദുരിതമെല്ലാം സമുചിതങ്ങൾ"

എന്ന വരികൾ ഈ അനുതാപത്തിന്റെ സൂചനയാണ്.

അവസാനമായി സാംസൺ കാരാഗൃഹത്തിൽ ബദ്ധനായതു മുതലാണ് കഥയാരംഭിക്കുന്നത്. അപ്പോൾ നായകൻ തന്റെ ജീവിതകാലത്തെ ഒരു 'ചെന്തീച്ചങ്ങല'യായി സങ്കല്പിക്കുന്നു. ജീവിതം അതു ദുസ്സഹ

മായി അദ്ദേഹത്തിനു തോന്നിയിരിക്കുന്നു. ഓരോ ഉഷസ്സന്ധ്യയും ആ ചങ്ങലയിലെ ഓരോ കണ്ണിയാണു്. ഈ ഭാഗങ്ങൾ കവി വർണ്ണിച്ചിരിക്കുന്നതു് വളരെ ഹൃദ്യമായിട്ടുണ്ടു്.

വീരരസപ്രധാനമായ ഒരു കൃതിയാണിതെന്നു് അവതാരികകാരനായ ശ്രീ. ഒ. എം. ചെറിയാൻ പ്രസ്താവിച്ചുകാണുന്നു. ഈ അഭിപ്രായം ശരിയാണെന്നു തോന്നുന്നില്ല. അംഗാംഗിരസങ്ങളെ അപഗ്രഥനംചെയ്തു നോക്കുമ്പോൾ വീരമല്ല കരുണരസപ്രധാനമാണു് ഈ കാവ്യമെന്നു കാണാം. അംഗിയായ രസം കരുണവും അംഗം വീരവും ആണെന്നു കാണാവുന്നതാണു്. നായകൻ വീരനായതുകൊണ്ടു് കാവ്യത്തിലെ രസം വീരമാകണമെന്നില്ല. നായകൻ ബന്ദിയാണു്. തന്റെ പൗരുഷവും വീര്യവും പ്രകാശിപ്പിക്കുവാൻ അവിടെ രംഗമില്ല. പഴയ വീരകൃത്യങ്ങളെ ഓർത്തു് അദ്ദേഹം വിലപിക്കുന്നുണ്ടു്. ഒടുവിൽ വിജൃംഭിതവീര്യനായി ‘ദാഗോക്ഷേത്രത്തിലെ മണ്ഡപം നിലംപതിപ്പിച്ചു ശത്രുക്കളെ അതിൽ കുടുക്കി നശിപ്പിക്കുന്നുണ്ടെങ്കിലും അവിടെ ഈ വീരനായകൻ മൃതിയടയുകയാണു് ചെയ്യുന്നതു്. അങ്ങനെ നോക്കുമ്പോൾ ആദ്യന്തം സ്ഥായിയായി ഉത്തുംഗമായി കാണുന്ന രസം കരുണംതന്നെയാണു്. ശൃംഗാരബീഭത്സരൗദ്രങ്ങളും മനോഹരമായ പോഷകരസങ്ങളായി പ്രതിഭാസിക്കുന്നുണ്ടു്.

കരുണരസപ്രധാനമായ ഒരു കാവ്യം, ശോകോദ്ദീപങ്ങളായ മൃദുപദങ്ങളെക്കൊണ്ടും ശാന്തസുന്ദരമായ ശൈലീവിലാസംകൊണ്ടും കരൾ കവരുന്ന കർണ്ണാനന്ദകരമായ താളലയങ്ങൾകൊണ്ടും പ്രത്യേകമായൊരു വൈശിഷ്ട്യം ഉള്ളതായിരിക്കണം. ഈ മാർഗ്ഗത്തിൽ ഒരു പരിപൂർണ്ണത ഈ കാവ്യത്തിനു് സിദ്ധിച്ചിട്ടുണ്ടു് എന്നു് അവകാശപ്പെടുവാൻ വഴിയില്ലെങ്കിലും ഇതിലെ പദവിന്യാസം കരുണരസത്തിനു ഒരു വിധത്തിലും അപകർഷമായി നിൽക്കുന്നില്ല എന്നുള്ളതു് പ്രസ്താവ്യമാണു്.

സദാചാരത്തിലേയ്ക്കു് മനുഷ്യനെ ഉന്മുഖനാക്കുക എന്നതു് ഉൽകൃഷ്ട കാവ്യത്തിനു് ഒഴിച്ചുകൂടാൻവയ്യാത്ത ഒരു ഗുണമാണു്. മനുഷ്യജീവിതത്തിൽ പ്രയോജകീഭവിക്കേണ്ട അമൂല്യമായ ഒരു തത്വമെങ്കിലും ഒരു ഉൽകൃഷ്ട കാവ്യത്തിനു് ഉപദേശിക്കുവാൻ കാണും. സർവഗുണസമ്പന്നയായ ഒരു വീരനായകൻ ഇന്ദ്രിയസംയമശക്തിയില്ലാതെ ആർത്തനായി അധ:പതിക്കുന്ന കഥ മനുഷ്യനെ ഇരുത്തി ചിന്തിപ്പിക്കുകയും ചലിപ്പിക്കുകയും ചെയ്യും.

വാസനാസമ്പന്നനായ ഈ കവിയുടെ തൂലികയിൽനിന്നും വിശ്വവിഖ്യാതങ്ങളായ ഇതിവൃത്തങ്ങളെ ഉപജീവിച്ചുള്ള കവിതാപ്രബന്ധങ്ങൾ ഇനിയും ഉണ്ടാകട്ടെ.



# വിചാരവേദി



ബി. പത്മനാഭപിള്ള എം. എ.

വിമർശനസാഹിത്യത്തിന്റെ വിരളതയിൽ നിന്നും കൈരളി ഇതുവരെ കരകേറിട്ടില്ല. വിമർശകന്മാരുടെ അഭാവംകൊണ്ടല്ല, വിമർശനത്തിനു് ഒരു സാഹിത്യസ്വരൂപം നൽകാൻ ആത്മാർത്ഥമായി അധികംപേർ ശ്രമിച്ചിട്ടില്ല എന്നുള്ളതാണു് പരമാർത്ഥം. സംസ്കൃതസാഹിത്യത്തിൽ അതിവിശിഷ്ടമായ ഒരു വിമർശനസരണിയുണ്ടു്. അതു് സൃഷ്ടിപരമാണു്. ആചാര്യപരമ്പരകളുടെ പരിലാളനമനുഭവിച്ചു് പ്രസ്തുത സരണി ഇന്നും അഭികാമ്യമായി നിലകൊള്ളുന്നു. ബഹുമുഖമായ ഈ പ്രസ്ഥാനത്തിൽ ചിരപരിചയം സമ്പാദിച്ച പൗരസ്ത്യഭാഷാപണ്ഡിതന്മാർ നമ്മുടെ ഇടയിൽ വിരളമല്ല. സാമാന്യജനങ്ങൾക്കു് ഉപകരിക്കത്തക്കവണ്ണം അവരുടെ വിജ്ഞാനഭണ്ഡാഗാരത്തെ കൈരളിക്കു് ദാനം ചെയ്യുന്നില്ല എന്നുള്ളതു് പരിതാപകരമാണു്. ഇക്കൂട്ടത്തിൽ ചിരോത്സാഹിയായ ശ്രീ. ബാലരാമപ്പണിക്കരുടെ സാഹിത്യസേവനങ്ങളിൽ എനിക്കു ബഹുമതിയുണ്ടു്. അദ്ദേഹത്തിന്റെ "വിചാരവേദി" എന്ന വിമർശനാത്മകമായ ഗ്രന്ഥമാണു് ഇവിടെ ചർച്ചാവിഷയം. നളിനി, കരുണ എന്നീ രണ്ടു ഖണ്ഡകാവ്യങ്ങളുടെ പരപക്ഷഖണ്ഡനത്തിനുത്തരമുള്ള പ്രത്യുത്തരങ്ങളും സ്വമതസ്ഥാപനവുമാണു് ഇതിലെ ഉള്ളടക്കം.

ആമുഷ്മികങ്ങളായ വിഷയങ്ങളിൽ ആശാനു് ചില സ്വതന്ത്രാഭിപ്രായങ്ങളുണ്ടു്, അതു് ആദ്ധ്യാത്മികതത്ത്വചിന്തകൊണ്ടു് സമ്പാദിച്ചിട്ടുള്ളതാണു്.

ജീവിതത്തിന്റെ ക്ഷണികത മനസ്സിലാക്കാതെ ലൌകികവിഭ്രമങ്ങളിൽ മനം മയങ്ങി ഗതിമുട്ടുന്ന മാനവലോകത്തിനു ഒരങ്കുശം ആവശ്യമാണു്. അതു് തത്ത്വദർശനങ്ങൾ ഉപദേശിച്ചതുകൊണ്ടു് ഫലപ്രദമാകുന്നില്ല. ആകർഷണീയമായ സൗന്ദര്യശില്പങ്ങളിൽ ആസ്വദിക്കുന്ന ഒരുവനു് ഇടയ്ക്കിടയ്ക്കു് ഗുളികാപ്രമാണമായി ലഭിക്കുന്ന തത്ത്വചിന്തകൾ വികാരനിർഭരങ്ങളായ സംഭവങ്ങളുടെ കൂട്ടത്തിൽ വിസ്മരിക്കാൻ സാദ്ധ്യമല്ല. കാവ്യത്തിന്റെ സാക്ഷാൽ പ്രയോജനം ഇവിടെയാണു് നിർവഹിക്കുന്നതു്. ഇക്കാര്യത്തിൽ വിജയശ്രീലാളിതനായ ഒരു മഹാനുഭാവനാണു് കുമാരനാശാൻ. ആശാന്റെ നായികാനായകന്മാർ സാമാന്യമനുഷ്യരാണു്. ഗതിവിഗതികളുടെ പോരാട്ടത്തിൽ അകപ്പെട്ടു നട്ടംതിരിയുന്ന ഇക്കൂട്ടർ പല ദുരന്തദശകളേയും അഭിമുഖീകരിക്കേണ്ടിവരുന്നു. ഇത്തരം ഘട്ടങ്ങളെ കാവ്യസരണിയിൽ സന്നിവേശം ചെയ്യുന്ന വ്യഗ്രതയിൽ ആചാര്യനിഷ്ഠമായ ശൃംഖലയ്ക്കുള്ളിൽ അവ ഒതുങ്ങുന്നുണ്ടോ എന്നു പരിശോധിക്കുന്നതു് യഥാർത്ഥത്തിൽ കലയുടെ വളർച്ചയ്ക്കു് ഹാനികരമാണു്. വിമർശകന്മാർ സൗജന്യമനോഗതി അവലംബിച്ചു

* ഗ്രന്ഥകർത്താ: പണ്ഡിതമഹോപാദ്ധ്യായ ശിരോമണി കെ. ബാലരാമപ്പണിക്കർ. ഉമാദത്തവിലാസം പബ്ലിഷിംഗ് ഹൗസ് പേട്ട, തിരുവനന്തപുരം. വില 1—8—0

വേണം ഉൽപതിഷ്ണുക്കളായ ഇത്തരം കലാകാരന്മാരെ വിമർശിക്കാൻ.

"വിചാരവേദി"യിൽ മൂന്നദ്ധ്യായങ്ങളാണുള്ളത്. ഒന്നാമദ്ധ്യായത്തിൽ നളിനിയിലെ അംഗിയായരസത്തെപ്പററിയുള്ള പരപക്ഷ നിരൂപണങ്ങളെ ഖണ്ഡിച്ച് സ്വമതം സ്ഥാപിക്കുന്നു. ശൃംഗാരമാണ് നാളിനിയിലെ അംഗിയായ രസം എന്ന് അവതാരികാകർത്താവായ ഏ–ആർ ഉൾപ്പെടെയുള്ള ഒരു കൂട്ടരുടെ വാദത്തെയും ഭാവപ്രധാനമാണ് എന്നുള്ള മറെറാരു വാദത്തേയും ഖണ്ഡിച്ചിട്ട് നളിനിയിലെ സ്ഥായിയായ രസം ശാന്തമാണ് എന്ന്. മി. പണിക്കർ വിധി കല്പിക്കുന്നു. കാവ്യമീമാംസകന്മാരുടെ ശാസ്ത്രരീതി അവലംബിച്ചുള്ള വാദഗതികളെ ആധാരമാക്കി രസനിഷ്പത്തിക്രമം, വിരോധിരസങ്ങളുടെ അംഗാംഗീഭാവം മുതലായവ പ്രഗൽഭമായി പ്രതിപാദിച്ചുകൊണ്ടാണ് മിസ്റ്റർ—പണിക്കരുടെ പോക്ക്. വിമർശനസാഹിത്യാരാമങ്ങളിൽ വിഹരിക്കാൻ മോഹമുള്ളവർക്ക് കല്ലും മുള്ളും നിറഞ്ഞ കാന്താരപ്രദേശങ്ങളെ അഭിമുഖീകരിക്കേണ്ടിവരും എന്ന് മി. പണിക്കരുടെ താർക്കികരീതി വെളിപ്പെടുത്തുന്നുണ്ട്.

"ഹൈമവതഭൂവിൽ നീണ്ട ജടയും നഖങ്ങളും പൂണ്ട ഒരു നഗ്നയോഗിയെ അവലംബിച്ച്" ഗ്രന്ഥാരംഭത്തിൽ ശൃംഗാരരസത്തിന് വൈരുദ്ധ്യം സംഭവിക്കുന്നതുകൊണ്ടും തപസ്വിനിയും ശോകാവിഷ്ടയുമായ നളിനിക്ക് ഗ്രന്ഥാന്തത്തിൽ ബ്രഹ്മനിഷ്ഠന്റെ സവിധത്തിൽവച്ച് കൈവല്യം സിദ്ധിക്കുന്നതുകൊണ്ടും ഗ്രന്ഥത്തിലെ സ്ഥായിയായ രസം ശാന്തമാണെന്നാണ് മിസ്റ്റർ പണിക്കരുടെ വാദം. അഭിപ്രായവ്യത്യാസമുള്ള ഈ തീരുമാനത്തെപ്പററിയുള്ള ഉപരിചർച്ച ഒട്ടവിലാകാം.

"നളിനിയും അദ്വൈതവാദവും" ആണ് രണ്ടാമദ്ധ്യായത്തിലെ വിഷയം.
ഇവിടെ,

"സ്വാമിയാം രവിയെനോക്കി
നില്പുമെൻ
താമരേ! തരളവായുവേററു നീ
ആമയം തടവിടായ്ക, തൽക്കര
സ്തോമമുണ്ടു തിരിയുന്ന ദിക്കിലും."

എന്നുതുടങ്ങുന്ന മൂന്നു ശ്ലോകങ്ങളുടെ വ്യാഖ്യാനത്തിൽ ശ്രീ. വി. എൻ. ഗോപിനാഥൻനായർ ചൂണ്ടിക്കാണിക്കുന്ന അർത്ഥസ്ഫുരണ വൈകല്യങ്ങൾക്ക് സ്വാപപാദനംകൊണ്ട് സമാധാനം പറയുകയാണ് ഉക്ത നിയമങ്ങളും പ്രമാണങ്ങളുമെല്ലാം സംസ്കൃതസാഹിത്യത്തെ അടിസ്ഥാനമാക്കിയുള്ളവയാണ്. ഈ വിമർശനഗതി, പണ്ഡിതാഗ്രണിയായ ശ്രീ. ശൂരനാട്ട് കുഞ്ഞൻപിള്ളഅവർകൾ പ്രാരംഭത്തിൽ ആശംസിക്കുന്നതുപോലെ പണിക്കരുടെ താർക്കികശൈലിയെ അനുസ്മരിപ്പിക്കുന്ന പാണ്ഡിത്യപ്രഗൽഭതയാണ് വെളിപ്പെടുത്തുന്നത്.

കൂലംകഷമായ ചർച്ചയിൽ ചില ആവർത്തനങ്ങൾ സംഭവിച്ചുപോയതു "സിദ്ധാന്തസ്ഥാപനനൈർഭര്യം" കൊണ്ടാണെന്ന് മി. പണിക്കർതന്നെ സമ്മതിക്കുന്നുണ്ട്. ഏകദേശം അമ്പതു പുറത്തോളം നീണ്ടുനിൽക്കുന്ന പ്രസ്തുത പ്രത്യാഖ്യാനം സാമാന്യജനങ്ങൾക്ക് കൂടുതൽ സുഗമമാകത്തക്കവണ്ണം ഒന്നൊഴിച്ചുവാക്കാമായിരുന്നില്ലേ, എന്നു തോന്നുന്നു. സാമാന്യം ദീർഘമായ ഈ ലേഖനത്തിൽ അദ്ദേഹത്തിന്റെ സ്വാതന്ത്ര്യസിദ്ധമായ പാണ്ഡിത്യപ്രകടനം സവിശേഷം നിർവഹിച്ചിട്ടുണ്ട്. സംസ്കൃതഭാഷാഭ്യസനകുതുകികൾക്ക് പല വിജ്ഞാനശകലങ്ങളും ലഭിക്കത്തക്കവണ്ണം ഇതിൽ പല വിഷ

യങ്ങളും സമാഹരിച്ചിട്ടുണ്ട്. സഹൃദയന്മാരവേ ദ്യതായ "ശക്തി നിപുണതാഭ്യാസങ്ങൾ" കാവ്യകർമ്മം, കവിമര്യാദ, കവിസങ്കേതങ്ങൾ, കവിസമയം, വാച്യാർത്ഥത്തിന്റെ ബാധിതാബാധിതഭാവങ്ങൾ, വ്യംഗ്യമര്യാദ, മുതലായവയുടെ പ്രതിപാദനം ഇതിന് ഉദാഹരണങ്ങളാണ്. "സ്വാമിയാം രവിയെ എന്ന ശ്ലോകം പൂർവപക്ഷം അനുസരിച്ച് അലങ്കാരദൃഷ്ട്യാ അപ്രസ്തുതപ്രശംസയ്ക്കോ പ്രസ്തുതാങ്കുരത്തിനോ ഉദാഹരണമായി എടുക്കുന്നതു് ശരിയല്ലെന്നാണ് മി. പണിക്കരുടെ വാദം. നേരേമറിച്ച് വാച്യാർത്ഥം ബാധിതമായിട്ട് ശബ്ദശക്തികൊണ്ടു മററൊരു് അത്ഥത്തെ വ്യഞ്ജിപ്പിക്കുന്നതുകൊണ്ട് ധ്വനിപ്രധാനമാണ് ഈ പദ്യമെന്ന് തീർപ്പു കല്പിക്കുന്നു. ഈശ്വരനായ സൂര്യനെ തപസ്സുചെയ്യുന്ന താമരപ്പൂവും ഈശ്വരസേവചെയ്യുന്ന "നളിനി"യും തുല്യമാണ്. താമരയ്ക്ക് തരളവായുകൊണ്ട് ആമയം—നളിനിക്ക് പ്രിയസ്മരണകൊണ്ടും. സൂര്യന്റെ കർസ്സോമം സർവത്ര ഉള്ളതുകൊണ്ട് താമരയ്ക്ക് നളിനിയെക്കാൾ ആമയം കുറവാണ്. കാമുകലബ്ധിവരാത്തതുകൊണ്ട് നളിനി കൂടുതൽ ഭാഗ്യഹീനയാണ് എന്നതാണ് ധ്വനിവിശേഷം.

അലങ്കാരം, ധ്വനി, രസം എന്നീ പ്രസ്ഥാനങ്ങൾ അനുക്രമമായി സംസ്കൃത സാഹിത്യാലങ്കാരികന്മാർ ഓരോരോകാലത്തു് സ്ഥാപിച്ചിട്ടുള്ളതാണ്. ധ്വന്യാത്മകമായ കാവ്യത്തിന് മാററുകൂട്ടാൻവേണ്ടി അലങ്കാരത്തിന് ഭാക്തമായ (Subsidiary) സ്ഥാനം കല്പിക്കുകയും തന്മൂലം അത്ഥപുഷ്ടിക്കു മാററുകൂട്ടുന്ന ധ്വനിപ്രസ്ഥാനത്തിന് പ്രഥമഗണന നൽകുകയും ചെയ്തിട്ടുണ്ട്. കേവലം നിയമസംഹിത ഉദ്ധരിച്ചുകൊണ്ടുള്ള വാദമുഖങ്ങൾക്ക് പ്രാഡ്‌വിവാകന്മാരുടെ തീരുമാനം പ്രതികൂലമായിവരാനിടയില്ലല്ലോ. സ്വാമി എന്ന പദത്തിന് താമരയുടെ പ്രാണേശൻ എന്നത്ഥം കൊടുക്കുവാൻ സാദ്ധ്യമല്ല. (P-51) എന്നുള്ള വാദം ചിന്തനീയമാണ്. സ്വാമി എന്ന പദത്തിനു ഭർത്താവ് എന്നർത്ഥവും കോശത്തിൽ കാണുന്നുണ്ട്. "സ്വാമീത്വീശ്വരഃ" എന്ന ശബ്ദകോശവചനം അനുസരിച്ച് ഈശ്വരൻ എന്ന പദത്തിന് ഭർത്താവ് എന്ന അർത്ഥത്തിൽ പ്രയോഗം കാണുന്നുണ്ട്. ഉദാ:-

> ഉച്യതാം സ വചനീയമശേഷം
> നേശ്വരേ പരുഷതാ സഖി സാധ്വീ
> ആനയൈനമനുനീയ കഥം വാ
> വിപ്രിയാണി ജനയന്നനുനേയഃ
> (കിരാതാർജ്ജുനീയം 9-39)

താമരയുടെ ദൈവമായി മാത്രമേ സൂര്യനെ കരുതാവൂ എന്നുള്ള മി. പണിക്കരുടെ വാദത്തിന്റെ സാധുത്വം ഉപരിചർച്ചയ്ക്കു വിഷയമാണ്.

മൂന്നാമദ്ധ്യായം മുഴുവനും കരുണയെപ്പററി ശ്രീ. പി. ദാമോദരൻപിള്ള അവർകൾ നടത്തിയിട്ടുള്ള വിമർശനങ്ങൾക്കു മറുപടിയാണ്. "വാസവദത്തയുടെ പരിവത്തനം" ആണ് ഈ ദീർഘലേഖനത്തിലെ വിഷയം. വാസവദത്ത നിർവാണപദം പ്രാപിച്ചു എന്നതു് യുക്തിവിഹീനമാണ്. വാസവദത്ത നിർവാണം പ്രാപിച്ചിട്ടുള്ളതായി കവി വർണ്ണിച്ചിട്ടില്ലെന്നും തുഷിതസ്വർഗ്ഗം പ്രാപിച്ചതായി മാത്രമേ കവി ഉദ്ദേശിച്ചിട്ടുള്ളു എന്നുമാണ് മി. പണിക്കരുടെ സമർത്ഥനം.

ബൗദ്ധസിദ്ധാന്തങ്ങളുടെ മമ്മം ഗ്രഹിച്ച കവിക്ക് ഏതായാലും അമളിപററാനിടയി

ല്ലെന്നു സമാധാനിക്കാം. ഇവിടെ ചർച്ചാവിഷയമായ പദം "പരിനിർവാണ"മാണ്. "ബുദ്ധമാതാവെഴുംപുണ്യലോകംപൂക" എന്നാം കവി മറെറാരിടത്തു പറയുന്നുണ്ട്. ഇതിനു് പണിക്കർ പറയുന്ന സമാധാനം ഇപ്രകാരമാണ്. "വാസവദത്ത" ബുദ്ധമാതാവെഴുന്ന പുണ്യലോകത്തെ—ദേവലോകത്തെയാണ് പ്രാപിച്ചതെന്നു ഗ്രഹിക്കാം. ആ ലോകം തുഷിതസ്വർഗ്ഗം മാത്രമാണെന്നതിനു തെളിവായി Begandet-ന്റെ "The life or legend of Gautama Buddha" എന്ന പുസ്തകത്തിൽ ഒന്നാം വാല്യം നാലാം അദ്ധ്യായത്തിൽ കാണുന്ന (?) "Seven days after her confinement Maia (മായ) died and by the virtue of her merits migrated to the Seat of Toocita (തുഷിത) and became the daughter of Nat (ദേവൻ) എന്ന പരാമർശത്തെ സ്വീകരിക്കാവുന്നതാണ്. ഈ തുഷിതലോകം ബുദ്ധമതപ്രസിദ്ധങ്ങളും വിദ്യാവിധേയരായ ജീവികളുടെ ആവാസസ്ഥാനങ്ങളുമായ ലോകങ്ങളിൽ ഒന്നുമാത്രവുമാണ്" നിർവാണപദത്തിനു് കീഴുള്ള ഒരു ലോകമാണു പോൽ തുഷിതം. ഈ പരാമർശം സ്വീകരിക്കുന്ന പക്ഷം തുഷിതസ്വർഗ്ഗം—പുനർജ്ജന്മത്തിനു് അവകാശം നൽകുന്ന ഏതോ ഒരു സ്ഥാനമാണ് വാസവദത്തയ്ക്കു് ലഭിച്ചതെന്നു വന്നുകൂടുന്നു. അതുകൊണ്ടു് മി. പണിക്കർ പറയുന്നതുപോലെ ശ്രീ. ബുദ്ധൻ ശാരീപുത്രൻ മുടങ്ങിയ അർഹതന്മാർക്കു് ലഭിച്ച നിർവാണപദമല്ല വാസവദത്തയ്ക്കു ലഭിച്ചതെന്നു സമ്മതിക്കേണ്ടിയിരിക്കുന്നു.

"വാസവദത്തയ്ക്കു നിർവാണം കിട്ടിയിട്ടപ്പോലും ശ്രീ ബുദ്ധൻ, ആനന്ദൻ, ഉപഗുപ്തൻ മുതൽപേർ അതു കിട്ടാതെ ജീവിച്ചിരിക്കുന്നു" എന്നുള്ള മി. പിള്ളയുടെ വാദം അത്ര സമഞ്ജസമായിട്ടുണ്ടോ എന്നു സംശയമാണ്. ജീവൻമുക്തരായ ജനകാദികളെപ്പോലെ ബൗദ്ധാദികളും നിർവാണപദപ്രാപ്തിക്കുശേഷം ലോകസംഗ്രഹാർത്ഥം ജീവിതം നയിക്കുന്നു എന്നു് എന്തുകൊണ്ടു് വിചാരിച്ചുകൂടാ? ഏതായാലും ആശാന്റെ "പരിനിർവാണ" പദപ്രയോഗം പലരേയും വഴിതെററിക്കാൻ പര്യാപ്തമാണ്. സംശയം തീക്കാനിനി സാദ്ധ്യമല്ലല്ലോ; സാധ്യമായാൽത്തന്നെ കേവലം അഭൗമമായ അവസ്ഥകളെപ്പററിയുള്ള ചർച്ചകൾക്കു് അനുഭവസ്ഥന്മാരുടെ വാക്കുകളെ വേണമെങ്കിൽ വിശ്വസിക്കാമെന്നല്ലാതെ അവയുടെ സൂക്ഷ്മജ്ഞാനം സാമാന്യ ജനങ്ങൾക്കു് ഗ്രാഹ്യമല്ലാത്ത കാലത്തോളം ഉത്തരം വാദഗതികൾക്കു് ഒരവസാനതീർപ്പു കല്പിക്കാൻ സാദ്ധ്യമല്ല തന്നെ. നിർവാണമോ; പരിനിർവാണമോ, ജീവൻമുക്തിയോ അടയുന്ന ഒരുവന്റെ അവസ്ഥ അനുഭവൈകവേദ്യമാണു്. അവർ ഹാജരാക്കിയിട്ടുള്ള പ്രമാണങ്ങളെ ആധാരമാക്കി യുക്തിവാദംചെയ്യാം. അതു് മി. പണിക്കർ നിപുണമായി നിർവഹിച്ചിട്ടുണ്ടു്, ആശാൻ പരിനിർവാണപദത്തിന്റെ അത്ഥഗൗരവം അത്രത്തോളം ചിന്തിച്ചിട്ടാണോ, പ്രയോഗിച്ചതെന്നു് സംശയിക്കേണ്ടിയിരിക്കുന്നു. ലൗകികഭോഗങ്ങളുടെ പ്രലോഭനങ്ങളിൽ അകപ്പെട്ടു് ദുർവൃത്തി അനുഷ്ഠിക്കുന്നവക്കു് പാപനിവാരണത്തിനുള്ള ശിക്ഷ ഇജ്ജന്മത്തിൽതന്നെ അനുഭവിക്കാൻ സാധിച്ചാൽ പ്രാണത്യാഗത്തിനുമുമ്പു് പശ്ചാത്താപത്തിനു് മനസ്സുമുട്ടുന്ന ഒരുവനും പരഗതിയടയാൻ മാർഗ്ഗമുണ്ടു്. ഈ തത്ത്വം ഒരു കാവ്യശില്പംമുഖേന അവതരിപ്പിക്കണം എന്നുള്ള വ്യഗ്രതയാണു് കരുണയുടെ നിർമ്മിതിക്കു ഹേതു എന്നു് സൗജന്യപൂർവം

വീക്ഷിക്കുന്ന ഒരു സഹൃദയനായവിമർശ കന് ഗ്രഹിക്കുവാൻ കഴിയും. ആചാര്യവര്യനായ ശ്രീ. എൻ. ഗോപാലപിള്ളഅവർകൾ അവതാരികയിൽ "പരപക്ഷഖണ്ഡനത്തിലും സ്വമത സ്ഥാപനത്തിലും വിവേകികൾ കാട്ടുന്ന വ്യഗ്രതയെല്ലാം സിദ്ധാന്തസാധുത എങ്ങനെയായാലും—അനുവാചകർക്ക് ആഹ്ലാദജനകമാണ്, മാനസോല്ലാസകമാണ്, ശേമുഷീശോധകമാണ്." എന്ന് അഭിപ്രായപ്പെടുന്നതുകൊണ്ടു് ശേമുഷീശോധനത്തിനുമാത്രം ചില സ്വതന്ത്രാഭിപ്രായങ്ങൾ ഇവിടെ രേഖപ്പെടുത്താമെന്നു കരുതുന്നു.

നളിനിയിലെ സ്ഥായിയായ രസം ശാന്തമാണെന്നുള്ള മി. പണിക്കരുടെ തീരുമാനത്തെപ്പററിയും അല്പം പ്രതിപാദിക്കേണ്ടിയിരിക്കുന്നു. രസങ്ങളുടെ കൂട്ടത്തിൽ ശാന്തരസത്തെ ഒരു പ്രത്യേക രസമായി ഗണിക്കുന്ന വിഷയത്തിൽ പ്രാചീനാലംകാരികന്മാരുടെ ഇടയിൽ പല വാദമുഖങ്ങളും ആവിർഭവിച്ചിട്ടുണ്ടു്. നാട്യശാസ്ത്രത്തിൽ ഭരതൻ ശാന്തരസത്തെ ഒരു പ്രത്യേകരസമായി അംഗീകരിച്ചുകാണുന്നില്ല. അതു് അഭിനയയോഗ്യമല്ല എന്നാണ് ഭരതാനുയായികളുടെ വാദം.

"ശാന്തസ്യ ശമസാദ്ധ്യത്വാത്
നടേ ച തദസംഭവാത്
അഷ്ടാവേവ രസാ നാട്യേ
ന ശാന്തസ്തത്ര യുജ്യതേ"

എന്നാണ് പ്രമാണവചനം. സംസ്കൃതാലങ്കാരികന്മാരിൽ പ്രഥമഗണനീയനായ ജഗന്നാഥപണ്ഡിതർ ഈ വാദത്തെ സയുക്തികം ഖണ്ഡിക്കുന്നുണ്ടു്. ശാന്തത്തെ ഒരു പ്രത്യേകരസമായിക്കരുതാൻ നിർവേദത്തെ അതിന്റെ സ്ഥായിഭാവമായി അദ്ദേഹം കരുതുന്നു. ലൗകികസുഖപരാങ്മുഖരായി മോക്ഷലാഭത്തിനുവേണ്ടി യതിക്കുന്നവർക്കുണ്ടാകുന്ന ഭാവനാവിശേഷമാണ് നിർവേദം. നിർവേദത്തിന് അടിസ്ഥാനമായ വിഭാവാനുഭാവാദികൾ സംസാരദുഃഖത്തിലുള്ള അനാസ്ഥ, പുരാണശാസ്ത്രാദിശ്രവണം, തീർത്ഥാടനം, പുണ്യം ശ്രമദർശനം മുതലായവയാണ്. ഇപ്രകാരം സംസാരാനിത്യത്വാദിവിഭാവാനുഭാവാദികളെ ശാന്തരസനിഷ്പത്തിക്ക് ആശ്രയമായി സ്വീകരിക്കുന്നപക്ഷം "നളിനി" എത്രത്തോളം അതിനു പാത്രമായിട്ടുണ്ടു് എന്നതാണ് ചർച്ചാവിഷയം.

യൗവനയുക്തയായ നളിനി നാട്ടുവിട്ടുപോകുന്നതിനു കാരണം നിർവേദമല്ല. ശൈശവത്തിൽ നാട്ടുവിട്ടുപോയ സഹപാഠിയെ ഓർത്തും അന്വേഷണത്തിൽ വെമ്പുമാണ് അവളെ അതിനു പ്രേരിപ്പിച്ചതു്. യോഗിനിയുടെ ശിഷ്യയായി തപശ്ചര്യ അവലംബിച്ചതും പ്രിയദർശനപ്രാപ്തിക്കുവേണ്ടിയാണ്. ഇക്കഥയൊന്നും അറിയാത്ത ബ്രഹ്മനിഷ്ഠനായ യോഗിയുമായി ഒടുവിൽ കൂട്ടിമുട്ടുന്നു. പൂർവകഥകൾ അനുസ്മരിപ്പിക്കുന്നു.

"എന്റെയേക ധനമങ്ങ, ജീവനങ്ങെന്റെ ഭോഗമതുമെന്റെ മോക്ഷവും
എന്റെ യീശ! ദൃഢമീ പദാംബുജത്തിന്റെ സീമ; ഇതുപോകിലില്ല,ഞാൻ"

എന്നു പറഞ്ഞു് വീണുകേണപേക്ഷിച്ചു.

"മോഹനം ഭവനസംഗമിങ്ങതിൽ
സ്നേഹമൂലമമലേ വെടിഞ്ഞു ഞാൻ"

എന്നാണ് മറുപടി.

പിൻതിരിഞ്ഞുപോയ യതിയോട്ടു്,

"പ്രാണനെന്നെ വെടിയുന്നിതേ, ജലം
താണുപോം ചിറയെ മത്സ്യമെന്നപോൽ"

എന്നുള്ള ഉള്ളുനീറുന്ന പ്രാർത്ഥനയും വിഫലമെന്നു കണ്ടക്ഷണത്തിൽ നളിനിയുടെ പ്രാണത്യാഗം സംഭവിക്കുന്നു. ഇതിൽ അസംഭാവികതയൊന്നുമില്ല എന്ന് മനശ്ശാസ്ത്രജ്ഞന്മാർ സമ്മതിക്കും. കാദംബരിയിൽ

പുണ്ഡരീകനും ഉണ്ടായി ഇതുപോലൊരവസ്ഥ. ഹൃദയസ്തംഭനംകൊണ്ടു് മരണമുണ്ടാകുമെന്നതിനു് വേറെയും തെളിവുകളുണ്ടു്. നളിനിയുടെ പ്രാണത്യാഗം മുനിയുടെ മടിയിൽവച്ചാണു് സംഭവിച്ചതു്. അതുകൊണ്ടു് പ്രാണന്റെ ഊർദ്ധ്വഗതി മോക്ഷപ്രാപ്തിയിലേക്കാണു് എന്ന വാദത്തിനുവേണ്ടി സമ്മതിച്ചാൽ തന്നെയും നളിനിയുടെ നിർവേദം സംസാരദുഃഖത്തിലുള്ള അനാസ്ഥകൊണ്ടല്ല; നേരെമറിച്ചു് ജീവിതയാത്രയിൽ സംതൃപ്തി അടയാനുള്ള മാർഗ്ഗത്തിനു വിഘ്നമുണ്ടായതാണു് ഹൃദയഗ്രന്ഥിഭേദനത്തിനു് കാരണമായിത്തീർന്നതു്. ഇപ്രകാരം വിഭാവാനുഭാവാദികൾക്കു് വൈരുദ്ധ്യംവരുന്നതുകൊണ്ടു് ശാന്തരസനിഷ്പത്തിക്കു് നളിനിയിൽ സ്ഥാനമുണ്ടോ എന്നു പുനഃപരിശോധന ചെയ്യേണ്ടതാണു്. നേരെമറിച്ചു് ഭാവശാന്തി ഭാവോദയം, ആദിയായ നിയമങ്ങളിൽ ഉൾപ്പെടുത്തിയായിരിക്കാം. നളിനിയെ ഭാവാത്മകമായ ഒരു കാവ്യമായി മററു ചിലർ വ്യാഖ്യാനിച്ചു കാണുന്നതു്. അതിൽ വലിയ അസാംഗിത്വമുണ്ടെന്നു തോന്നുന്നില്ല.

ഒരു കാവ്യത്തിൽ രസനിഷ്പത്തിയെന്നതു് ഒരു സഹൃദയനുണ്ടാകുന്ന ഭാവങ്ങളാണു്. സംസ്കാരസമ്പത്തുകൊണ്ടു് പക്വതയും സൗന്ദര്യാംശങ്ങളെ ആസ്വദിക്കാനുള്ള സന്നദ്ധതയും. രത്യാദിവിശിഷ്ടമായ ഹൃദയവും ഉള്ള ആളിനെയാണു് ഇവിടെ സഹൃദയൻ എന്ന പദംകൊണ്ടു് ഉദ്ദേശിക്കുന്നതു്. ദുഷ്ഷന്തനു് ശകുന്തളയിൽ ഉണ്ടാകുന്ന രതിഭാവം ഒരു സഹൃദയന്റെ മനോമുകുരത്തിൽ പ്രതിഫലിക്കുമ്പോൾ ആ നിമിഷത്തിൽ ദുഷ്ഷന്തനും ശകുന്തളയ്ക്കും തമ്മിലുള്ള "രതി" എന്ന അവസ്ഥവിട്ടു് ലോകസാധാരണമായ ഒരു രതിഭാവത്തിന്റെ പ്രതീതി ഉളവാകുന്നു. ഏകാഗ്രതയോടുകൂടി ഈ പ്രതീതിയിൽ ലയിച്ചിരിക്കുന്ന ചിത്തവൃത്തി ഉത്തരക്ഷണത്തിൽ ലൗകികനിബന്ധമായ ആവരണം അകന്നു് പരിതഃസ്ഥിതികളിൽനിന്നു് ഉയർന്നു് ആനന്ദസ്വരൂപമായി പരിണമിക്കുന്നു. ഈ അവസ്ഥയാണു് അലൗകികമായ രസാസ്വാദനം. ഇതു ബ്രഹ്മാനന്ദത്തിനു് സദൃശമാണു്. ഇപ്രകാരം ആനന്ദത്തിൽ ലയിച്ചിരിക്കുന്ന ചിത്തവൃത്തി ശോകത്തിനോ ഭയത്തിനോ രതിക്കോ വിധേയമാകുന്നില്ല. ശാന്തിയുടെ അവസ്ഥയും ഇതിൽനിന്നു ഭിന്നമല്ല. ഇങ്ങനെ രസം ഒന്നേ ഉള്ളു എന്നും അതിന്റെ സ്വഭാവം ശാന്തമാണെന്നും വന്നുകൂടുന്ന സ്ഥിതിക്കു് കേവലചിത്തവൃത്തിയിൽനിന്നും ഉണ്ടാകുന്ന ശൃംഗാരഹാസ്യാദികളുടെ കൂട്ടത്തിൽ ശാന്തത്തെ ഉൾപ്പെടുത്തുന്നതു് ന്യായമല്ല എന്നും വന്നുകൂടുന്നു. അതുകൊണ്ടായിരിക്കാം ഭരതമുനി ശാന്തത്തെ ഒരു പ്രത്യേകരസമായി പരിഗണിക്കാതിരുന്നതു് എന്നും വിചാരിക്കേണ്ടിയിരിക്കുന്നു.

"സ്വം സ്വം നിമിത്തമാസാദ്യ
ശാന്താത് ഭാവ പ്രവർത്തതേ
പുനർന്നിമിത്താപായേ തു
ശാന്ത ഏവ പ്രലീയതേ"

എന്നുള്ള അഭിയുക്തവാചനം മേൽക്കാണിച്ച അഭ്യൂഹത്തെ പ്രബലപ്പെടുത്തുകയാണു് ചെയ്യുന്നതു്.

---

അഭിപ്രായത്തിനു് ലഭിച്ചിട്ടുള്ള പദ്യകൃതികൾ—

1. വീരകേരളം.—കേശവൻനായർ.
2. നിർദ്ധനൻ.—പാലാ.
3. പാദമുദ്രകൾ.—രാമവർമ്മ.
4. വിയോഗവിലാപം.—കെ. എം. കോശി.
5. അപരാധി.—ക്ലാപ്പന വേണുജി.
6. കണ്ണീർപ്പുഴ—ഭാസ്കരൻനായർ ടി. എസ്.
7. ഹൃദയത്തുടിപ്പുകൾ—കെ. പി. ബൈൻ.

# ഞാൻ കഥാകാരനായ കഥ

★

കാരൂർ നീലകണ്ഠപ്പിള്ള

[ഇതൊരു പുതിയ പംക്തിയാണ്. കേരളത്തിലെ പ്രമുഖന്മാരായ കഥാകൃത്തുക്കളോടെല്ലാം ഈ പംക്തിയിലെഴുതാൻ ഞങ്ങൾ അപേക്ഷിച്ചിട്ടുണ്ട്. അടുത്ത ലക്കത്തിൽ നിങ്ങൾക്കു ശ്രീ പി. കേശവദേവിന്റെയോ തകഴിയുടെയോ കഥ പ്രതീക്ഷിക്കാം.]

പത്രാധിപർ.

പ്രിയസുഹൃത്തേ,

ഗ്രന്ഥലോകത്തിൽ തുടങ്ങാൻപോകുന്ന ഒരു പുതിയ പംക്തിയിലേക്ക് ഒരു ലേഖനം—ഞാൻ കഥാകാരനായ കഥ എഴുതണം അല്ലേ? അതൊരു നല്ല പംക്തിയായിരിക്കുമെങ്കിലും എന്നെ സംബന്ധിച്ചിടത്തോളം ഒരു പന്തികേടു തോന്നുന്നു. എന്താണെന്നോ? ഞാനൊരു കഥാകാരനായതിനെപ്പററി മററുള്ളവക്കു രസമോ പ്രയോജനമോ ഉണ്ടാകത്തക്കവണ്ണം ഒന്നും പറയാനില്ലെനിക്ക്. തന്നെപ്പററി പറയുമ്പോൾ വാക്കുകളുടെ തൂക്കം ശരിയായിരുന്നില്ലെങ്കിൽ പൊങ്ങച്ചമാണെന്നു ചിലർ പഴിച്ചെന്നുവരും. ലോകത്തിലെ മൂന്നുമഹാന്മാരിൽ ഒരാൾ താനാണെന്നു ബെർണാഡ്ഷാക്കു പറയാമെങ്കിലും താനൊരു കവിയാണ്, അല്ലെങ്കിൽ കഥാകൃത്താണ് എന്നൊന്നും നമുക്കാർക്കും പറയാൻ പാടില്ല. ഈ വാക്യത്തിൽത്തന്നെയുണ്ടൊരു അഹങ്കാരത്തിന്റെ മുഴക്കം ഇല്ലേ? ആകട്ടെ സാരമില്ല. ഞാനൊരഹംഭാവിയാണെന്നാരെക്കൊണ്ടും പറയിച്ചിട്ടില്ലെങ്കിലും, വല്ലവരും അങ്ങനെയൊന്നു പറഞ്ഞുപോയാൽ അതു വെറും പൊളിയായിരിക്കണമെന്നില്ല.

ലോകത്തിലെ മറേറതു ഭാഷയുടെ മുമ്പിലും തലയുയർത്താനില്ലാത്തവണ്ണം ചെറുകഥാസമ്പത്തുണ്ടിന്നു മലയാളത്തിന്. ആ സമ്പത്തു തേടിച്ചവരെന്നവകാശപ്പെടുന്ന ചുരുക്കം ചിലരിലൊരാളാണു ഞാനെന്നെനിക്കു വിശ്വാസമുണ്ട്. ആ നിലയിൽ ചെറുകഥകളെക്കുറിച്ച് എന്തസംബന്ധങ്ങളും എനിക്കു പറയുകയും ചെയ്യാം. പക്ഷേ, ഏറെ താമസിയാതെ അതിന്റെ ചെമ്പു തെളിയാതിരിക്കയില്ല. ഞാൻ കഥാകാരനായ കഥ പറഞ്ഞാൽ അതിൽ വളരെ ഭാഗവും ചോദ്യം ചെയ്യപ്പെടാനർഹതയില്ലാതെ സുരക്ഷിതമായിരിക്കും. അതുകൊണ്ട് എന്റെ ലേഖനവിഷയം എനിക്കു നന്നേ പിടിച്ചു. ഇതിനെക്കാൾ കളവുപറയാൻ പററിയതായി ഒരു വിഷയമേ എന്റെ ഓർമ്മയിലിപ്പോൾ വരുന്നുള്ളു— 'ഞാൻ കണ്ട സ്വപ്നം.'

അങ്ങനെ അങ്ങോട്ടുമിങ്ങോട്ടും നോക്കാതെ, ആരെയും കൂസാതെ ഞാൻ പറഞ്ഞു തുടങ്ങുകയാണ്, ഞാൻ കഥാകാരനായ കഥ.

നൂററിയേഴാമാണ്ടു് എന്റെ ഒന്നാമത്തെ കഥയെഴുതി. അതു മാതൃഭൂമി ആഴ്ചപ്പതിപ്പിൽ പ്രസിദ്ധപ്പെടുത്തി. ഞാനയച്ചുകൊടു

ത്തതല്ല, ആ പത്രത്തിൻെറ കരുനാഗപ്പള്ളിയിലെ ഏജൻറ് ശ്രീ. മാധവൻപോററി എൻെറ കൈയിൽനിന്നു വായിക്കാനിടയാകയും അതിനോടിഷ്ടംതോന്നി എടുന്നാട്ടവാങ്ങി അയച്ചുകൊടുക്കയുമാണുണ്ടായതു്. 'ഭൃത്യവാത്സല്യം" എന്ന പ്രസ്തുത കഥ പ്രസിദ്ധപ്പെടുത്തി രണ്ടുമൂന്നാഴ്ചകഴിഞ്ഞു് മാതൃഭൂമി ആഴ്ചപ്പതിപ്പിൽ ശ്രീ കേളപ്പനെഴുതിയ ഒരു ലേഖനത്തിൽ, പാവങ്ങളുടെ കഷ്ടപ്പാടുകളെപ്പററിപ്പറഞ്ഞകൂട്ടത്തിൽ ഈ കഥയിലെ ചിലവരികൾ ഉദ്ധരിക്കയുംചെയ്തു. ഇടപ്പോൾ പേരാമ്മിക്കുന്നില്ലാത്തതും, ഒരു ലേഖനവും ശേഷമെല്ലാം പരസ്യവുമായി പ്രസിദ്ധപ്പെടുത്തിയിരുന്നതുമായ ഒരു മലബാർ മാസിക 'ഭൃത്യവാത്സല്യം' മാ. ഭൂ. യിൽനിന്നു പകർത്തി. പിന്നീടു് കോട്ടയം നാഷണൽ ബുക്കഡിപ്പോക്കാർ പ്രസിദ്ധപ്പെടുത്തിയ പഞ്ചരത്നങ്ങൾ എന്ന ചെറുകഥാസമാഹാരത്തിൽ എൻെറ സമ്മതത്തോടെ 'ഭൃത്യവാത്സല്യം' ചേർത്തു. ഇങ്ങനെ മൂന്നുതവണ അച്ചടിയന്ത്രത്തിൽ കയറിയിറങ്ങിയ എൻെറ ആദ്യകഥാസന്താനത്തെ ആറുവയസ്സായപ്പോൾ, ഒരു ബുദ്ധിദരിദ്രൻ പകർത്തിയെഴുതി, എൻെറ പേരിൻെറ സ്ഥാനത്തു് അയാളുടെ പേരുവച്ചു്, പൗരപ്രഭ പത്രക്കാർ നടത്തിയ ചെറുകഥാമത്സരത്തിനയച്ചു് സമ്മാനവും മേടിച്ചു. അങ്ങനെ ഒന്നാമത്തെ കഥകൊണ്ടുതന്നെ ഞാനൊരു കഥാകാരനായി. 'കാരൂർ കഥ' കളിൽ 'അന്നത്തെ കൃഷി' എന്ന പേരിൽ ചേർത്തിരിക്കുന്ന കഥയാണിപ്പറഞ്ഞതു്. പുസ്തകത്തിൽ വന്നപ്പോൾ ചില ഭാഗങ്ങൾ വെട്ടിമാററുകയും അല്പമെന്തോ കൂട്ടിച്ചേർക്കുകയും ചെയ്തിട്ടുണ്ടു്.

എൻെറ ഈ കഥ പ്രസിദ്ധപ്പെടുത്തുന്നതിനു മുൻപു് ഒരു സാഹിത്യകാരനും അതു കാണാനിടയാകയില്ലെന്നുള്ളതായിരിക്കണം അതിൻെറ നിർബാധമായ മുന്നേററത്തിനു കാരണം. അല്ലെങ്കിൽ വെട്ടും തിരുത്തും മാറിയെഴുതലും അവസാനം ചിതലു പിടിക്കലും ഒക്കെ അനുഭവിച്ചു് അതു് അന്തരിച്ചേനെ. എന്നെ ഈ വഴിയിലെങ്ങും വച്ചു നിങ്ങളാരും കാണുകയുമില്ലായിരുന്നു.

അതുകൊണ്ടായില്ലല്ലോ; ആ കഥ എഴുതാനിടയായ പരിതസ്ഥിതി, അതിനു പ്രചോദനം ലഭിച്ച വിധം, അതിനു മാതൃകയായിരുന്ന കഥകൾ മുതലായി ചിലതുകൂടി പറയണം. യാതൊരു ചുമതലയുമില്ലാതെ അല്ലലെന്തെന്നറിയാതെ, വേണ്ടുവോളം വിശ്രമമുണ്ടായിട്ട്, സ്വസ്ഥമായ മനസ്സോടുകൂടി, ധാരാളം സമയവും ഏകനായി ഞാൻ കഴിനാൾ പാർത്തിരുന്നു. അന്നു് മനോരാജ്യംകൊള്ളുകയെക്കാൾ വല്ലതും വായിക്കയായിരുന്നു പതിവു്. വലിയ പുസ്തകങ്ങൾ കിട്ടാനില്ല. ഒന്നാന്തരവും രണ്ടാന്തരവും കവിതകൾ, മൂന്നാന്തരവും നാലാംതരവും നോവലുകൾ, അവയുടെ പുറകിൽ നിൽക്കുന്ന വല്ല മാസികകളും പിന്നെ പഞ്ചാംഗം, വിലവിവരപ്പട്ടിക, പത്രങ്ങളിലെ കോർട്ടുപരസ്യങ്ങൾ ഇങ്ങനെ പോകും വായന. സാമാനം പൊതിഞ്ഞുകൊണ്ടുവന്ന ഒരു പത്രമെങ്കിലും കിട്ടാതിരുന്ന ഒരു രാത്രി, മനോരാജ്യം വിചാരിക്കാനുള്ള മടികൊണ്ടു്, എന്തെങ്കിലും എഴുതാമെന്നാഗ്രഹിച്ചു. എന്തെഴുതാൻ? ഒരു ചെറുകഥതന്നെയാകാം. എഴുതുക. ഉറക്കംവരുമ്പോൾ കീറിക്കളഞ്ഞിട്ടു കിടന്നാലും. അതിനപ്പുറത്തേയ്ക്കു നോട്ടമില്ല. കഥയെഴുത്തു പ്രയാസം കുറഞ്ഞ പണിയാണെന്നെനിക്കു തോന്നിയിരുന്നു. ലേഖനവൃത്തിയിൽനിന്നു് വിരമിച്ചു സമാധിയിൽ കഴിഞ്ഞിരുന്ന ചിലർ ഇപ്പോൾ ചെ

റുകഥാകാരന്മാരായി പ്രത്യക്ഷപ്പെടാറുണ്ടല്ലോ; അവക്കു തോന്നുന്നതുപോലെ എനിക്കും തോന്നി കഥാരചന സുകരമാണെന്നു്. കെ. സുകുമാരൻ, ഇ. വി. കൃഷ്ണപിള്ള തുടങ്ങിയ ചില വാസനാസമ്പന്നന്മാരുടെ കഥകൾ വായിച്ചിട്ടു് എനിക്കുണ്ടായ സുഖമായിരിക്കണം ചെറുകഥയെഴുതാമെന്നൊരു വിശ്വാസമുണ്ടാക്കിയതെന്നു തോന്നുന്നു. കഥകളോടുള്ള പ്രവണതയിൽ നിന്നൊരു വിശ്വാസമുണ്ടായി. കേസരിപ്പത്രത്തിൽ വായിച്ച മോപ്പസാങ്ങിന്റെ ചില കഥകളുടെ വിവർത്തനവും ഒരു കഥയെഴുതി നോക്കാൻ, എന്നെ പ്രേരിപ്പിച്ചിരിക്കണം. അതൊന്നും നിഷ്കർഷിച്ചു പറയാനിപ്പോൾ നിർവാഹമില്ല. ഒരൊററ കഥയെഴുതണമെന്നേ എനിക്കാഗ്രഹമുണ്ടായിരുന്നുള്ളു. ഒരു കഥ എഴുതാനെല്ലാവക്കും കഴിയും. അതിനൊരു കഥാബീജം എന്റെ മനസ്സിലങ്ങനെ കിടന്നിരുന്നു. കഥയെഴുതുന്നതിനു പത്തുകൊല്ലംമുൻപു് എടന്നാടൊരു സ്നേഹിതൻ പറഞ്ഞ ഒരു സംഭവം—അതിഥിക്കു ചോറു കൊടുക്കാൻ ഒരു സ്ത്രീ വിളവു കട്ടുകൊണ്ടുന്നു്. പല കഥകൾ വായിക്കുമ്പോഴും ഈ സംഭവം ഞാനോക്കുമായിരുന്നു. കഥയെഴുതാൻ കടലാസ്സും പെൻസിലുമെടുത്ത ഉടനെ വിളവു മോഷ്ടിച്ച സ്ത്രീ, കൊയ്ത്താറായ വയലു്, അതിന്റെ കരയ്ക്കൊരു ചെറുവീടു് സ്ത്രീയുടെ ഭർത്താവിനു് അന്നത്തെ കൂലികിട്ടാതിരുന്നതു് ഇങ്ങനെ എനിക്കു സുപരിചിതമായ ദാരിദ്ര്യത്തിന്റെ കുറെ ചിത്രങ്ങൾ എന്റെ മുമ്പിൽ നിരന്നു. അവ്യക്തമായിട്ടെങ്കിലും എത്രയോ തവണ അതൊക്കെ മനസ്സിൽകൂടി ഇതിനുമുമ്പേ കടന്നുപോയിരുന്നു! ഏതായാലും ഞാൻ ആ രാത്രി തന്നെ 'ഭൃത്യവാത്സല്യം' എഴുതിത്തീർത്തു. എടന്നാട്ടു് ആ നുണപറഞ്ഞ സ്നേഹിതൻ പിന്നീടു് കഥവായിച്ചിട്ടു് അതുൾക്കൊള്ളുന്ന ബീജം തനിക്കു പരിചിതമാണെന്നറിഞ്ഞില്ല. അതുമാത്രമല്ല അതു മാറിപ്പോയിരിക്കുന്നു കഥയിൽ പദങ്ങൾക്കു കിലുക്കവും, വാക്യങ്ങൾക്കു താളവും കഥാഗതിയിൽ ലയവുംമറ്റും ഉണ്ടായിരിക്കണമെന്നു കരുതിക്കൊണ്ടാണെഴുതിയതു്. എഴുതിത്തീർന്നു വായിച്ചപ്പോൾ അതു കീറിക്കളയണമെന്നു തോന്നി. അടുത്ത ഒരുദിവസം, സാഹിത്യത്തോടൊരു ബന്ധവുമില്ലാത്ത ഒരു സ്നേഹിതനെ അതു വായിച്ചു കേൾപ്പിച്ചു. അദ്ദേഹം പറഞ്ഞു, അതു പത്രത്തിലെങ്ങാനും പ്രസിദ്ധപ്പെടുത്തണമെന്നു്. അതിനെക്കാൾ വളരെ മോശപ്പെട്ട കഥകൾ ഞാൻ പത്രങ്ങളിൽ വായിച്ചിരുന്നെങ്കിലും, എന്റെ കഥ വല്ല പത്രാധിപരും സ്വീകരിച്ചേക്കുമെന്നെനിക്കു തോന്നിയെങ്കിലും അദ്ദേഹത്തിന്റെ നിർദ്ദേശം അംഗീകാര്യമായിട്ടെനിക്കു തോന്നിയില്ല. ആരും ആവശ്യപ്പെടാതെ ഞാനൊരു കഥയെഴുതി. ഇതൊന്നു പ്രസിദ്ധപ്പെടുത്തണേ എന്നു് എന്റെ ആ അപരാധത്തിനൊരു തരത്തിലും ഉത്തരവാദിയില്ലാത്ത ഒരു പത്രാധിപരോടാവശ്യപ്പെടുക എന്നതു് കേവലം അനാവശ്യമാണെന്നെനിക്കുതോന്നി. കൈയുടെ കരുകരുപ്പു തീക്കാൻ ഓരോരുത്തരെഴുതുന്നതൊക്കെ പ്രസിദ്ധപ്പെടുത്തിക്കൊള്ളാമെന്നു പത്രാധിപന്മാർ ഏററിട്ടില്ലല്ലോ. പിന്നെ എന്റെ കഥ പ്രസിദ്ധപ്പെടുത്തണമെന്നാവശ്യപ്പെടുന്നതിന്റെ അർത്ഥം, ദയവു ചെയ്യണേ എന്നാണു്. എന്തിനാണു് ഞാനങ്ങനെയൊരു കടപ്പാടു വലിച്ചു തലയിൽ വയ്ക്കുന്നതു്? അന്നുവരെ ഞാൻ വായിച്ചിട്ടുള്ള കഥകളെയൊക്കെക്കാൾ ഏററവും ഇഷ്ടപ്പെടുന്ന എന്റെ കഥ, ഒരു ഭിക്ഷാപാത്രവുമായി, ജോലിത്തിരക്കുള്ള പത്രാധിപരുടെ മുൻപിൽ തിക്കിത്തുരുന്ന സൗജന്യപ്രാർത്ഥികളുടെ കൂട്ടത്തിൽ, കേവലം അപരിചിതമായ സ്ഥാനത്തു്, ചെന്നു നി

ന്നു യാചിക്കുക. 'ഇവനൊക്കെ തൊഴിലി
ല്ലാത്തതിനീയുദ്ദേശമെന്തുവേണം!' എന്ന
ഭാവത്തിൽ പിച്ചിക്കീറി ചവറുകളുടെ കൂട്ട
ത്തിലേയ്ക്കെറിയുക. എന്തിനീ നാണക്കേടി
നു പോകുന്നു? ഞാൻ അതാക്കും അയച്ചു
കൊടുത്തില്ല. ഒരുമാസമെങ്കിലും കഴിഞ്ഞ
പ്പോളാണു് മുൻപറഞ്ഞ സ്നേഹിതൻ അ
തു വാങ്ങി മാതൃഭൂമിക്കയച്ചുകൊടുത്തതു്. അ
തു പ്രസിദ്ധപ്പെടുത്താൻ ഒരു പക്ഷേ അദ്ദേ
ഹം ശുപാർശചെയ്തു എന്നു വരാം. അക്കാ
ര്യം എനിക്കറിഞ്ഞുകൂടാ.

രണ്ടാമതൊരു കഥ എഴുതാൻ കഴിയു
മോ എന്നു പരീക്ഷിക്കാതെയും എഴുതണ
മെന്നാശിക്കാതെയും നാലഞ്ചുകൊല്ലം കട
ന്നുപോയി. കോട്ടയത്തുനിന്നും പ്രസിദ്ധ
പ്പെടുത്തിയിരുന്ന എം. എൻ. നായർ മാ
സികയുടെ വിശേഷാൽപ്രതിയായ ചി
ത്തിരജയന്തിയിൽ ചേർക്കാനൊരു കഥ എ
ഴുതിക്കൊടുക്കണമെന്നു് അതിന്റെ അധി
പരായ ശ്രീ. എം. എൻ. ദാമോദരൻനാ
യർ എന്നോടാവശ്യപ്പെട്ടു. 'ഭൃത്യവാത്സല്യം'
വായിച്ചിട്ടു തൃപ്തി തോന്നിയതുകൊണ്ടു മാത്ര
മല്ല, പേരെടുത്ത ലേഖകന്മാരുടെ പന്തിയി
ലെനിക്കും ഒരു സ്ഥാനം തരാനുള്ള സൗമന
സ്യംകൊണ്ടും ആണദ്ദേഹം അങ്ങനെ ആവ
ശ്യപ്പെട്ടതെന്നു ഞാൻ അന്നത്തെപ്പോലെ
ഇന്നും വിശ്വസിക്കുന്നു. അന്നെഴുതിയതു്
'കാരൂർ കഥകളി'ൽ ചേർത്തിരിക്കുന്ന ഓ
ണം എന്ന കഥയാണു്. കേരളീയരുടെ പ്ര
ധാനാഘോഷമായ ഓണത്തിന്റെ വിശേ
ഷങ്ങൾ ചിത്രീകരിക്കണമെന്നും അതിൽ
മാവേലിയുടെ കാലത്തിനു നേർ വിപരീ
തമായ ഇന്നത്തെ വിഷമാവസ്ഥ പ്രതിഫ
ലിപ്പിക്കണമെന്നും ഉള്ള ഉദ്ദേശ്യം എനിക്കു
ണ്ടായിരുന്നു. അതിനെ തുടർന്നു മേൽപറ
ഞ്ഞ മാസികാധിപരുടെ ആവശ്യപ്രകാരം
മാത്രം ഞാൻ പത്തിരുപതു കഥകളെഴുതി.
ആരെങ്കിലും ആവശ്യപ്പെട്ടപ്പോളല്ലാതെ ഇ
പ്പോഴം ഞാൻ കഥകളെഴുതാറില്ല. അതു
നിമിത്തം എന്റെ കഥയൊന്നു പ്രസിദ്ധ
പ്പെടുത്താൻ ആരുടെയും സൗജന്യം അപേ
ക്ഷിക്കേണ്ടിവന്നിട്ടില്ല.

ആരെങ്കിലും ആവശ്യപ്പെട്ടാലുടനെ കഥ
യുണ്ടാകുമോ? ആന്തരികമായ പ്രചോദന
മുണ്ടാകുമ്പോഴല്ലേ കഥയെഴുതുന്നതു്? ഈ
ചോദ്യങ്ങൾക്കു മറുപടിപറയുമ്പോൾ ഞാൻ
കഥാകാരനായകഥ സാമാന്യംവെളിവാകും.
എം.എൻ. നായർമാസികയാണു എന്നെ ഒരു
കഥാകൃത്താക്കിയതു്. അതിൽ പതിവായി
കഥയെഴുതണമെന്നു വന്നപ്പോൾ പൂർവകാ
ലാനുഭവങ്ങളെ ചികഞ്ഞു നോക്കിത്തുട
ങ്ങി, ഒരു കഥയ്ക്കുള്ള വക കിട്ടുമോ എന്നു്.
കാണുന്നവരെയെല്ലാം സൂക്ഷിച്ചു നോക്കി
ത്തുടങ്ങി. കേൾക്കുന്നതൊക്കെ ശ്രദ്ധിച്ചു
തുടങ്ങി. അങ്ങനെ കഥാബീജങ്ങൾ, പ
ശ്ചാത്തലങ്ങൾ, സംഭാഷണങ്ങൾ, കഥാപാ
ത്രങ്ങൾ മുതലായവ ശേഖരിക്കുന്നതിൽ എ
ന്റെ ബുദ്ധി പ്രവർത്തിച്ചുകൊണ്ടിരുന്നു. അ
തത്ര പ്രയാസമുള്ള കാര്യമല്ല. നമ്മുടെ ചുററി
ലുംകാണുന്നതെന്തും കഥയ്ക്കുകൊള്ളാം. വിഭ
വങ്ങൾ സുലഭമായതുകൊണ്ടു മതിയായില്ല.
അതുപയോഗിച്ചു കറിവയ്ക്കാൻ അറിഞ്ഞിരി
ക്കണം. ഓരോന്നും ചേരുന്നതിനോട്ടു്, ഒരു
കണക്കിനു ചേർത്തുവേണം കറിവയ്ക്കാൻ.
അതുപോലെ കഥയ്ക്കുള്ള വിഭവങ്ങൾ ചേരു
ന്നതു് പാകത്തിനു ചേർത്തു കഥ രചിക്കും.
കടലാസിലേയ്ക്കു പകരുന്നതിനു മുൻപുത
ന്നെ ഉള്ളിൽ കിടന്നു പുഷ്ടിപ്രാപിച്ചു് സാ
മാന്യം വ്യക്തമായ രൂപംപൂണ്ട കഥകൾ
ഉണ്ടാകും. അത്തരം കഥകൾ, കവികളുടെ
യും സഹൃദയന്മാരുടെയും കൈവശം കാണാ
തിരിക്കയില്ല. ഞങ്ങളുടെ, കഥയെഴുത്തുകാ
രുടെ, ഹൃദയം എപ്പോഴും കഥാസൃഷ്ടിയിൽ
ഏർപ്പെട്ടുകൊണ്ടിരിക്കും, ഞങ്ങളറിയാതെ

തന്നെ അതു ഞങ്ങളുടെ ഒരു ശീലമായിപ്പോയി എന്നു താല്പര്യം. പൊട്ടിയതും, ചുളുങ്ങിയതും, ഭംഗികെട്ടതും, അംഗഭംഗമുള്ളതും ഇങ്ങനെ പ്രദർശനയോഗ്യമല്ലാത്ത പലതിന്റെ കൂട്ടത്തിൽ ലക്ഷണമൊത്തതു ചിലതുണ്ടാകും. ആവശ്യക്കാർ ചോദിച്ചാലുടൻ ഉള്ളതിൽ ഭേദപ്പെട്ട ഒന്നെടുത്തു് പശ്ചാത്തലവുമായി കൂട്ടിയിണക്കി മിനുക്കുപണി തീർത്തു കടലാസിലാക്കുകയാണു് ഞാൻ ചെയ്യാറുള്ളതു്. ആവശ്യക്കാർ പലരാകുമ്പോൾ ലക്ഷണമൊക്കാത്തതും പുറത്തെടുക്കും. മിനുക്കുപണിയും പന്തിയായില്ലെന്നു വരും. ചിലർ ചോദിക്കാറുണ്ടു്. ഒരു കഥയെഴുതാനെത്ര സമയം വേണമെന്നു്. നൂറുകല്ലു ചെത്തിപ്പണിയാനെത്ര സമയം വേണമെന്നു ചോദിക്കുന്നതുപോലെയുള്ള ഈ ചോദ്യം സാഹിത്യകാരന്മാരോടു് ചോദിക്കുന്നതു ഒരു കടുംകൈയാണു്. എന്നെ സംബന്ധിച്ചിടത്തോളം ആ ചോദ്യത്തിനുത്തരം പറയാൻ ഞാൻ അശക്തനാണു്. ഇപ്പോൾ എത്ര കഥകൾ എന്റെ മനസ്സിൽ രൂപം പ്രാപിച്ചുകൊണ്ടിരിക്കുന്നു എന്നു് എനിക്കു നിശ്ചയമില്ല. പതിനെട്ടോ, അറുപത്തിയേഴോ, നൂറോ ഒരു തിട്ടവുമില്ല ഇതിൽ പലതും പൂർണ്ണമായില്ലെന്നു വരും. പരിതഃസ്ഥിതികളുടെ പ്രേരണകൊണ്ടു് ചിലതു പെട്ടെന്നു പൂർണ്ണരൂപം പ്രാപിച്ചെന്നു വരും. അങ്ങനെയായാൽ പിന്നെ രേഖപ്പെടുത്താനുള്ള സമയം മതിയാകും. ഒന്നു മാറി എഴുതേണ്ട ആവശ്യം പോലും ഉണ്ടാകയില്ല. പക്ഷേ, അങ്ങനെ രൂപം പൂത്തിവരുന്നതിനു മുൻപു ബലപ്രയോഗം നടത്തി വെട്ടിയും തിരുത്തിയും മാററിമറിച്ചും രൂപപ്പെടുത്തേണ്ടിവരുക അപൂർവമല്ല. അതു് പരിതഃസ്ഥിതിയുടെ പ്രേരണകൊണ്ടല്ല, ആവശ്യക്കാരുടെ നിർബന്ധംകൊണ്ടു്; ഉറുപ്പികയുടെ പ്രേരണകൊണ്ടെന്നുതന്നെ വെച്ചാലും.

ഞാനൊരു കഥാകൃത്തായതെങ്ങനെയെന്നിനിയും വ്യക്തമായില്ല. അതു വ്യക്തമാക്കാൻ പററുമെന്നു തോന്നുന്നുമില്ല. ഏതായാലും കുറെക്കൂടിപ്പറയാം. കുരുക്കുവീണ നൂലുപോലെയുള്ള പ്ലോട്ടുണ്ടാക്കാൻ ഞാൻ പണിപ്പെടാറില്ല. കഥാപാത്രങ്ങളുടെ എണ്ണം കഴിയുന്നത്ര കുറഞ്ഞിരിക്കണമെന്നാണു് എന്റെ കരുതൽ. വാക്കുകളും പരിമിതമായിരിക്കാൻ ശ്രദ്ധിക്കാറുണ്ടു്. ഒരു കഥയെഴുതിക്കഴിഞ്ഞാൽ അതു വെട്ടി ചെറുതാക്കുന്ന ഒരു ശീലമുണ്ടെനിക്കു്. പിന്നെയാരു നോക്കിയാലും ഒരു വാക്കെങ്കിലും അധികം കാണരുതെന്നുവച്ചു്. അതെത്രത്തോളം ഫലിച്ചിട്ടുണ്ടെന്നെനിക്കു നിശ്ചയമില്ല. സംഭവിച്ചതല്ലെങ്കിൽ സംഭവിക്കാവുന്നതെങ്കിലുമായിരിക്കണം കഥ എന്ന താല്പര്യം കഴിവുള്ളിടത്തോളം ദീക്ഷിച്ചിട്ടുണ്ടു്. 'വാധ്യാർ കഥകൾ' ഉൾപ്പെടെ എന്റെ എല്ലാ കഥകളും മനസ്സിൽവച്ചുകൊണ്ടാണു ഞാനിതു പറയുന്നതു്. നല്ലതുപോലെ അറിയാവുന്ന കാര്യങ്ങളെക്കുറിച്ചേ ഞാൻ കഥയെഴുതാറുള്ളു. പുസ്തകങ്ങളെക്കാൾ പരിസരങ്ങളെയാണു ഞാൻ ആശ്രയിച്ചിട്ടുള്ളതു്. ചില നിരൂപകന്മാർ എന്റെ കഥകൾക്കു് ചില പാശ്ചാത്യകഥാകൃത്തുകളുടെ കഥകളോടു സാദൃശ്യമുണ്ടെന്നു പറഞ്ഞിട്ടുണ്ടു്. അങ്ങനെ പറഞ്ഞിട്ടുള്ളതു് സ്തുതിയോ നിന്ദയോ എന്നെനിക്കറിഞ്ഞുകൂടാ. അവരുടെ കഥകളെനിക്കു മറുഭാഷയാണു്. ഒരു സാങ്കേതിക മാർഗ്ഗവും അറിഞ്ഞുകൂടാത്തപ്പോളാണു് ഞാനെഴുത്തു തുടങ്ങിയതു്. ഇപ്പോഴും അവിടെത്തന്നെയാണു നില. വായനക്കാരനു രസിക്കുന്ന മട്ടിൽ വേണം കഥയെഴുതാൻ. പക്ഷേ ഞാനങ്ങനെയല്ല, എനിക്കു രസിക്കുന്ന വിധത്തിലാണെഴുതുന്നതു്. സമയം കിട്ടുമ്പോൾ എന്റെ കഥകൾ വായിക്കാനെനിക്കു രസം തോന്നാറുമുണ്ടു്.

എന്റെ കഥാപാത്രങ്ങളിൽ മിക്കവരും ജീവിച്ചിരിക്കുന്നവരാണു്. അവർ വായിച്ചാൽപോലും അറിയാത്തവണ്ണം ഞാനതു് മറച്ചിട്ടുണ്ടു്. അവരുടെ ഹൃദയത്തിനു വേദനയുണ്ടാകരുതെന്നു് പ്രത്യേകം കരുതിയിട്ടുണ്ടു്. ആ വ്യക്തികൾ എനിക്കുപകാരപ്പെട്ടതിനു് അവരെ വേദനിപ്പിക്കരുതല്ലോ. പൊതിച്ചോറു് കട്ടെടുത്ത അദ്ധ്യാപകനും, വാസ്തവത്തിലുണ്ടോ എന്നു നിങ്ങൾ ചോദിക്കുന്നു അല്ലേ? ഉണ്ടു്. കട്ടതു പൊതിച്ചോറല്ല, ഒരു കുട്ടി കൊണ്ടുവച്ചിരുന്ന പേനയാണെന്നുമാത്രം ഭേദം. ചെകുത്താനിലെ നൈത്തിച്ചേടത്തിയും ഉണ്ടു്. ജാതിയും പേരും മാറിയെന്നേയുള്ളു. ഒരു വ്യക്തിയെ വേദനിപ്പിക്കരുതെന്നു വിചാരിക്കുന്നതുപോലെ അസാന്മാർഗ്ഗിക പ്രവൃത്തികളിൽ പ്രവണതയുണ്ടാകരുതു വായനക്കാരനെന്നും ഞാൻ കരുതാറുണ്ടു്. എത്രത്തോളം ഫലിക്കുന്നുണ്ടോ!

ഇടക്കാലത്തു് ഞാൻ ചെറുകഥയെഴുത്തിൽനിന്നു വിരമിച്ചു. രണ്ടുവർഷക്കാലം ഒന്നും എഴുതിയില്ലെന്നതന്നെയല്ല, ഇനി എഴുതുന്നില്ലെന്നു നിശ്ചയിക്കയും ചെയ്തു. ആരോടും പിണങ്ങിയിട്ടല്ല. എനിക്കു കഠിനമായ മലേറിയാ വന്നു. അതിൽ നിന്നു മുക്തനായപ്പോൾ ശാരീരികമായും മാനസികമായും ഞാൻ വളരെ തളർന്നിരുന്നു. ഒരു പുസ്തകം വായിച്ചാൽ രസിക്കാൻ പോലും എനിക്കു കഴിവില്ലായിരുന്നു അന്നു്. മലേറിയാ വന്നാൽ ചിലർക്കു് ചെവി കേൾക്കാതെയും കണ്ണു കാണാതെയും ഒക്കെ ആകും പോലും. എന്റെ കണ്ണും ചെവിയും പോയില്ലെങ്കിലും കലാപരമായി വലിയ ന്യൂനത സംഭവിച്ചതായി എനിക്കു തോന്നി. കഥയെഴുതാൻ ശ്രമിച്ചുനോക്കിയിട്ടു പററിയില്ല. അതങ്ങു വേണ്ടെന്നുംവച്ചു. രണ്ടുവർഷത്തോളം അങ്ങനെ കഴിഞ്ഞു. ഒന്നു പരീക്ഷിക്കണമെന്നുപോലും തോന്നാതെ.

അന്നു ശ്രീ. തകഴി വീട്ടിൽവന്നു, കുറേക്കാലമായിട്ടു കഥകളെഴുതാത്തതിനെപ്പററി എന്നെ കുററപ്പെടുത്തി. അതിനി ഉണ്ടാവില്ലെന്നു ഞാൻ കട്ടായമായിപ്പറഞ്ഞു. "അങ്ങനെയൊന്നും പറഞ്ഞാൽ പററുകില്ല. ഓരാഴ്ചക്കകം ഒരു കഥയെഴുതി ആനന്ദക്കുട്ടനെ ഏൽപ്പിക്കണം." എന്നു സ്നേഹപൂർവം ആ സുഹൃത്തു് ആജ്ഞാപിച്ചു. ഞങ്ങൾ അന്നാണു് തമ്മിൽകാണുന്നതു്. എനിക്കു തകഴിയോടുള്ള ആദരവു് എത്രയെന്നു പറയാൻ പാടില്ലാത്തതാണെങ്കിലും ആ സന്ദർശനം ആദ്യത്തേതല്ലായിരുന്നെങ്കിൽ അദ്ദേഹത്തെ ഞാൻ നിരാശപ്പെടുത്തിയേനെ. ആ അനുഗൃഹീതകാഥികന്റെ പ്രേരണ മായികവിദ്യപോലെ ഫലിച്ചു. ഓരാഴ്ചക്കകം ഒന്നല്ല, 'ഉപ്പാന്റെ കിണറും', 'അയാളുടെ ഗ്രന്ഥങ്ങളും' മറെറാന്നും അങ്ങനെ മൂന്നു കഥകളെഴുതാൻ കഴിഞ്ഞു. പുറകെ അഞ്ചാറു കഥകൾകൂടി എഴുതി. അക്കാലത്താണു കോട്ടയത്തു് സാഹിതീസഖ്യം ഉണ്ടായതു്. പണ്ഡിതന്മാർ, കവികൾ, വിമർശകന്മാർ, കഥാകൃത്തുകൾ, സഹൃദയന്മാർ ഇങ്ങനെ അൻപതോളം അംഗങ്ങളുള്ള ഒരു സംഘം ആഴ്ചയിലൊരിക്കൽ സമ്മേളിക്കുക. ഒരു പുതിയ കവിതയോ, കഥയോ, ഉപന്യാസമോ ആരെങ്കിലും വായിക്കുക മററുള്ളവർ വിമർശിക്കുക. ഒരു കാപ്പികുടിയും. ഒരാണ്ടു് മുടങ്ങാതെ അതു നടന്നു. ആരൊക്കെയാണു കൂടാറുള്ളതെന്നോ? ശ്രീമാന്മാർ എം. പി. പോൾ, പി. ദാമോദരൻ പിള്ള, സീതാരാമൻ, എസ്. കെ. നായർ, സി. ഐ. രാമൻനായർ, ആനന്ദക്കുട്ടൻ. വക്കി, ദേവ്, ബഷീർ, പീററർ ജോൺ, എ. എസ്. കുമാരൻനായർ, ഇങ്ങനെ ഒരു കൊഴുപ്പുള്ള സാഹിത്യസമാജത്തിന്റെ വ

ണ്ടവർ പലരും പിന്നെ ഞാനും. അവിടെ എന്റെ കഥകളും ചർച്ചചെയ്തിരുന്നു. എന്റെ കഥകളെക്കുറിച്ചെനിക്കൊരു വിശ്വാസമുണ്ടായതു അന്നാണു്. എന്റെ ആദ്യകഥാസമാഹാരം പ്രസിദ്ധപ്പെടുത്തുവാനിടയായതു് ആ വിശ്വാസത്തിന്റെ ഫലമായിട്ടാണു്. പ്രസ്തുത പുസ്തകത്തിന്റെ വിമർശകന്മാരിൽനിന്നു ലഭിച്ച പ്രോത്സാഹനം കഥാസരണിയിൽ ധൈര്യത്തോടെ സഞ്ചരിക്കാനെനിക്കു വിശ്വാസമുണ്ടാക്കി.

ഞാനാദ്യം സൂചിപ്പിച്ചതുപോലെ, എന്റെ ഈ പ്രസ്താവനയിൽ പൊങ്ങച്ചമുണ്ടെന്നു തോന്നുന്ന വല്ലവരും കാണുമോ എന്തോ. അങ്ങനെ യാക്കെങ്കിലും തോന്നുന്നതിൽ കവിഞ്ഞൊരു ഫലമുണ്ടാകാനില്ല ഈ ലേഖനംകൊണ്ടു്. ഞാൻ കഥാകാരനായ തെങ്ങനെയെന്നു നിങ്ങൾക്കു മനസ്സിലായിരിക്കയില്ല. എനിക്കു മനസ്സിലാകാത്തതു് ഞാനെങ്ങനെ മററുള്ളവർക്കു് മനസ്സിലാക്കിക്കൊടുക്കും?

സ്നേഹപൂർവ്വം
കാരൂർ നീലകണ്ഠപ്പിള്ള.

---

അഭിപ്രായത്തിനു ലഭിച്ചിട്ടുള്ള ഗദ്യകൃതികൾ—

1. ഞാൻകണ്ട സാഹിത്യകാരന്മാർ. എസ്. കെ. നായർ
2. നിർദ്ധനൻ—ഹെലൻ തോമസ്
3. സമത്വവാദി—മതിൽഭാഗം.
4. മങ്ങിയ ചിത്രങ്ങൾ—സി. ബി. കുമാർ.
5. ചിതറിയ ചിത്രങ്ങൾ Do.
6. എബ്രഹാം മാത്തോമാ—കെ. എം. കോശി.
7. സംഭാവന—ചിദംബരംപിള്ള.
8. അടയാളം—ടി. എസ്. മേനോൻ.

ചെറുകഥ.

# ഓടക്കുഴലും തൂലികയും



കളവങ്കോടം ബാലകൃഷ്ണൻ

പതിവിനു് വിപരീതമായി ഒന്നാംതരം വോയിൽ ഷർട്ടും, ബനിയനും ഇട്ടു് ഒരു വേഷ്ടിയുമുടുത്താണു് അന്നു് ഞാൻ സായാഹ്നസവാരിക്കിറങ്ങിയതു്. ഷേവുചെയ്ത മുഖത്തു് ആദ്യം പോണ്ട്സ് ക്രീമും അതിന്റെ പുറമേ കുട്ടിക്കൂറാ പൌഡറുമണിഞ്ഞപ്പോൾ ഞാൻ പൂർവ്വാധികം സുന്ദരനായി എന്നെനിക്കു തോന്നി. ഒരു നല്ല കൈലേസു് വലത്തകൈയിൽ അലക്ഷ്യമായി പിടിച്ചിട്ടുണ്ടു്. അപ്പോൾ എന്നെ കണ്ടാൽ എന്തു തോന്നുമെന്നോ, ക്ലേശങ്ങളുടെ നിഴലുപോലുമേശാത്ത ഒരു പരിഷ്കാരിയായ മാന്യയുവാവു്!

പക്ഷെ എന്താണെന്നറിയില്ല, ഇത്തരം സഞ്ചാരവേളകളിൽ എന്റെ അന്തരംഗം പ്രശാന്തമായിരിക്കയില്ല. പ്രസന്നതയുടെ ഒരു ചിറേറാളംപോലും എന്റെ മുഖത്തോ മനസ്സിലോ ഉണ്ടാവുകയില്ല പരസ്പരം കെ

ട്ടുപിണഞ്ഞ ഒരായിരം പ്രശ്നങ്ങൾ എന്റെ മനസ്സിൽ കിടന്നു മറിയുകയായി. ജീവിതത്തെ ഒരു സുന്ദരസ്വപ്നമായി കാണാൻ എനിക്കിതുവരെ കഴിഞ്ഞിട്ടില്ല. ഞാൻ തുറന്നു സമ്മതിക്കുന്നു, ഞാൻ ഒരു വിഷാദാത്മകസ്വഭാവക്കാരനാണെന്ന്. കാരണമുണ്ടു്. എനിക്കു് ബഹുമുഖങ്ങളായ ക്ലേശങ്ങളെ അഭിമുഖീകരിക്കേണ്ടിയിരിക്കുന്നു എന്റെ സഹജീവികൾ കഷ്ടപ്പെട്ടുഴലുന്നതു് സഹാനുഭൂതിയോടുകൂടിയല്ലാതെ നോക്കിക്കാണുവാൻ എനിക്കു സാദ്ധ്യമല്ല. ഞാൻ ഒരു സാഹിത്യകാരനായതുകൊണ്ടാണോ ഇതിങ്ങനെ പിണഞ്ഞതു്? അതോ, ഇങ്ങിനെയുള്ള മനോഭാവമാണോ എന്നെ ഒരു സാഹിത്യകാരനാക്കിത്തീർത്തതു്?

നടന്നു തമ്പാനൂരെത്തിയപ്പോൾ എവിടെനിന്നോ ഒരു മുരളീനാദം കേട്ടു. അഭിതപ്തമായ എന്റെ മനസ്സിന് സംഗീതത്തോടു് അതിരററ അഭിനിവേശം തോന്നി. ഞാൻചുററും നോക്കി. എവിടെനിന്നാണ് അതുകേട്ടതു്? ആരാണ് അതു് പുറപ്പെടുവിച്ചതു്?

ആ റോഡിന്റെ കിഴക്കേ അരുകിൽ നില്ക്കുന്ന ഒരു ചെറുമരം കണ്ടോ; അതിന്റെ ചുവട്ടിൽ ഇരിക്കുകയാണ് ആ മുരളീധരൻ. ഞാൻ അടുത്തുചെന്നു. എന്റെ ചില പരിചയക്കാർ അവിടെ നില്പുണ്ടു്. വേറെ പല വഴിപോക്കരും. ബസ്സു കാത്തുനില്ക്കുന്നവരും, സായാഹ്നസവാരിക്കാരും, കൂലിവേലക്കാരും, തെരുവുതെണ്ടികളും ആ മുരളീധരനെ വട്ടമിട്ടു നില്ക്കുന്നുണ്ടു്.

അയാളെ ഞാൻ സൂക്ഷ്മമായി പരിശോധിച്ചു. മുടിയും മീശയും ക്രമാതീതമായി വളർന്ന് അലക്ഷ്യമായി കിടക്കുന്നു അന്തിമരു ത്തേററു് ആ ചെമ്പിച്ച ചുരുൾമുടികൾ പാറിക്കളിക്കുന്നു; തികഞ്ഞ ഉത്സാഹത്തോടെ! ആ ഉത്സാഹപ്രകർഷം അയാളുടെ ഹൃദയത്തിനുണ്ടാവുമോ എന്തോ?

കഷ്ടപ്പാടുകളുടെ കരിനിഴലുകളെപ്പോലെ ആ മുഖത്തു് കറുത്ത പാടുകൾ ധാരാളമായി കാണാം. മുഖത്തെ എല്ലുകളെല്ലാം ഉന്തിനില്ക്കുന്നു. കണ്ണിന്റെ സ്ഥാനത്തു് ഒരു കുഴിയുണ്ടു്. സൂക്ഷിച്ചു നോക്കിയാൽ, ബീഭത്സമായ ആ മിഴികൾ കിടന്നു ലക്ഷ്യഹീനമായി ചലിക്കുന്നതു കാണാം.

സാമാന്യത്തിലധികം മുഷിഞ്ഞു് അവിടവിടെ കീറിയ ഒരു വസ്ത്രമുടുത്തിട്ടുണ്ടു്. ഒരു കീറിയ കാക്കിഷർട്ടാണ് അയാൾ ധരിച്ചിരിക്കുന്നതു്. ആ ജീർണ്ണിച്ച വസ്ത്രങ്ങളിൽ പൊതിഞ്ഞ ആ ശുഷ്കിച്ച ശരീരത്തെ ആഹുതി ചെയ്തിട്ടാണ് അയാൾ നിത്യവൃത്തിനേടുന്നതു്.

ഏതാണ്ടു് ഒരു പത്തുകൊല്ലത്തിനുമുമ്പ് ഞാൻ ഈ ഗായകനെ എവിടെയോവെച്ചു കണ്ടു ഓർമ്മ! കൊച്ചി എറണാകുളം കടത്തുബോട്ടിൽവച്ചാണ്. അന്ന് അയാൾ ഇന്നത്തേക്കാൾ ആരോഗ്യവാനായിരുന്നു. ഇതിനെക്കാൾ ശുചിയുള്ളതും പഴക്കം കുറഞ്ഞതുമായ വസ്ത്രങ്ങളാണു ധരിച്ചിരുന്നതു്. എപ്പോഴും ലക്ഷ്യമില്ലാത്ത ഒരു പുഞ്ചിരി ആ ചുണ്ടുകളിൽ വിരിഞ്ഞുനിന്നിരുന്നു. ഒരു ശുഭാപ്തി വിശ്വാസക്കാരന്റെ പ്രസന്നത ആ മുഖത്തു് ഓളം തുളുമ്പി നില്പുണ്ടായിരുന്നു. അന്ധനെങ്കിലും സുന്ദരനായ ഒരു യുവാവു്।

ആ ബോട്ടിൽവച്ചു് അന്നു് അയാൾ പാടി; ഓടക്കുഴലൂതി; ഗിഞ്ചിറാവാദ്യം ചെയ്തു, മുഖർശംഖ് വായിച്ചു, കൈയിലുണ്ടായിരുന്ന പുല്പരത്തിയില ചുരുട്ടിയെടുത്തു്

അതുകൊണ്ടു് നാദസ്വരം വായിച്ചതു് ഞാൻ ഇന്നും വ്യക്തമായി സ്മരിക്കുന്നു. സംഗീതത്തിന്റെ പല ഉപവിഭാഗങ്ങളിലും പ്രാവീണ്യം നേടിയിരുന്ന ആ അപൂർവ്വകലാകാരനോട്ട് എനിക്കു് അളവററ ആദരവും സ്വല്പം അസൂയയും തോന്നാതിരുന്നില്ല.

അന്നു് ഒരു ദസമുണ്ടായതു് ഞാൻ ഓർക്കുന്നു. വേറൊരു സ്ത്രീ പാട്ടുംപാടി തെണ്ടുന്നുണ്ടായിരുന്നു. അതേ ബോട്ടിൽത്തന്നെ. അവളുടെ സംഗീതം തീരെ വിരസമായിരുന്നതിനാൽ, അവൾക്കു വളരെ കുറച്ചു മാത്രമേ കിട്ടിയിട്ടുള്ളു. എന്നാൽ അന്ധനായ ആ യുവഭാഗവതർക്കാകട്ടെ വേണ്ടതിലധികം പണം കിട്ടുകയുംചെയ്തു. ഇതു് ഊഹിച്ചറിഞ്ഞതുകൊണ്ടായിരിക്കണമെന്നു തോന്നുന്നു, അയാൾ തന്റെ പാത്രത്തിൽനിന്നു് രണ്ടുമൂന്നു നാണയങ്ങളെടുത്തു് ആ പാവപ്പെട്ട സ്ത്രീക്കു കൊടുക്കുകയുണ്ടായി....

അന്നത്തേതിൽനിന്നു് എന്തുമാററം അയാൾക്കു് സംഭവിച്ചിരിക്കുന്നു. ആ പത്തുകൊല്ലത്തിനിടയിൽ, ആളിനെ അറിയാത്തവണ്ണം മാറിപ്പോയി. ആരോഗ്യം ദയനീയമാംവണ്ണം അധ:പതിച്ചു. ആ പുഞ്ചിരിയും പ്രസന്നതയും എവിടെ? ആ ജീവിതമാത്രം, ആ സംഗീതസാരസ്യവും/

ആ അന്ധനായ മുരളീധരൻ തന്റെ വേണുവിൽക്കൂടി തികച്ചും അനുഗ്രഹീതവും വിശേഷാൽ മധുരവും ആയ ഗാനങ്ങൾ ഒഴുക്കുകയാണു്. വളരെ ആയാസപ്പെട്ടാണു് അയാൾ ആ സരസസംഗീതം പുറപ്പെടുവിക്കുന്നതു്. മുഖത്തെ മാംസപേശികൾ പലവിധത്തിൽ ഇളകുന്നുണ്ടു്. കാഴ്ച ഇല്ലാത്ത ആ കൺമിഴികൾ ദ്രുതതരം ചലിക്കുന്നു. ജനനാൽ തന്നെ അന്ധകാരനിബിഡമായിത്തോന്നിയ ലോകത്തെയോ, അതിലുണ്ടെന്നു പറയപ്പെടുന്ന സുന്ദരവസ്തുക്കളെയോ കാണാനായിരിക്കാം—ആ കരുടന്റെ മിഴികൾ ഉഴറിച്ചിരിക്കുന്നു. അയാൾക്കു് ഈ പ്രപഞ്ചം എന്നു പറയുന്നതു് വെറും ശബ്ദാത്മകവും ഗന്ധാത്മകവും മാത്രമാണു്. അതു് രൂപാത്മകം കൂടിയാണെന്നു് പലരും പറയുന്നുണ്ടു്. അതു് അനുഭവപ്പെടാനുള്ള ആവേശംകൊണ്ടാവാം ആ കണ്ണുകൾ ഉഴറിച്ചുകൊണ്ടിരിക്കുന്നതു്!

ശ്വാസംപിടുത്തത്തിന്റെ വിഷമം സഹിക്കാൻ സാധിക്കാത്ത ആ ശുഷ്കിച്ച ശരീരം വളഞ്ഞു കുത്തുകയാണു്. അയാളുടെ ആരോഗ്യാധ:പതനത്തിനു കാരണം ഈ അവിശ്രമമായ ആയാസമായിരിക്കാം. ആ ആയാസത്തിനു് അർഹമായ പ്രതിഫലം കിട്ടുന്നുണ്ടാവില്ല. ആ ജീവിതം തന്നെ ഒരു നഷ്ടമുള്ള വ്യാപാരമാണു്. ആ ജീവിതം തന്നെ അടുത്ത ഒരു ദിവസം നഷ്ടപ്പെട്ടുപോയേക്കാം. ആക്കു്? കലാലോകത്തിനു്, ശോകാത്മകമായ ആ ജീവിതപര്യവസാനത്തെപ്പററി അയാൾക്കു് അറിയുകയും ചെയ്യാം. പക്ഷേ, പാവം—വല്ലതും കിട്ടുമെന്ന പ്രതീക്ഷയോടെ, തന്റെ ദയനീയസ്ഥിതിയിൽ അനുകമ്പ തോന്നുന്ന മാന്യന്മാർ തനിക്കു് വല്ലതും ദാനം ചെയ്യുമെന്ന ആശയോടെ, ആ സംഗീതംകേട്ടു് സന്തുഷ്ടചിത്തരാകുന്ന സഹൃദയർ വല്ലതും സംഭാവന ചെയ്യുമെന്ന വിശ്വാസത്തോടെ അയാൾ വേണുഗാനമാലാപിക്കയാണു്. വിശന്നു മരിക്കുന്നതിനേക്കാൾ നന്നു് പ്രയത്നിച്ചു മരിക്കുന്നതാണു്. അതുകൊണ്ടുതന്നെയാണു് ജീവിക്കാൻവേണ്ടി മുരളീഗാനവും മുരളീഗാനത്തിനുവേണ്ടി തന്റെ ജീവശക്തിയും അയാൾ ആഹുതി ചെയ്യുന്നതു്.

വിവിധ ഗാനങ്ങൾ ആ മുരളിയിൽനിന്നു വഴിഞ്ഞു. ഓരോ ഗാനവും അയാളുടെ കലാബോധത്തെ പ്രസ്പഷ്ടമാക്കുന്നവയായിരുന്നു. ആ അപരിഷ്കൃതന്—ആ വികൃത സത്വത്തിന്—ഇത്രമാത്രം സൗന്ദര്യബോധം, ഇത്രമാത്രം കലാവാസന ഉണ്ടെന്ന് ആർക്കും ഊഹിക്കാൻ സാധിക്കുകയില്ല. അത്രയ്ക്കു സുഖസന്ദായകമായ വിധത്തിൽ, അത്രയ്ക്കു മധുരമായിട്ടാണ് ആ അന്ധൻ ഓടക്കുഴൽ വായിക്കുന്നതു്. നാദബ്രഹ്മത്തിൽ നമ്മുടെ ചേതന ചെന്നു ലയിക്കുന്നതായി തോന്നും. ആനന്ദത്തിന്റെ അതിരില്ലാത്ത അലയാഴിയിൽ നാം ക്രമേണ ക്രമേണ ലയിച്ചുചേരുന്നതായി തോന്നിപ്പോകും.

അടുത്തുതന്നെ അർദ്ധനഗ്നനായ ഒരു ബാലൻ ഇരിപ്പുണ്ടു്. കുരുടന്റെ മകനായിരിക്കാം. അവൻ ഗിഞ്ചിറ വായിക്കുകയാണ്. അവന്റെ മുഖഭാവം കണ്ടാൽ നമുക്കു മനസ്സിലാകും, ആ പിഞ്ചു ബാലകന്റെ വിഷാദഗരിമാവ്. മററുള്ള ബാലന്മാരെപ്പോലെ പള്ളിക്കൂടത്തിൽ പോകാനോ, ആനന്ദത്തിന്റെ ഒരു കൊച്ചുതരംഗംപോലെ ഓടിച്ചാടിനടക്കാനോ ഉള്ള അവകാശം അവന് നിഷേധിക്കപ്പെട്ടിരിക്കുകയാണ്. അവന് അക്കാര്യത്തിൽ അസൂയയില്ലാതില്ല. ആരോടൊക്കെയോ അവന് വിദ്വേഷമുണ്ടു്. അതുകൊണ്ടെന്തു ഫലമാണാവോ!

ഉച്ചയ്ക്കു തുടങ്ങിയതാണ് ആ ഗാനാലാപം. ഇതുവരെയും കിട്ടിയ തുക അയാൾ ചെലവഴിച്ച ജീവശക്തിയെ പരിഗണിക്കുമ്പോൾ എത്രയെത്ര തുച്ഛം! അളിമുടി വിയർത്തൊലിക്കുന്നുണ്ടു്. ശരീരമാകെ ഒരു ചോരനിറം വ്യാപിച്ചുകഴിഞ്ഞിരുന്നു. കഴുത്തിലെയും നെററിയിലെയും ഞരമ്പുകൾ വീർത്താണ് ഇരിക്കുന്നതു്.

അതിനിടയ്ക്കു്, അതാ, ആ പരിഷ്കൃതമായ റസ്റ്റാറണ്ടിലെ റേഡിയോവിൽനിന്ന് ശബ്ദശക്തികൂടുതലുള്ള സംഗീതം നിർഗ്ഗളിക്കുന്നു. മുരളീധരന്റെ വേണുഗാനം ആ ശബ്ദപ്രവാഹത്തിൽ മുങ്ങിപ്പോയി. ആർക്കും അതു കേൾക്കാൻ സാധിക്കുന്നില്ല. എനിക്കു നിരാശ തോന്നി. സമ്പന്നൻ ദരിദ്രനെ ഉപദ്രവിക്കുന്നതും കഷ്ടപ്പെടുത്തുന്നതും ഇന്നത്തെ സമുദായത്തിൽ ഒരു നീതിമാത്രമായിത്തീർന്നിട്ടുണ്ടു്. ഇതാ, സമ്പന്നസുഖമരുളുന്ന ഒരു യന്ത്രസാമഗ്രി—ആ നിർജ്ജീവയന്ത്രംപോലും എളിയവന്റെ നേരേ ദ്രോഹം കാണിക്കുന്നതു കണ്ടോ. ആ അചേതനയന്ത്രത്തോടും അതിനെ പ്രവർത്തനോദ്യുക്തമായിത്തീർത്ത റെസ്റ്റാറണ്ടു മാനേജരോടും എനിക്ക് അസാമാന്യമായ വിരോധം തോന്നി.

സ്വാഭാവികമായി ആ മുരളീഗാനം നിലച്ചു. ജീവിക്കാൻ-പോകട്ടെ,-പ്രയത്നിക്കാനെങ്കിലും അനുവദിക്കാത്ത നഗരത്തിലെ നാറുന്ന അന്തരീക്ഷത്തോട് എനിക്കുള്ളിടത്തോളം വിദ്വേഷം ആ ഗായകനു കാണുകില്ലായിരിക്കാം. അയാൾ അപ്പോഴും നിർവ്വികാരനാണ്. അയാൾ വികാരവിക്ഷുബ്ധനായതുകൊണ്ടു് എന്തു പ്രയോജനമാണുള്ളതു്? അഥവാ—ആ നീണ്ട കഷ്ടത നിറഞ്ഞ ജീവിതം അയാളെ ഒരു പക്വമതിയാക്കിത്തീർത്തിരിക്കാം.

"ശാസ്ത്രീയമായി വളരെ തെററുണ്ടു സംഗീതത്തിൽ; താളവഷിവുമുണ്ടു ധാരാളം"—ആരോ ഒരാൾ അഭിപ്രായം പാസ്സാക്കി. ആ കുരുടൻ ശാസ്ത്രീയമായി പഠിച്ചിട്ടില്ല. പഠിച്ചിരുന്നെങ്കിൽ അയാൾ ഇങ്ങനെ തെരുവുനീളെ നടക്കുമായിരുന്നോ? പഠിക്കാൻ സാധിക്കാതിരുന്നതു് അയാളുടെ കുററമാണോ? പഠിച്ചിരുന്നെങ്കിൽ, ആ സരസസം

ഗീതം എത്രമേൽ മെച്ചമായിരുന്നെന്നോ!—അതും സമ്മതിക്കാം. പക്ഷെ ആ വാസനാബലത്തെ—ആ കലാഭിരുചിയെ—അഭിനന്ദിക്കാതിരിക്കാൻ ആർക്കാണു കഴിയുക? ആ നിസ്സാരൻെറ വേണുഗാനത്തെ ഞാൻ ശാസ്ത്രീയതയുടെ ഭൂതക്കണ്ണാടിയിലൂടെ പരിശോധിച്ചിട്ടില്ല, സഹൃദയത്വത്തെ അതെത്രത്തോളം ആഹ്ലാദിപ്പിക്കുന്നു, അതല്ലേ ആ അശിക്ഷിതസംഗീതത്തിൻെറ സാരസ്യം.

ആ അഭിപ്രായം പറഞ്ഞയാൾ ഒന്നും കൊടുക്കാതെപോയി. ഏതോ അത്യാവശ്യത്തിനു പോകുകയാണെന്നു തോന്നും. മററു ചില മാന്യന്മാരും അവരവരുടെ പാട്ടു നോക്കിപ്പോയി. ആ പയ്യൻ ആ ഗിഞ്ചിറയും നീട്ടിക്കൊണ്ടു് ഓരോരുത്തരുടേയും മുമ്പിൽ യാചനാനിർഭരമായ നയനങ്ങളോടെ ചെന്നു. പലരും പറഞ്ഞു ചില്ലറയില്ലെന്നു്. ചിലർ ഓരോ നാണയങ്ങൾ എറിഞ്ഞുകൊടുത്തു. അക്കൂട്ടത്തിൽ ജോലിക്കാരും തെണ്ടിപ്പിള്ളേരുമായിരുന്നു അധികവും.

ആ ബാലകൻ എൻെറ മുമ്പിൽ വന്നുനിന്നു. ആദ്യം ഞാനതു കണ്ടില്ല. വിവിധവിചാരങ്ങളാൽ എൻെറ മനസ്സു പതറുകയായിരുന്നു. "സാറേ"—അവൻ എന്നെ വിളിച്ചു. ഞാൻ നോക്കി. എൻെറ മാന്യതയിൽ അവനു സംശയമുണ്ടായിരുന്നില്ല. ഞാൻ ധരിച്ചിരുന്ന ഭംഗിയുള്ള വസ്ത്രങ്ങൾ എൻെറ കൂട്ടുകാരൻേറതാണെന്നും എൻെറ മേൽമീശ എൻെറ മിശാഭ്രമത്തിൻെറ പ്രത്യക്ഷലക്ഷ്യം മാത്രമാണെന്നും അവനറിയാമോ?

ജാള്യത നിറഞ്ഞ മുഖഭാവത്തോടെ ഞാൻ പതിഞ്ഞ സ്വരത്തിൽ പറഞ്ഞു: "എൻെറ കൈയിലൊന്നുമില്ല." അവനതു് വിശ്വാസമായില്ല. വീണ്ടും അവൻ എൻെറ മുമ്പിൽനിന്നു. ഞാൻ എൻെറ പോക്കററു് വെളിയിലേക്കെടുത്തു കാണിച്ചു. മററുള്ളവർ എന്തുധരിച്ചാലും വേണ്ടില്ല. എൻെറ ആത്മാർത്ഥത അവനറിയണമെന്നേ എനിക്കുണ്ടായിരുന്നുള്ളു.

ആ അന്ധൻെറ സുമധുരമായ വേണുഗാനം വേണ്ടുവോളം ഞാൻ ആസ്വദിച്ചു. അതിൻെറ കൂലി ഞാൻ കൊടുത്തില്ല. മനഃപൂർവ്വമല്ലെങ്കിലും ഞാൻ ആ കർത്തവ്യത്തിൻെറ മുമ്പിൽ തെററുകാരനായിപ്പോയി.

എല്ലാവരും പോകുന്നതുവരെ ഞാനവിടെ കാത്തിരുന്നു. ഞാൻ ആ അന്ധനെ സമീപിച്ചു പറഞ്ഞു. "ഞാൻ കുറേനേരമായി നിങ്ങളുടെ സരസമായ മുരളീഗാനം കേട്ടുകൊണ്ടു് ഇവിടെ നിൽക്കാൻ തുടങ്ങിയിട്ടു്. എനിക്കു് നന്നേ പിടിച്ചു. പക്ഷേ ഒന്നും താങ്കൾക്കു തരാൻ എൻെറ കൈവശം ഇല്ല. അത്രയ്ക്കു നിർദ്ധനനാണു ഞാൻ. മറെറന്തിനേക്കാളും, ഒരു സാധുസാഹിത്യകാരനായ ഞാൻ, ആത്മാർത്ഥതയെ വിലമതിക്കുന്നു. നിങ്ങളും ഞാനും ഇന്നത്തെ സാമൂഹ്യവ്യവസ്ഥിതിയിൽ ഇല്ലപ്പെട്ടഃഖിതരും ഇല്ലപ്പെട്ട അവശരും ആണു്. നമ്മെ രണ്ടു പേരെയും പോററാൻ സമുദായത്തിനു കടമയുണ്ടെന്നു് അതു് മനസ്സിലാക്കിയിട്ടില്ല. മനസ്സിലാക്കിയിട്ടുണ്ടെങ്കിൽത്തന്നെ ആ കടമയുടെ മുമ്പിൽ അതു കണ്ണടച്ചുകളയുന്നു."

ആ അന്ധൻ കണ്ണുമിഴിച്ചു; ആ മുഖം വികസിച്ചു. വായ് പൊളിച്ചു. ഒന്നും പറയാൻ അയാൾക്കു് കഴിഞ്ഞില്ല.

നിറഞ്ഞ സഹതാപത്തോടെ വീണ്ടും ഞാൻ പറഞ്ഞു "നിങ്ങളെ ഞാൻ അഭിനന്ദിക്കുന്നു. ആ അഭിനന്ദനംകൊണ്ടു് ഒരു കുഞ്ഞുകാശിൻെറ പ്രയോജനംപോലുമില്ലെ

ന്ന് എനിക്കറിയാം. എങ്കിലും എനിക്ക് അതേ നിവൃത്തിയുള്ളു."

എൻെറ സ്വാന്തത്തിലുള്ള ആത്മാർത്ഥത അയാൾക്ക ഗ്രഹിക്കാൻ കഴിഞ്ഞിരിക്കും. എൻെറ മുഖത്തു് വെളിപ്പെടുന്ന ആത്മാർത്ഥത കാണാനായിരിക്കാം, അയാൾ തുറിച്ചു തുറിച്ചു നോക്കിക്കൊണ്ടേയിരുന്നു. ഇത്രയും സ്നേഹമയമായ വാക്കുകൾ അയാളുടെ ജീവിതത്തിൽ ആദ്യമായിട്ടായിരിക്കും കേൾക്കുക. ആ നോട്ടം കണ്ടു് എൻെറ ഹൃദയം അനുകമ്പാകുലമായി. അഭിലാഷാനുസ്യൂതം ഉപയോഗക്ഷമമല്ലാത്ത ആ രണ്ടു കണ്ണുകൾ കൊണ്ടു് എന്താണൊരു പ്രയോജനം?

ഞങ്ങൾ രണ്ടുപേരും കുറേനേരത്തേയ്ക്കു നിശബ്ദത പാലിച്ചു. അപ്പോഴും ഞങ്ങളുടെ ദീനത നിറഞ്ഞ ഹൃദയങ്ങൾ പരസ്പരം അസാമാന്യമായ വാഗ്മിത്വത്തോടെ ഭാഷിച്ചുകൊണ്ടിരുന്നതായി എനിക്കു തോന്നി. ആ അന്ധൻ അയാളുടെ പാത്രത്തിൽനിന്നു രണ്ടുമൂന്നു നാണ്യങ്ങളെടുത്തു എനിക്കു നീട്ടി. ആ കൈ വിറയ്ക്കുന്നുണ്ടായിരുന്നു. പണ്ടത്തെ രംഗം എൻെറ സ്മരണമണ്ഡലത്തിൽ പൊടുന്നനെ പൊങ്ങിവന്നു. സാമ്പത്തികമായി ദരിദ്രനെങ്കിലും ത്യാഗകുബേരനായ ആ അന്ധനോടു് എനിക്കു് അളവററ ബഹുമാനം തോന്നി. ഞാൻ പറഞ്ഞു: "സ്വീകരിക്കുന്നതിനു വിഷമമുണ്ടായിട്ടല്ല. പറയത്തക്ക ആവശ്യമൊന്നും തൽക്കാലമില്ല. ക്ഷമിക്കണം.........ഞാൻ നിങ്ങളെപ്പററി ഒരു കഥ എഴുതാൻ ഉദ്ദേശിക്കുന്നു. നിങ്ങളുടെ ദയനീയമായ ജീവിത യാതനകളെ–പരാജയത്തിൽ കലാശിക്കുന്ന നിങ്ങളുടെ പ്രയത്നത്തെ—ഞാൻ എന്നാലാവുംവിധം ആ കഥയിൽ ചിത്രീകരിക്കും. നിങ്ങളുടെ നേരെ അവഗണനയും അവജ്ഞയും മാത്രം സൂക്ഷിക്കുന്ന സമുദായത്തിൻെറ നേൎക്കുള്ള ഒരു വെല്ലുവിളിയായിരിക്കും ആ കഥ."

ആ അന്ധനു് അതിലും വലിയ ചാരിതാർത്ഥ്യമൊന്നും കണ്ടില്ല.

ഞാൻ തുടൎന്നു: "ഈ വേണുവും എൻെറ പേനയും ലോകത്തിനു് ആവശ്യമാണു്. നമ്മെ അതിനു് ഒട്ടും വേണ്ട. ലോകത്തിൻെറ പല വൈരുദ്ധ്യങ്ങളിലൊന്നാണതു്; ലോകത്തിൻെറ അനവധി കൃതഘ്നതകളിലൊന്നാണതു്."

എനിക്കു ധൃതിയുണ്ടായിരുന്നു: "ഞാൻ പോകട്ടെ; നമസ്കാരം!"—

അപ്പോഴും ആ അന്ധൻെറ മുഖം വികസിച്ചുതന്നെയിരുന്നു. ആ കുപ്പുകൈ അതേ നിലയിൽത്തന്നെയിരുന്നു.

---

# കെ. പുന്നയ്യാ



സി. എച്ച് വി. പതി

കോടംരാജ് പുന്നയ്യാ! അദ്ദേഹത്തിന്റെ മഹനീയ ജീവിതവും മരണത്തിന്റെ യവനികയ്ക്കുള്ളിൽ ഒതുങ്ങി! ബോംബേയിലെ ഒരു തെരുവിൽവച്ചാണ് അദ്ദേഹം മരിച്ചുവീണതു്. ഇദ്ദേഹത്തോടു് പല കാര്യങ്ങളിലും സമാനനായ സി. വൈ. ചിന്താമണിയെപ്പോലെ സ്വന്ത പരിശ്രമം കൊണ്ടു് ഉന്നത പദവിയിലെത്തിച്ചേർന്ന ഒരാളായിരുന്നു ഇദ്ദേഹവും. ഗുണ്ടൂർ ഡിസ്ട്രിക്ററിലുള്ള പീരാള എന്ന ദേശത്തെ ഒരു ദരിദ്രകുടുംബത്തിലാണ് ഇദ്ദേഹം ജനിച്ചതു്. സ്കൂൾവിദ്യാഭ്യാസം നേടിയതിനുശേഷം ബോംബേപ്പട്ടണത്തിലേയ്ക്കു് ഇദ്ദേഹം പോയി. പ്രഥിതനായ മി. നാഗേശ്വരറാവു അവിടെ അമൃതാഞ്ജന പരീക്ഷണത്തിൽ ഏർപ്പെട്ടുകൊണ്ടിരിക്കുകയായിരുന്നു. പുന്നയ്യായും ഈ ബിസ്സിനസ്സിൽ പങ്കുകൊണ്ടു. പിന്നീടു് നാഗേശ്വരറാവു ആന്ധ്രപത്രിക തുടങ്ങിയപ്പോൾ പുന്നയ്യാ അതിന്റെ പ്രധാന പ്രവൎത്തകനായിരുന്നു. ഏറെത്താമസിയാതെ പ്രസ്തുത പത്രിക മദ്രാസിലേയ്ക്കു് മാററിസ്ഥാപിച്ചു. ആന്ധ്രപത്രികയിലെ ഇംഗ്ലീഷ് വിഭാഗത്തിന്റെ സകല ചുമതലകളും പുന്നയ്യായായിരുന്നു വഹിച്ചതു്. അദ്ദേഹം തന്നെ 'ഹ്യൂമാനിററി' (Humanity) എന്ന പേരിൽ ഒരു വാരിക തുടങ്ങുകയും ചെയ്തു. ബ്രഹ്മസമാജം പ്രവൎത്തനങ്ങളെ ഉത്തേജിപ്പിക്കുകഎന്നതായിരുന്നു അതിന്റെ മുഖ്യമായ ഉദ്ദേശ്യം, ഈ വാരികയിലെ ചില ലേഖനങ്ങൾ പ്രൊഫസർ ററി. എൽ. വാസ്വാണിയുടെ ശ്രദ്ധയെ സവിശേഷം ആകർഷിക്കുകയും, അദ്ദേഹം പുന്നയ്യായെ ധാരാളം പ്രശംസിക്കുകയുമുണ്ടായി.

1918-ൽ ഉന്മേഷശാലിയായ ഈ യുവാവ് സിൻഡിലേയ്ക്കുപോയി. കുറേക്കാലത്തേയ്ക്കു് 'ന്യൂടൈംസി'ന്റെ (New Times) പത്രാധിപരായി അദ്ദേഹം ജോലിനോക്കി. (ഇപ്പോൾ ഈ പത്രം ഇല്ല.) 1919-ൽ അദ്ദേഹം 'സിൻഡ് ഒബ്സർവർ' (Sind Observer) എന്ന ഒരു വാരികയിലേയ്ക്കുമാറി. ഏറെത്താമസിയാതെ സിൻഡ് ഒബ്സർവ്വർ ഒരു ദിനപ്പത്രമായി പ്രസിദ്ധീകരണം ആരംഭിച്ചു. അദ്ദേഹമായിരുന്നു അതിന്റെ ആദ്യത്തെ പത്രാധിപർ. അന്നുമുതൽ 1947 അവസാനംവരെ, സിൻഡിലെ ഒന്നാമത്തെ ഇംഗ്ലീഷ് ദിനപ്പത്രത്തിന്റെ അധിപരായി അദ്ദേഹം പരിലസിച്ചു. സിൻഡിന്റെ സിരകളിൽക്കൂടി ചൂടുള്ള നവരക്തംപ്രവഹിപ്പിച്ച്, അധഃപതനത്തിൽ ആണ്ടുകിടന്ന തദ്ദേശവാസികളെ ഉണർത്തി ഉയർത്തി. യുണൈററഡ് പ്രോവിൻസ്സിൽ ചിന്താമണിക്ക് ലഭിച്ച ഉന്നത പദവിതന്നെ സിൻഡിൽ പുന്നയ്യായ്ക്കും ലഭിച്ചു.

സിൻഡ് ഒബ്സർവറിന്റെ പത്രാധിപസമിതിയിലിരുന്ന്, പതിനഞ്ചുകൊല്ല

കാലം അദ്ദേഹവുമായി സമ്മേളിക്കാനും അദ്ദേഹത്തെ അടുത്തറിയാനും ഉള്ള സുവർണ്ണാവസരം എനിക്കു ലഭിച്ചിട്ടുണ്ട്. ഞങ്ങൾ രണ്ടുപേരും ഒരു സ്ക്രീനിന്റെ അപ്പുറവും ഇപ്പുറവും ഇരുന്നാണ് ജോലിനോക്കിക്കൊണ്ടിരുന്നത്. ടൈപ്പ്റൈററിന്റെ അരികിലിരുന്ന് അഹോരാത്രം വളരെ ധൃതിയിലിരുന്ന ജോലിചെയ്യുന്ന അദ്ദേഹത്തെ ആരും ശ്രദ്ധിച്ചുപോകും. രണ്ടായിരം വാക്കുകളാണ് അദ്ദേഹം കടലാസിൽ അടിച്ചു തള്ളുന്നത്. സിൻധ് നിവാസികൾ അദ്ദേഹത്തെ ജീവൻ തുല്യം സ്നേഹിച്ചിരുന്നു. അദ്ദേഹത്തിന്റെ ഏതാജ്ഞകളും സ്വീകരിച്ചനുഷ്ഠിക്കാൻ അവർ മടിച്ചിരുന്നില്ല. സാധാരണ ജനങ്ങൾക്കും അവരുടെ അവകാശസമ്പാദനത്തിനും അവകാശസംരക്ഷണത്തിനുംവേണ്ടി ഏതു ത്യാഗവും സഹിക്കാൻ അദ്ദേഹം സദാസന്നദ്ധനായിരുന്നു. അപ്പോൾപ്പിന്നെ, അവർ അദ്ദേഹത്തെ ആരാധിക്കുകയും അദ്ദേഹത്തെപ്പററി സംസാരിക്കുമ്പോൾ ബഹുമാനം നിറഞ്ഞ വാക്കുകൾ മാത്രം പ്രയോഗിക്കുകയും ചെയ്യെങ്കിൽ, അതിലത്ഭുതപ്പെടുവാനെന്തുള്ളു?

അദ്ദേഹത്തിന് അസാമാന്യമായ ചൊക്കമുണ്ടായിരുന്നു. ആരെയും ആകർഷിക്കുന്ന ഒരു ആകാരമായിരുന്നു അദ്ദേഹത്തിന്റേത്. നീതിയെ സംബന്ധിച്ചിടത്തോളം അങ്ങേ അററംവരെ നിഷ്പക്ഷതനിഷ്കൃഷ്ടമായി പരിപാലിച്ചുപോന്ന അദ്ദേഹത്തെ ശത്രുക്കളും മിത്രങ്ങളും ഒരുപോലെ മാനിച്ചുവന്നു. അദ്ദേഹത്തിന്റെ ഒരു വ്യക്തിയെയല്ല നാം കാണുക. അനേകം വ്യക്തികളേയായിരിക്കും. ഹൃദ്യനായ ഒരു ആതിഥേയൻ, ഫലിതങ്ങളും ഹാസ്യങ്ങളും പറഞ്ഞു നമ്മെ രസിപ്പിക്കുന്ന ഒരു ഉത്തമസുഹൃത്ത്, സമർത്ഥനായ ഒരു സാഹിത്യവിമർശകൻ, സുവിശദവും സുസൂക്ഷ്മവും ആയ പാണ്ഡിത്യവും അവിശ്രമമായ വായനാശീലവുംഉള്ള ഒരൊന്നാംകിട ചരിത്രവിദ്യാർത്ഥി, സ്വാതന്ത്ര്യതൃഷ്ണയും പരിഹാസപടുത്വവുംഉള്ള ഒരു ലേഖകൻ—അങ്ങനെ അനേകം വ്യക്തികളുടെ ഒരു സമാഹാരമായിരുന്നു അദ്ദേഹം!

യുവലോകത്തിന്റെ ആദർശങ്ങളും ആശയങ്ങളും സ്വീകരിക്കാൻ അദ്ദേഹത്തിന് ഒട്ടും വിസമ്മതമുണ്ടായിരുന്നില്ല. അതേ, അദ്ദേഹം വിശാലഹൃദയനായിരുന്നു. സ്ഥാപിതതാല്പര്യങ്ങളെ എതിർക്കുന്നതിൽ അദ്ദേഹത്തിന് ഭയവും ദാക്ഷിണ്യവും ഉണ്ടായിരുന്നില്ല. ഏതുപ്രശ്നത്തേയും അപഗ്രഥിച്ച് യുക്തിസഹങ്ങളായ നിഗമനത്തിലെത്തിച്ചേരാനുള്ള അദ്ദേഹത്തിന്റെ വൈദഗ്ദ്ധ്യത്തെ തലകുലുക്കി സമ്മതിച്ചേ ഒക്കൂ. വികാരവിജൃംഭണംഹേതുവായി അദ്ദേഹത്തിന്റെ ശൈലി നിശിതവും സുദൃഢവുമായിരിക്കും. ഇതിനെല്ലാം പുറമേ അദ്ദേഹത്തിന്റെ സ്വതന്ത്രചിന്ത ആദരണീയവുമായിരുന്നു.

നിർഭയത്വത്തിന്റെ ഒരു മൂർത്തിമൽഭാവമായിരുന്നു അദ്ദേഹം! പാകിസ്ഥാൻ വാദത്തെ അദ്ദേഹംകൊണ്ടു പിടിച്ച് എതിർക്കുകയും ആക്രമിക്കുകയും ചെയ്യുകയായിരുന്നു. കൊന്നുകളയുമെന്ന ഭീഷണികളടങ്ങിയ ആയിരമായിരം കത്തുകൾ സിൻധ്മുസ്ലീങ്ങളിൽനിന്ന് അദ്ദേഹത്തിനു ലഭിച്ചിട്ടുണ്ട്. അവയർഹിക്കുന്ന അവജ്ഞയോടുകൂടി അവയെ അദ്ദേഹം അവഗണിച്ചു. ഒരു സവാരിമദ്ധ്യേ, ചില ഗുണ്ടാകൾ അദ്ദേഹത്തെ നേരിടുകയുണ്ടായി. അവർ അദ്ദേഹത്തെ കൊല്ലുവാനായി കത്തികൾ ഓങ്ങി. പുന്നാത്ത്വാ അവരെ നിരായുധരാക്കിയതിനുശേഷം അവിടെനിന്നു രക്ഷപ്പെട്ടു. പക്ഷേ, അദ്ദേഹത്തിന്റെ പഴ്സ് ആ ഗുണ്ടാകൾ കൈവശപ്പെടുത്തിക്കളഞ്ഞു.

ഏററക്കൊല്ലങ്ങളായി സിൻഡ് ഒബ്സർവറിൻെറ ഉടമസ്ഥൻ കറാച്ചിക്കാരനായ ഒരു പാഴ്സി ആയിരുന്നു. 1937-ൽ പണ്ഡിററ് നെഹ്റു സിൻഡ്പട്ടണം സന്ദർശിച്ച അവസരത്തിൽ, അദ്ദേഹത്തെപ്പററി യാതൊരു വാർത്തയും പത്രത്തിൽ ചേർത്തുപോകരുതെന്ന് പത്രമുതലാളി പുന്നയ്യായോട് ആജ്ഞാപിച്ചു. എന്നാൽ പിറേറ ദിവസത്തെ പത്രത്തിലെ ഇരുപുറത്തെഴ കോളങ്ങളിലും ചേർത്തിരുന്നതു് നെഹ്റുവിൻെറ പ്രസംഗങ്ങളായിരുന്നു. അപ്പോഴാണ് പത്രമുടമസ്ഥൻ മനസ്സിലാക്കുക പുന്നയ്യാ തൻെറ ആജ്ഞയെ പുല്ലാക്കിത്തള്ളിയെന്ന്. ഡയറക്ടർ ബോർഡിൻെറ ഒരു വിശേഷാൽ സമ്മേളനം ഉടൻതന്നെ കൂടുകയും പുന്നയ്യായെ ഡിസ്സ്മിസ്സ് ചെയ്യുകയും ചെയ്തു. അദ്ദേഹത്തിനു തെല്ലും കുസലുണ്ടായിരുന്നില്ല. തൻെറ ഉടമസ്ഥതയിൽ ഒരു പത്രം ഉടൻതന്നെ സമാരംഭിക്കുന്നതിന് സഹായിക്കണമെന്നുള്ള അഭ്യർത്ഥനയോടുകൂടി അദ്ദേഹം ചില ഹിന്ദുസ്നേഹിതരെ സമീപിച്ചു. അത്ഭുതമെന്നുതന്നെ പറയട്ടെ, ആ പാഴ്സി തൻെറ പത്രം ചില ഹിന്ദുക്കൾക്കായി വിൽക്കുകയും വീണ്ടും പുന്നയ്യാ തന്നെ അതിൻെറ പത്രാധിപരായി നിയുക്തനാകുകയും ചെയ്തു.

പുന്നയ്യായുടെ നയപരിപാടികളിൽ ചില്ല ഭേദഗതികൾ വരുത്താൻ നിർബന്ധിക്കണമെന്ന് സിൻഡ് ഒബ്സർവറിൻെറ ഡയറക്ടർമാരോട് സിൻഡുമന്ത്രിമാർ ആജ്ഞാപിച്ചു. പക്ഷെ പുന്നയ്യാ ആ ആജ്ഞകളുടെയും നിർബ്ബന്ധങ്ങളുടെയും മുമ്പിൽ തല കുനിച്ചില്ല. ഭവിഷ്യത്തുകളെ നേരിടാൻതക്ക ധൈര്യവും അദ്ദേഹത്തിനുണ്ടായിരുന്നു.

ഒരിടയ്ക്കു്, ഭാഗ്യദേവതയുടെ പരിലാളനങ്ങളിൽ അദ്ദേഹം പുളകംകൊണ്ടിരുന്നു, ഒരു പത്രപ്രവർത്തകന് ആശിക്കാവുന്ന എല്ലാ ഗുണങ്ങളും അദ്ദേഹത്തിനുണ്ടായിരുന്നു. കറാച്ചിയിലെ സാമുദായിക പ്രവർത്തനങ്ങളിൽവച്ച് സുവിഖ്യാതയായിത്തീർന്ന ഡാക്ടർ കെ. താരാബായിയായിരുന്നു അദ്ദേഹത്തിൻെറ ഭാര്യ. (അവർ ഒരു വിദഗ്ദ്ധയായ ഡാക്ടറായിരുന്നു.) കറാച്ചിയിലെ പ്രധാനപ്പെട്ട ഒരു സ്ഥലത്തു് ഒരു മനോഹര മന്ദിരം പണികഴിപ്പിച്ച് അതിന് പുന്നയ്യാപുരം എന്നു നാമകരണംചെയ്തു. ജോലിത്തിരക്കിനിടയിലും ഒരു ബാങ്കും ഒരു സ്കൂളും സ്ഥാപിക്കുന്നതിനു് അദ്ദേഹത്തിനു കഴിഞ്ഞു. എല്ലാ ആഴ്ചയിലും അദ്ദേഹം ബ്രഹ്മസമാജത്തിനു് സന്നിഹിതനാകുമായിരുന്നു. അഞ്ചുകൊല്ലങ്ങൾക്കു മുമ്പാണ് ദൗർഭാഗ്യത്തിൻെറ കരിനിഴലുകൾ ആ ജീവിതത്തിലേക്കു് വീണുതുടങ്ങിയതു്. ഇന്ത്യൻ എയർഫോഴ്സിലായിരുന്ന അദ്ദേഹത്തിൻെറ ദ്വിതീയസന്താനം പഞ്ചാബിൽവച്ച് ഒരു അപകടത്തിൽപ്പെട്ടു് മരണമടഞ്ഞു. ആ കുടുംബം ആകെ നടുങ്ങിപ്പോയി. ഒരു കൊല്ലത്തിനു മുമ്പാണ് അദ്ദേഹത്തിൻെറ മരുമകൻ ഒരു അപകടത്തിൽപ്പെട്ടു മരിച്ചതു്. ഈ തിക്തതമങ്ങളായ അനുഭവങ്ങൾ അദ്ദേഹത്തെ മടിയനാക്കിയില്ല. ഒരു കാര്യം ശരിയാണ്; അദ്ദേഹത്തിൻെറ പ്രസന്നമായ മുഖത്തു് ഒരു മങ്ങൽ വ്യാപിച്ചു കഴിഞ്ഞിരുന്നു. 1947 ഒക്ടോബറിൽ അദ്ദേഹത്തിൻെറ പ്രഥമ സന്താനം കാവേരി നദിയിൽ കുളിച്ചുകൊണ്ടിരുന്നപ്പോൾ, ഒഴുക്കിൽപ്പെട്ടു് മൃതിയടഞ്ഞു. അയാളുടെ പത്തുവയസ്സുള്ള മകനും അപ്പോൾതന്നെ മരിച്ചുപോയി. കത്തി മുറിവേൽപിച്ച അതേ പാട്ടിൽത്തന്നെയായിരിക്കുമല്ലോ വീണ്ടും വീണ്ടും നിയതി അതിൻെറ നിർദയമായ കരംകൊണ്ടു കുത്തുക!! പക്ഷേ മനുഷ്യശക്തിക്കതീതമായ ആ ദൈവികശക്തിയിലുള്ള പുന്നയ്യായുടെ

വിശ്വാസത്തിനു യാതൊരു ശൈഥില്യവും സംഭവിച്ചില്ല.

നവമ്പർ അവസാനം സിൻഡ്ഗവമ്മെൻറ് ഒരു ആർഡർ പുറപ്പെടുവിച്ചു. സിൻഡ് ഒബ്സർവറിൽ പ്രസിദ്ധീകരിക്കുന്ന മുഖപ്രസംഗങ്ങളും മററു ലേഖനങ്ങളും വാർത്തകളും തലവാചകങ്ങളുംകൂടി പ്രസിദ്ധീകരണത്തിനു മുമ്പുതന്നെ അധികൃതരെ കാണിച്ച് അനുവാദം വാങ്ങിയിരിക്കണം എന്നതായിരുന്നു ആ ആർഡർ. പുന്നയ്യാ തന്റെയും തന്റെ ആധിപത്യത്തിൽ നടക്കുന്ന പത്രത്തിന്റെയും അഭിമാനം ബലികഴിക്കാൻ തയ്യാറായില്ല. അദ്ദേഹം രാജിവച്ചു.

കറാച്ചിയിലുള്ള മനോഹരമായ മന്ദിരങ്ങളും മററും വിററതിനുശേഷം അദ്ദേഹം ബാംഗ്ലൂരിൽ ഒരു നല്ല വീടു പണിയിച്ച് അവിടെ താമസമുറപ്പിച്ചു. അറുപത്തഞ്ചാമത്തെ വയസ്സിലും, ഏതെങ്കിലും ജോലിചെയ്യാതിരിക്കാൻ അദ്ദേഹത്തിന് അസാദ്ധ്യമായിരുന്നു. ഞങ്ങൾ തമ്മിൽ പിന്നെ ഉട്ടാക്കമണ്ടിലും ബോംബെയിലുംവച്ചു കണ്ടുമുട്ടുകയുണ്ടായി. ഒരു ഇംഗ്ലീഷ് ദിനപത്രം തുടങ്ങാനുള്ള ആവേശം അദ്ദേഹത്തിനു ചില്ലറയൊന്നുമായിരുന്നില്ല. അഖിലേന്ത്യാ പത്രാധിപസമ്മേളനത്തിൽവച്ചായിരുന്നു ഞാൻ അവസാനമായി അദ്ദേഹത്തെ കാണുക. ആരറിഞ്ഞു അവസാനസന്ദർശനമായിരുന്നു അതെന്ന്!

അദ്ദേഹത്തിന്റെ ദേശീയാദർശങ്ങൾ നിർബാധങ്ങളായിരുന്നു. പണ്ഡിററ്നെഹ്റു അദ്ദേഹത്തെപ്പററി വ്യക്തിപരമായി അന്വേഷിക്കുക പതിവായിരുന്നു. പത്രാധിപസമ്മേളനങ്ങളിലെ ഒരു പ്രധാന അംഗമായിരുന്നു അദ്ദേഹം. മാത്രമല്ല, സ്റ്റാൻഡിംഗ് കമ്മിററിയിലെ അംഗവും കൂടിയായിരുന്നു, നികത്താനാവാത്ത ഒരു നഷ്ടമാണ് പുന്നയ്യയുടെ മരണം. അദ്ദേഹത്തിന്റെ അനുജനായ മി. രാമറാവുവും ഭാര്യയും രണ്ടു പെൺമക്കളുംമാത്രമേ ഇന്നു ജീവിച്ചിരിപ്പുള്ളു.

(തർജ്ജമ ഡി. കെ.)

റിപ്പബ്ലിക്കിൽ നിന്ന്

---

# കുലശേഖരൻ

★

വി. ജി. നമ്പൂതിരി (ശിരോമണി)

(തുടർച്ച)

## ഒന്നാമത്തെ കുലശേഖരപ്പെരുമാൾ

"അതിന്റെശേഷം ബ്രാഹ്മണർ പരദേശത്തുചെന്ന് (17) കുലശേഖരപ്പെരുമാളെക്കൂട്ടിക്കൊണ്ടുപോരുമ്പോൾ മഹാഭാരതഭട്ടതിരിയാകുന്ന വാസുദേവഭട്ടതിരിപ്പെരുമാളെക്കണ്ടു ബഹുമാനിച്ചു പെരുമാൾക്ക് അനുഗ്രഹം കൊടുത്തു. അപ്പെരുമാൾ മൂഷികരാജ്യത്തിങ്കൽ ചിത്രകൂടത്തിങ്കൽ എഴുന്നള്ളിയിരിക്കുകയുംചെയ്തു". എന്നു കേരളചരിത്രത്തിൽ പ്രതിപാദിച്ചിരിക്കുന്നു. ഇതിൽനിന്നും കേരളം ഭരിച്ച ഒന്നാമത്തെ കുലശേഖരപ്പെരുമാൾ ചേരമാൻ പെരുമാൾക്കു മുമ്പുള്ള ഈ പെരുമാളാണെന്ന് മനസ്സിലാക്കാൻ കഴിയുന്നു.

രണ്ടാമത്തേ കുലശേഖരപ്പെരുമാൾ

"അതിൻെറശേഷം ചേരമാൻ പെരുമാൾ എഴുന്നള്ളുമ്പോൾ ആര്യപുരത്തു നിന്നും ഒരു ക്ഷത്രിയസ്ത്രീയേക്കൂട്ടിക്കൊണ്ടുപോന്ന് ബ്രാഹ്മണനേക്കൊണ്ടു് വിവാഹം കഴിപ്പിച്ചശേഷം അതിൽ ജ്യേഷ്ഠനെ കുലശേഖരപ്പെരുമാൾ വാണു രക്ഷിച്ചു ചിത്രകൂടത്തിൽ വാഴുവാൻ കല്പിച്ചു കിരീടപതിയെന്നും കല്പിച്ചു വാഴിച്ചു. കല്പിച്ചു പിന്നെ അൻപത്തിരുകാലം നാടും വളരെ പുരുഷാരത്തേയും കല്പിച്ചു. അതു് ഇങ്ങിനെ കല്പിക്കാൻ കാരണം കുലശേഖരപ്പെരുമാൾ ആര്യക്ഷത്രിയനല്ലോ ആകുന്നതു്. അപ്പെരുമാൾ ചിത്രകൂടത്തിൽ വാണു രക്ഷിച്ചുപോരികയല്ലോ ചെയ്തതു് എന്നതുകൊണ്ടു് ആര്യക്ഷത്രിയരേത്തന്നെ ചിത്രകൂടത്തിൽവച്ചു വാഴിക്കേണമെന്നു് ബ്രാഹ്മണർ ചേരമാൻ പെരുമാളോടുകൂടി കല്പിച്ചതിൻെറശേഷം പെരുമാളുടെ തിരുമനസ്സിലും അപ്രകാരംതന്നെ നിശ്ചയിച്ചിട്ടാകുന്നതു്." ഇതും കേരളചരിതത്തിലെ ഒരുഭാഗമാകുന്നു. ഈ ഭാഗംകൊണ്ടു് ചേരമാൻപെരുമാൾ കേരളഭരണം അവസാനിപ്പിച്ചുപോകുന്ന സമയം ആ ക്ഷത്രിയസ്ത്രീയിൽബ്രാഹ്മണനിൽനിന്നും സംജാതനായ ഒരു ക്ഷത്രിയനേ "കുലശേഖരപ്പെരുമാൾ" എന്ന പേരിൽ പെരുമാളാക്കി വാഴിച്ചുവെന്നും അതിനു കാരണം ആദ്യത്തേ കുലശേഖരപ്പെരുമാളിൽ ബ്രാഹ്മണർക്കും ചേരമാൻ പെരുമാളിനും ഉണ്ടായിരുന്ന ബഹുമാനമാണെന്നും തെളിയുന്നു. ഇവിടെ ഒരു സംഗതി പ്രത്യേകം ഓർമ്മിപ്പിച്ചുകൊള്ളുന്നു. ഒന്നാമത്തേ കുലശേഖരപ്പെരുമാൾ മുതൽ ഇന്നുവരെ "കുലശേഖരപ്പെരുമാൾ" എന്ന പൂജ്യനാമം കേരളത്തിൽ തുടൎന്നു നിലനിന്നുപോന്നിരിക്കുന്നു. നമ്മുടെ ശ്രീചിത്രാവതാര മഹാരാജാവുതിരുമനസ്സിലേയ്ക്കു് ആ പേർ ഉണ്ടല്ലൊ. അതുകൊണ്ടു് തപതീസംവരണാദി കൎത്താവായ കുലശേഖരൻ കേരളത്തിലെ വ്യവസ്ഥാപിതപ്പെരുമാൾ വാഴ്ചക്കാലത്തുള്ള ഒരു പെരുമാൾ ആകണമെന്നില്ല.

തപതീസംവരണാദികൎത്താവായ കുലശേഖരൻ

തപതീസംവരണാദികൎത്താവായ കുലശേഖരൻ കാ, ലേ, ഥ. എന്ന ശകവർഷത്തിൽ—809 ക്രി: വർഷത്തിൽ-ജീവിച്ചിരുന്നുവെന്നുമുമ്പ് പ്രതിപാദിച്ചിട്ടുണ്ടല്ലൊ. അദ്ദേഹം രണ്ടാമത്തേ കുലശേഖരപ്പെരുമാളുടെ പിൻഗാമികളിൽ ഒരാൾ ആയിരിക്കണം. എന്തുകൊണ്ടെന്നാൽ "അറുപത്തുനാലു ഗ്രാമത്തിൽ വേദബ്രാഹ്മണരേയും ആനയിപ്പിച്ചു് അവരുടെ അനുഗ്രഹത്തോടും ചേരമാൻ പെരുമാൾ തിരുനാവായി മണപ്പുറത്തുനിന്നു് തിരുവഞ്ചിക്കളത്തെഴുന്നള്ളി തിരുവഞ്ചിക്കളത്തിനു വേദക്കാരുടെ കപ്പൽ കരയ്ക്കെത്തിച്ചു തിരുവഞ്ചൊഴിമുഖത്തുനിന്നും വേദനക്കാരുമായി ചേരമാൻപെരുമാൾ അത്തുവിനു് (മക്കത്തേക്കു്) എഴുന്നള്ളുകയും ചെയ്തു. "ചേരമാൻ ദേശ: പ്രാപ്യ" എന്ന കലി" എന്നു കേരളചരിതത്തിൽനിന്നും കേരളത്തിൽ ബ്രാഹ്മണപുത്രനായ കുലശേഖരപ്പെരുമാളെ വാഴിച്ച ചേരമാൻപെരുമാൾ മക്കത്തേയ്ക്കു പോയതും "ചേരമാൻ ദേശ: പ്രാപ്യ:" എന്ന കലിദിനത്തിനു്—1258526-തുല്യമായ ക്രി: വ: 645-ൽ ആണെന്നു് സ്പഷ്ടമാകുന്നു. അതുകൊണ്ടു് ക്രി: വ: 809-ൽ ജീവിച്ചിരുന്ന കവി കുലശേഖരൻ രണ്ടാം കുലശേഖരപ്പെരുമാൾക്കുശേഷമുള്ള ആളായിരിക്കണമല്ലൊ.

മഹമ്മദീയമതം ക്രി: വ: ആറാംശതകത്തിൽ ഉണ്ടായി. അതും ഉണ്ടായകാലത്തു് വളരെ ആളുകളെ ആകർഷിച്ച ഒരു മതമാ

ണല്ലോ. അതുകൊണ്ടു് ക്രി: വ: ഏഴാംശതകത്തിൽ പല ഗുണങ്ങളും ഉള്ളതായി തോന്നിയിരുന്ന മഹമ്മദീയ മതത്തിൽ ആകൃഷ്ടനായ ചേരമാൻപെരുമാൾ മക്കത്തേയ്ക്കു പോയതായി പറയുന്നതും യുക്തമായിട്ടുതന്നെയിരിക്കുന്നു. അതുകൊണ്ടും കേരളചരിതപ്രകാരം ചേരമാൻപെരുമാൾ അങ്ങുവിന്നുപോയതുവരെ കേരളത്തിൽ പെരുമാൾവാഴ്ച ഉണ്ടായിരുന്നുവെന്നും വന്നുകൂടുന്നു. അക്കാര്യം എങ്ങിനെയിരുന്നാലും വേണ്ടില്ല. കേരളത്തിൽ അനേകം കുലശേഖരപ്പെരുമാക്കന്മാർ ക്രമാഗതന്മാരായിട്ടുണ്ടായിരുന്ന സ്ഥിതിക്കു് കവി കുലശേഖരൻ ക്രി: വ: 809-ൽ ജീവിച്ചിരുന്നിരുന്ന ആളാണെന്നു പറയുന്നതിന്നു് യാതൊരു വിരോധവും ഇല്ല.

ഇവിടെ ഒരു ശങ്ക ഉണ്ടാകാം—17-ാം പെരുമാളായ കുലശേഖരപ്പെരുമാളെ കൂട്ടിക്കൊണ്ടു പോരുമ്പോൾ മഹാഭാരത ഭട്ടതിരിയാകുന്ന വാസുദേവഭട്ടതിരി പെരുമാളെക്കണ്ടു ബഹുമാനിച്ചു പെരുമാൾക്കു് അനുഗ്രഹം കൊടുത്തു എന്നു് കേരളചരിതത്തിൽ പറഞ്ഞിരിക്കുന്നുവല്ലോ. കവി കുലശേഖരനാകട്ടെ യുധിഷ്ഠിരവിജയാദി കർത്താവായ വാസുദേവ ഭട്ടതിരിയുടെയും, അദ്ദേഹത്തിന്റെ അമ്മാവനായ രവിയുടേയും, ഗുരുവായ പരമേശ്വരന്റെയും സമകാലികനാണെന്നു് താഴെ ചേർക്കുന്ന പ്രമാണങ്ങൾകൊണ്ടു് തെളിയുന്നു. അപ്പോൾ വാസുദേവഭട്ടതിരിയുടെ സമകാലികനായ കുലശേഖരപ്പെരുമാൾ ഒന്നാമത്തെ കുലശേഖരപ്പെരുമാളായതുകൊണ്ടു് ഒന്നാമത്തെ കുലശേഖരപ്പെരുമാളല്ലാതെ തപതീസംവരണാദികർത്താവു് മറ്റൊരു കുലശേഖരനാകുന്നതെങ്ങനെ—എന്നതാണു് ആ ശങ്ക. വാസുദേവഭട്ടതിരി മുതലായവർ കുലശേഖര സമകാലികരാണെന്നുള്ളതിലേക്കു് പ്രമാണം താഴെച്ചേർക്കുന്നു.

"അസ്തിസഗജരാജ ഗതിരാജവരോ-
യേന ഗതശ്ശ്രുഗജരാജഗതി
ഭൂഷണമധികം കവയസ്സ്തുവന്തി
ജന്യം യദീയ മധികം കവയഃ
തരവോ ഭൂരിമരായാ സമാന ഫലദായി-
നീ ച ഭൂരിമരായാഃ
സവിനയ ശോഭാജനതാ യദ്രാജ്യേ യസ്യ
ഭുവി യശോഭാജനതാ
തസ്യ ച വസുധാമവതഃ കാലേ കുലശേ-
ഖരസ്യ വസുധാമവതഃ
വേദാനാമദ്ധ്യായി ഭാരതഗുരുഭവ-
ഭാദിനാമദ്ധ്യായി
യം പ്രാപരമാചാര്യം ദേവീ ചഗിരാം
പുരാണപരമാചാര്യം
യമശ്രുതസന്തോദാന്തം പരമേശ്വരമുപ-
ദിശന്തി സന്തോദാന്തം
ജ്ഞാനസമഗ്രാമേയം നിവസന്തം-
വിപ്രസത്തമഗ്രാമേയം
തിലകം ഭൂവാവാഹസ്യ സ്യാത്ഥിഷുദത്ത-
ഭൂതിഭൂമാബാഹ്വഃ
സമജനി കശ്ചിത്തസ്യ പ്രവണ: ശിഷ്യോ-
ശിഷ്യോനവത്തകശ്ചിത്തസ്യ
കാവ്യാനാമാലോകേ പടുവയസോ-
വാസുദേവനാമാലോകേ.

എന്നു യുധിഷ്ഠിരവിജയത്തിന്റെ ആദ്യഭാഗത്തിൽനിന്നു വാസുദേവഭട്ടതിരിയും അദ്ദേഹത്തിന്റെ ഗുരുവായ പരമേശ്വരനും കുലശേഖരസമകാലികന്മാരാണെന്നു് സ്പഷ്ടമാകുന്നു.

"ത്രിപുരദഹനസംജ്ഞം കാവ്യമേത-
ദഭിധാതും
കവിരഥരവിസൂനുർവ്വാസുദേവാഭിധാനഃ
നിരുപമചരിതേനസ്വചരമീശാന-
സംജ്ഞം
നതജനഹിതദം തം നൗമി വിഘ്നനാ-
തീതിതഃ"

എന്നാത്ര പുരദഹനത്തിന്റെ ആദ്യത്തെ പദ്യത്തിൽ താൻ രവിയുടെ പുത്രനാണെന്നു വാസുദേവ ഭട്ടതിരി പറഞ്ഞിരിക്കുന്നു്. ആ രവി തന്റെ മിത്രമാണെന്നു് കുലശേഖരൻ തന്റെ മുകുന്ദമാലയുടെ ഒടുവിലെ പദ്യത്തിൽ പറഞ്ഞിരിക്കുന്നു. ആ പദ്യം ഇതാണു് —

യസ്യ പ്രിയൌ ശ്രുതിധരൌ രവിലോക-
വീരൌ
മിത്രേ ദ്വിജന്മ വരപാരശവാവഭൂതാം
തേനാംബുജാക്ഷ ചരണാംബുജ
ഷ്ട്പദേന
രാജ്ഞാകൃതാകൃതിരിയം കുലശേഖരേണ

ഈ ശങ്കയ്ക്കു് ഇതാണു് സമാധാനം. ഒന്നാം കുലശേഖരപ്പെരുമാൾക്കു് അനുഗ്രഹം കൊടുത്ത വാസുദേവ ഭട്ടതിരി, യുധിഷ്ഠിരവിജയാദികർത്താവായ വാസുദേവ ഭട്ടതിരിയുടെ പൂർവികന്മാരിൽ ഒരാൾ ആയിരിക്കണം. ഒമ്പതാം ക്രൈസ്തവീയ ശതാബ്ദത്തിൽ ജീവിച്ചിരുന്ന കുലശേഖരന്റെ സമകാലികനായ വാസുദേവ ഭട്ടതിരി അദ്ദേഹത്തിൽ നിന്നും ഭിന്നനായതുകൊണ്ടു് ഈ വാസുദേവ ഭട്ടതിരിയുടെ സമകാലികനായ തപതീസംവരണാദികർത്താവു് ഒന്നാം കുലശേഖരൻ അല്ല.

## തപതീസംവരണം

സംവരണൻ എന്ന ഒരു രാജാവു് സൂര്യപുത്രിയായ തപതിയെ വിവാഹം കഴിച്ചു. അദ്ദേഹത്തിനു് തപതിയിൽ ഉണ്ടായ പുത്രനാണു് കൗരവന്മാരുടെ വംശപ്രതിഷ്ഠാപകനായ കുരു. ഈ കഥ മഹാഭാരതത്തിൽ ഉള്ളതാണു്. ശൃംഗാരം, വീരം, കരുണം, അത്ഭുതം, ഹാസ്യം, ഭയാനകം, ബീഭത്സം, രൗദ്രം, ശാന്തം ഈ ഒമ്പതു രസങ്ങളും വരത്തക്ക വിധത്തിൽ കഥയെ വേണ്ടവിധത്തിൽ പരിഷ്കരിച്ചു് ആറു് അങ്കങ്ങൾ ഉള്ള ഒരു ഒന്നാന്തരം നാടകത്തിൽ കുലശേഖരൻ പ്രതിപാദിച്ചിരിക്കുന്നു. ഈ നാടകമാണു് തപതീസംവരണം.

ഒരു അത്യുത്തമമായ ഈ നാടകത്തെപ്പററി കൂടുതൽ നിരൂപണം ചെയ്തു കാണിപ്പാൻ ഈ ചെറിയ ലേഖനത്തിൽ സൗകര്യമില്ല. അതുകൊണ്ടു് കുലശേഖരന്റെ അകവും പുറവും മനസ്സിലാക്കുവാൻ ഉപകരിക്കുന്ന ചില ഭാഗങ്ങൾമാത്രം എടുത്തു കാണിച്ചു് ഒരു ചെറിയ നിരൂപണംചെയ്തുകൊള്ളുന്നു.

### തപതീസംവരണ പ്രാരംഭം.

"(നാന്ദ്യന്തേ തതഃ പ്രവിശതി സൂത്രധാരഃ)
സൂത്രധാരഃ—
ലക്ഷ്മീർലക്ഷ്മജലചരലേന സുധയാ ദത്ത
ചരദ ചരദ്മനാ
സോദര്യേണ ച കൗസ്തുഭേന ശകലേനേ-
ന്ദോർല്ലലാടാത്മനാ
പാണിസ്പർശവിധാവമീഭിരുചി-
തൈന്നീതവ ദാതുംവിഭോ
രാലംബ്യാങ്ഗമധോക്ഷജസ്യ ഭവതാം-
കാമപ്രസൂഃ കല്പതാം"

ഇതു് നാന്ദീശ്ലോകമാണു്. ഈ ഒരൊററ പദ്യംകൊണ്ടുതന്നെ കുലശേഖരൻ ഏററവും മികച്ച ഒരു വിഷ്ണുഭക്തനാണെന്നു മനസ്സിലാക്കാൻ കഴിയും. തപതീസംവരണത്തിലേയും സുഭദ്രാധനംജയത്തിലേയും നാന്ദീശ്ലോകത്തിന്റെ ആദിയിൽ കുലശേഖരന്റെ മംഗളരൂപമായ ലക്ഷ്മീശബ്ദം പ്രയോഗിച്ചിരിക്കുന്നു. ഇതു് കുലശേഖരന്റെ നാടകത്തിലുള്ള ഒരു പ്രത്യേകതയാകുന്നു "സോദര്യേണ ച കൗസ്തുഭേന" എന്ന പ്രയോഗമായിരിക്കാം കുലശേഖരൻ കൗസ്തുഭത്തിന്റെ അവതാരമാണെന്നു പറയുന്നതിനു് വൈഷ്ണവന്മാരെ പ്രേരിപ്പിച്ചതു്.

"(വിചിന്ത്യ) അലം പ്രവിസ്തരേണ. അധുനാതനമഭ്യുദയ പ്രമോദാതിരേകം ആത്മകുടുംബിന്യൈ സംവിഭജാമി (പരിക്രമ്യ നേപഥ്യാഭിമുഖമവലോക്യ) ആര്യേ! ഇതസ്താവൽ (പ്രവിശ്യ) നടീ–ആര്യ്യ! ഇയമസ്മി.

സൂത്രധാര:–ആര്യ്യാഹമാര്യ്യ മിശ്രൈരാജ്ഞപ്ത: യഥാ–ഭവതാതാവൽ അപൂർവ്വ്/സ്മിന്നാദിരാജകഥാസനാഥേതപതീസംവരണ നാമ്നിനാടകേ നവരസാനി പ്രയോഗാമൃതാന്തരാണി വയം പായയിതവ്യാ ഇതി.

നടീ:—ആര്യ്യ! ശൂദ്രക, കാളിദാസ, ഹർഷ, ദണ്ഡി, പ്രമുഖാണാം മഹാകവീ നാമന്യതമസ്യ കസ്യ കവേരിദം നിബന്ധനം. യേനാര്യ്യമിശ്രാണാമേതാവൽ കൌതുകം വർദ്ധയതി.

സൂത്രധാര:—ആര്യേ! മാ മൈവം യസ്യപരമഹംസപാദപങ്കേരുഹപാംസുപടല പവിത്രീകൃത മകുടതടസ്യവസുധാവിബുധധനായാംസ്ഥകാര മിഹിരായമാണ കരകമലസ്യമുഖകമലാദഗളൽ ആശ്ചര്യമഞ്ജരീകഥാമധുദ്രവ: അപിച—

ഉത്തുംഗഘോണമുരുകന്ധരമുന്നതാംസ–
മംസാവലംബിമണികുണ്ഡലകര്ണ്ണപാശം
ആജാനലംബിഭുജമഞ്ചിതകാഞ്ചനാഭ–
മായാമി യസ്യവ പുരാത്തിഹരം
പ്രജാനാം

തസ്യരാജ്ഞ: കേരളകുലചൂഡാമണേർമ്മ–
ഹോദയപുരപരമേശ്വരസ്യ
ശ്രീകുലശേഖരവർമ്മണ: കൃതിരിയമധുനാ–
പ്രയോഗവിഷയമവതരതി."

ഇവിടെ "ആദിരാജകഥാസനാഥേ" എന്നു് കുലശേഖരൻ പ്രയോഗിച്ചിരിക്കുന്നതു് ആചാര്യദണ്ഡിയുടെ കാവ്യാദർശത്തിലേ

"ആദിരാജയശോബിംബമാദർശം–
പ്രാപ്യവാങ്മയം
തേഷാമസന്നിധാനേപി നസ്വയം
പശ്യ നശ്യതി"

എന്ന പദ്യത്തെ സ്മരിച്ചുകൊണ്ടാണെന്നു് ഏതു ചിന്താശീലന്മാർക്കും തോന്നിപ്പോകും. "നവരസാനി പ്രയോഗാമൃതാന്തമാണിവയം പായയിതവ്യാ" എന്നു പറയുന്നതുകൊണ്ടു് ശാന്തം ഉൾപ്പെടെയുള്ള ശൃംഗാരാദി ഒൻപതു രസങ്ങളും അഭിനേയങ്ങൾതന്നെയാണു്, താൻ നവരസങ്ങളേയും അഭിനയിച്ച രസികത്തക്കരീതിയിൽ തപതീസംവരണത്തിൽ ചേർത്തിട്ടുണ്ടു്. എന്നു് കുലശേഖരൻ സ്പഷ്ടമാക്കിയിരിക്കുന്നു.

"ശൂദ്രക, കാളിദാസ, ഹർഷ, ദണ്ഡിപ്രമുഖാണാം മഹാകവീനാമന്യതമസ്യ കസ്യകവേരിദം നിബന്ധനം" എന്ന ചോദ്യത്തിൽനിന്നും കുലശേഖരന്റെ കാലത്തു ശൂദ്രകാദികളായ മഹാകവികളുടെ കൃതികൾ സുപ്രസിദ്ധങ്ങളായിരുന്നുവെന്നും, തനിക്കു് അതിയായ ആദരം ആ കൃതികളിൽ ഉണ്ടെന്നാവിഷ്കരിക്കുന്ന കുലശേഖരനും അവയെപ്പോലെ തന്റെ കൃതിയും നന്നാവാൻ പരിശ്രമിച്ചിട്ടുള്ളതുകൊണ്ടു് തപതീസംവരണം അവയിൽനിന്നും ഒട്ടും താഴ്ന്ന ഒരു കൃതിയായിരിക്കുവാൻ തരമില്ലെന്നും കിട്ടുന്നു. നാഗാനന്ദാദികർത്താവായ ഹർഷനേയും ആചാര്യദണ്ഡിയേയും കണ്ഠത: പറഞ്ഞിരിക്കുന്ന കുലശേഖരൻ ക്രി. വ. നാലാം ശതാബ്ദത്തിൽ ജീവിച്ചിരുന്നിരുന്ന ഒരു ആളായിരിക്കണമെന്നു് ചിലർ പറയുന്നതിൽ ഞാൻ അത്ഭുതപ്പെടുന്നു. എന്തുകൊണ്ടെന്നാൽ ഈ ഹർഷനും ആചാര്യദണ്ഡിയും നാലാമത്തെ ക്രൈസ്തവീയ ശതാബ്ദത്തിനു ശേഷമുള്ളവരാണെന്നു് ചരിത്രസിദ്ധമാണു്.

"യസ്യപരമഹംസപാദപങ്കേരുഹ പാംസുപടല പവിത്രീകൃതമുകുടതടസ്യ" എന്നു പറഞ്ഞിരിക്കുന്നതുകൊണ്ടു് പൂജ്യന്മാരായ യതിവര്യന്മാരെ പൂജിക്കുന്നതിൽ കുലശേഖരൻ അദ്വിതീയനാണെന്നു കിട്ടുന്നു. ശങ്കരവിജയത്തിൽ ഒരു രാജശേഖരൻ മൂന്നു നാടകങ്ങൾ ഭഗവാൻ ശങ്കരനെ കാണിച്ചുവെന്നു പറയുന്നുണ്ടല്ലോ. യതിവര്യസമ്പർക്കം പുലർത്തിപോന്ന ഈ കുലശേഖരൻ തന്നെയായിരിക്കണം ആ രാജശേഖരൻ. തപതീസംവരണം, സുഭദ്രാധനഞ്ജയം, വിച്ഛിന്നാഭിഷേകം, ഈ വിഷ്ണുഭക്തി രത്നാകരങ്ങളായ നാടകങ്ങളായിരിക്കണം ആ മൂന്നു നാടകങ്ങൾ. ഇങ്ങിനെയുള്ള നാടകങ്ങളല്ലാതെ ഏതു നാടകങ്ങളാണു് ഭഗവാൻ ശ്രീ ശങ്കരനെ കാണിക്കുവാൻ യോഗ്യങ്ങളായ രാജകീയനാടകങ്ങൾ? അതുകൊണ്ടു് നമ്മുടെ കുലശേഖരൻ തന്നെയാണു് ശങ്കരസമാനകാലികനായ ആ രാജശേഖരൻ—രാജശ്രേഷ്ഠൻ—ക്രി: വ: എട്ടാം നൂററാണ്ടിൽ തപതീസംവരണാദികർത്താവായ കുലശേഖരൻ ജീവിച്ചിരുന്നതായിട്ടാണല്ലോ കാണുന്നതു്. അതുകൊണ്ടു് ആദിശങ്കരാചാര്യരെ നാടകത്രയി കാണിച്ച രാജശേഖരനും തപതീസംവരണാദികർത്താവായ കുലശേഖരനും ഒന്നാണെന്നു പറയുന്നതും എന്റെ സിദ്ധാന്തത്തിനു വളരെ യോജിച്ചതാണു്.

"വസുധാവിബുധധനായാന്ധകാര മിഹിരായമാണകരകമലസ്യ" എന്നു പറഞ്ഞതുകൊണ്ടു് യഥേഷ്ടം ബ്രാഹ്മണക്കു ദാനം ചെയ്യുക എന്നതു് കുലശേഖരന്റെ മഹൽകൃത്യങ്ങളിൽ ഒന്നായിരുന്നുവെന്നു കിട്ടുന്നു. ഐഹികവസ്തുക്കളിൽ ആശയററ കുലശേഖരൻ മഹാബ്രാഹ്മണക്കു് യഥേഷ്ടം ദാനം ചെയ്തിരുന്നുവെന്നതു് ലേശംപോലും സംദേഹമില്ലാത്ത ഒരു പരമാർത്ഥമാകുന്നു. "മുഖകമലാദ്ഗളദ് ആശ്ചര്യമഞ്ജരീ കഥാമധുദ്രവ;" എന്നു പറഞ്ഞിരിക്കുന്നതുകൊണ്ടു് തപതീസംവരണം രചിക്കുന്നതിനുമുമ്പുതന്നെ "ആശ്ചര്യമഞ്ജരി" എന്നു പേരായ ഒരു ഉത്തമ കഥ താൻ രചിച്ചുകഴിഞ്ഞുവെന്നു് കുലശേഖരൻ സ്പഷ്ടമാക്കുന്നു. ഈ ആശ്ചര്യമഞ്ജരിയെക്കുറിച്ചു് ക്രി: വ: പത്താംശതാബ്ദത്തിൽ ജീവിച്ചിരുന്ന ആളും ബാലരാമായണം മുതലായ അനേകം ഗ്രന്ഥങ്ങളുടെ രചയിതാവും ആയ രാജശേഖരകവി ഇപ്രകാരം പറഞ്ഞിരിക്കുന്നു—

ദൂരാദപിസതാം ചിത്തേലിഖിതാശ്ചര്യ
മഞ്ജരീം
കുലശേഖരവർമ്മാഗ്ര്യം ചകാരാശ്ചര്യ
മഞ്ജരീം.

"ഉത്തുംഗഘോണം * * * * പ്രജാനാം"
എന്ന പദ്യംകൊണ്ടു് കുലശേഖരൻ തന്റെ ശരീരത്തെക്കുറിച്ചും നമുക്കു് ഒരു അറിവുണ്ടാക്കിത്തന്നിരിക്കുന്നു. കുലശേഖരസമകാലികനാൽ തപതീസംവരണാദിവ്യാഖ്യാതാവു് കുലശേഖരന്റെ ആകൃതിയെ വർണ്ണിക്കുന്നതും ഇതുപോലെതന്നെയാണു്.

"അഥ തത്രതഥാ ഗച്ഛന്നപശ്യം കേര–
ളാധിപം
സമാസീനം വിരാജന്തം മദ്ധ്യേനാഗാരി
വിഷ്ടരം
കിരീടമകുടപ്രോദ്യന്മണി ശ്രീലിപ്ത–
വർണ്ണകം
ഉന്നമ്രഭാലഘോണാംസബാഹു മുരോ
ദരാന്വിതം
ദൂരദീർഘാക്ഷിദോർജ്ജംഘായുഗളാഞ്ചി–
ത വിഗ്രഹം
അങ്കവിക്ഷിപ്ത നഖരം സർവ്വലോക–
പ്രിയംനൃപം."

ഇതാണു് ആ വർണ്ണന. മൃച്ഛകടികത്തിൽ ശൂദ്രകകവിതന്നെക്കുറിച്ചു വർണ്ണിച്ചിരിക്കുന്നു

"ദിരാദന്ദുഗതിശ്ചാരകാരനേത്രഃ
പരിപൂർണ്ണേന്ദുമുഖഃ സുവിഗ്രഹശ്ച
ദ്വിജമുഖ്യതമഃ കവിർബഭൂവ
പ്രഥിതഃ ശുദ്ധകമത്യഗാധസത്വം"

എന്ന പദ്യത്തെ ഓർമ്മിച്ചാണോ കുലശേഖരൻ തന്നെക്കുറിച്ച്.

"ഉത്തുംഗഘോണം * * * * പ്രജാനാം"
എന്നു വർണ്ണിച്ചിരിക്കുന്നത് എന്ന് ചിലർ ശങ്കിച്ചേക്കും. "തസ്യരാജ്ഞം കേരളകുലചൂഡാമണേഃ 'മഹോദയപുരപരമേശ്വരസ്യ' കുലശേഖരവർമ്മണഃ എന്നു പറഞ്ഞിരിക്കുന്നതിൽനിന്നും കുലശേഖരൻ മഹോദയപുരത്തിൽ വാണ് കേരളം ഭരിച്ച ഒരു രാജാവാണെന്ന് അദ്ദേഹം വെളിപ്പെടുത്തിയിരിക്കുന്നു. ഈ മഹോദയപുരമാണ് തിരുവഞ്ചിക്കുളം.

തപതീസംവരണാവസാനം

"വസിഷ്ഠഃ—കിം തേഭൂയഃ പ്രിയമുപ-
സാഹരാമി?
രാജാ—മിഹിര ദുഹിതാ കിം നാനീതാ
പരേതപതേ പുരാ—
ദിഹ ഭഗവതാ കിം വാ ദത്തോന വംശ
കരഃ സുതഃ
മമശതമഖാരാജ്യ വൃഷ്ടിരഭീഷ്ട
വിധായിനീ—
രപിന കൃതവാൻഭൂയഃ പ്രാർത്ഥ്യം നവേ-
ദ്മി ഫലാന്തരം."

ഈ ഭാഗത്തിൽനിന്നും കവിക്ക് ലൌകികങ്ങളായ സകല അഭിലാഷങ്ങളും സിദ്ധിച്ചിരിക്കുന്നു വെന്നും എല്ലാംകൊണ്ടും സംതൃപ്തനായ അദ്ദേഹത്തിന്ന് പ്രാർത്ഥിക്കുവാൻ വിശേഷിച്ചൊന്നുമില്ലെന്നും ഉള്ള വസ്തുത വെളിപ്പെടുന്നു.

"തഥാപ്യേതാവദാശംസാമഹേ—
(ഭരതവാക്യം)
അന്യോന്യംജഗതാമപാകവിരസാ—
മൂർഛന്തുമൈത്രീരസാഃ
സംഗ്രഹ്ണന്തുഗുണാൻ കവേഃ കൃത-
ധിയാം മാത്സര്യവന്ധ്യാധിയഃ
വീശ്ലിഷ്യദ്വിഷയാനുഷംഗകലുഷീ-
ഭാവാഘനശ്യാമളേ
ഭക്തിർമ്മേപരിപച്യതാമഹരഹഃ ശ്രേയ-
സ്സുരീശ്രീധരേ"

ഈ പദ്യത്തിൽനിന്നും കവി, ജനങ്ങൾക്ക് പരസ്പരമൈത്രിയിലുള്ള അഭിലാഷം വർദ്ധിക്കണമെന്നും, തനിക്ക് മേഘശ്യാമളനായ ശ്രീധരങ്കൽ ദൈനംദിനം നിർമ്മലയായ ഭക്തിവർദ്ധിക്കണമെന്നും ഭരതവാക്യവ്യാജേന പ്രാർത്ഥിച്ചിട്ടുള്ളതും സ്പഷ്ടമാകുന്നുവല്ലൊ. സുഭദ്രധനംജയത്തിലെ ഭരതവാക്യംകൊണ്ടും കവി ഇതുതന്നെയാണ് പ്രകടമാക്കിയിരിക്കുന്നത്. എന്നാൽ സുഭദ്രാധനംജയം രചിച്ചു തീരാറായപ്പോഴും കവിയുടെ വിഷ്ണുഭക്തി സുദൃഢയാവുകയാൽ അദ്ദേഹം സുദൃഢയായ വിഷ്ണുഭക്തിയെ ഈ ജന്മത്തിൽ സിദ്ധവൽക്കരിച്ചിട്ട് ഭാവിജന്മങ്ങളിൽ ഇതുപോലെയുള്ള ഭക്തി തനിക്കുണ്ടാകണമെന്നാണ് അതിന്റെ ഒടുവിൽ പ്രാർത്ഥിച്ചിരിയ്ക്കുന്നതു്. തപതീസംവരണത്തിൽ ജനങ്ങൾക്ക് പരസ്പരം മൈത്രീരസം വർദ്ധിക്കണമെന്നു പ്രാർത്ഥിച്ച കവി, സുഭദ്രാധനഞ്ജയത്തിൽ തനിയ്ക്കു് മേഘശ്യാമളനായ ചക്രപാണിയുടെ മൈത്രിലഭിക്കണമെന്നു പ്രാർത്ഥിച്ചിരിയ്ക്കുന്നു. ഏതായാലും പ്രസ്തുതകവി മൈത്രിയ്ക്കു് ഒരു വലിയ സ്ഥാനമാണ് കല്പിച്ചിരിക്കുന്നതു്

സുഭദ്രാധനഞ്ജയം.

പാണ്ഡുപുത്രനായ അർജ്ജുനൻ വാസുദേവസഹോദരിയായി സുഭദ്രയെ സന്യാസി

വേഷധാരിയായി അപഹരിച്ചുകൊണ്ടുപോന്ന കഥ സുപ്രസിദ്ധമാണല്ലോ. സോദരീമന്യേന ആ കഥയെ വേണ്ടതുപോലെ പരിഷ്ക്കരിച്ച് അഞ്ചു അങ്കങ്ങളിലായി പൂർണ്ണമായിട്ട് പ്രതിപാദിക്കുന്ന ഒരു ഉത്തമ നാടകമാണ് സുഭദ്രാധനഞ്ജയം.

സുഭദ്രാധനഞ്ജയപ്രാരംഭം

"(നാന്ദ്യന്തേ: പ്രവിശതിസൂത്രധാര:
സൂത്രധാര:—

ലക്ഷ്മീപങ്കജനേത്രയോ: സ്മരരസ-
പ്രസ്താവമാതന്വതോ-
രാമീലന്നയനോ നവവ്യതികരവ്യാസ-
ക്തലജ്ജാംഗമ:
നാതിക്ലിഷ്ടപയോധര: പ്രണയിനോ:
പ്രോത്ഭിന്നരോമാങ്കുര:
പ്രേമാർദ്ര: പ്രഥമോപഗൂഹനവിധി:
പുഷ്ണാതുവോമംഗളം."

ഈ നാന്ദീ ശ്ലോകത്തിൽനിന്നും കവിയുടെ അതിരററ വിഷ്ണുഭക്തി പ്രകടമാകുന്നു. "അച്യുതമധുനാപ്രപഞ്ചേനതദ്യാവൽ പാരിപാർശ്വികമാഹൂയ പ്രകൃതാത്ഥസിദ്ധയേ പ്രയതിഷ്യേ. (പരിക്രമ്യനേപഥ്യാഭിമുഖമവലോക്യ) മാരിഷ! ഇതസ്താവൽ (പ്രവിശ്യ) പാരിപാർശ്വിക:—ഭാവ! അയമസ്മി.

സൂത്രധാര:—മാരിഷ! അഹംഖലു തീർത്ഥയാത്രാ പ്രസംഗാൽ പ്രതിനിവൃത്തമാത്ര ഏവ പരിഷദാ സമാദിഷ്ട: യഥാ—ഏതദഭിനവം സുഭദ്രാധനഞ്ജയാഭിധാനം നാടകമഖില വിബുധജന കർണ്ണാഭരണമിഹ ഭവതാപ്രയോഗതേപ്രത്യുപ്തം കരണീയമിതി തദാവാം സന്നാഹ്യാവ:

പാരിപർശ്വിക:—കോ[illegible]യംകവി: കോ വിദാനമൂൻ അഭിജ്ഞാന ശാകുന്തള പ്രമുഖ പ്രവരനാടകപ്രയോഗ പ്രീണിതാന്തരാത്മന: സമ്പ്രതി നിജനിബന്ധേന കുതൂഹലയതി?

സൂത്രധാര:—ശ്രൂയതാം—സതത സന്നിഹിത സരസീരുഹാക്ഷ ചരണ രജോവിരജീകൃത ഹൃദയ പുണ്ഡരീകസ്യമതിമന്ദരമഥിത മഹാഭാരത പാരാവാര പരിഗൃഹീത ജ്ഞാനാമൃത സഞ്ചയസ്യ സകലമിത്ര മണ്ഡല സ്വയംഗ്രാഹ ഗൃഹീത സാരസമുദയസ്യ തപതീസംവരണ സംഘടനാ പടുതരസ്യ ഉത്തുംഗഗംഘോരണം * * * * പ്രജാനാം; തസ്യരാജ്ഞ: കുമുമരാശിപേശല കൈദാരിക കേരളാധിനാഥസ്യ ശ്രീ കുലശേഖരവമ്മണോ നിജനിബന്ധന മദ്യ ബധ്നാതി ബുധഹൃദയം!

ഈ ഭാഗത്തിൽനിന്നും കുലശേഖരന് വിഷ്ണുഭഗവാനിലുള്ള അതിഭക്തിയും, നെല്ലുനിറഞ്ഞു മനോഹരങ്ങളായി കിടക്കുന്ന പാടങ്ങളോടുകൂടിയ കേരളദേശത്തോടുള്ള ബഹുമതിയും മററും തെളിയുന്നതു കൂടാതെ തപതീസംവരണം രചിച്ചതിനുശേഷമാണ് സുഭദ്രാധനംജയം അദ്ദേഹം രചിച്ചതെന്നും തെളിയുന്നു.

"സച കില കവിരേവമന്ദദിനമാശംസ്സേ
ആസിക്തൌഗ്രാമരാഗൈസ്സുധമൃത-
രസൈർഭാരതീർഭാവയന്തൌ
കർണ്ണൌ ന: കാളിദാസപ്രവിഹിതരചനാ: കർണ്ണപൂരക്രിയ:സ്താം
സ്വീകർവ്വന്തു സ്വകീയം ധനമിവ സുഹൃദ:സ്വാപതേയം മദീയം
ചേത: പീതാംബരശ്യ പ്രതിഭവമഭവ:
പാദപീഠീ കരോതു."

ഈ പദ്യത്തിൽ നിന്നും നമുക്കു മനസ്സിലാക്കാൻ കഴിയുന്ന കുലശേഖരന്റെ ദിനചര്യാക്രമം ഇതാകുന്നു—പ്രഭാതത്തിൽ ഭഗവൽപരങ്ങളായ മനോഹര ഗാനങ്ങളും കേ

ൾക്കുകയും, നിത്യകർമ്മം ഭക്ഷണം മുതലായവ കഴിഞ്ഞാൽ തന്റെ മിത്രങ്ങളെക്കൊണ്ട് കാളിദാസകൃതികളും മറ്റും വായിപ്പിച്ചു കേൾക്കുകയും, അവക്ക് പാരിതോഷികങ്ങൾ നൽകുകയും വിഷ്ണുകഥാദികൾ കേൾക്കുകയും മറ്റും ചെയ്ത് ഭഗവൽഭക്തിയെ അഭിവൃദ്ധിപ്പെടുത്തുകയും അദ്ദേഹത്തിന്റെ ദിവസകൃത്യങ്ങളിൽ ഉൾപ്പെട്ടവയായിരുന്നു.

### സുഭദ്രാധനഞ്ജയാവസാനം

"വാസുദേവ —

സഖേ! ധനഞ്ജയ, കിന്തേഭൂയ: പ്രിയമുപഹരാമി?

ധനഞ്ജയ:—

കാർത്ത്യായന്യാ നിശി ചരകരാദാഹൃതേƒയം സുഭദ്രാ
ദാതാതാപം നസ്സ്രീഭവനഗുരു: ശ്രേയസാമാഗതോƒസി
മൂർദ്ധന്യാസ്പൃഷ്ടാ മുദിതമനസോരാര്യയോരംഘ്രിപത്മാ
വിദ്മ: പത്മാദയിത! നപുന: പ്രാർത്ഥനീയാൻ പദാർത്ഥാൻ.

തഥാപ്യേതാവദസ്തുഭരതവാക്യം—

മേഘാ: കുർവ്വന്തുപൃഥ്വീം പ്രതിനവകളമശ്യാമകേദാരബന്ധാം
നാഥീനാസാം പ്രജാനാമപഹരതു ഭവാൻ നിത്യമാനന്ദബന്ധു:
പ്രദ്ധ്വസ്തദ്ധ്വാന്തവൃത്ത: ജലധരപടലശ്രീമുഷശ്ചക്രപാണേ
മൈത്രീപാത്രീഭവേയം തവജനിതജഗച്ചക്ര, ജന്മാന്തരേƒപി"

ഈ ഭാഗത്തിൽനിന്നും കവിയുടെ ആത്മശുദ്ധിയും നെൽപാടങ്ങളിലുള്ള താൽപര്യവും പ്രജാവാത്സല്യവും ലോകരക്ഷണത്തിലുള്ള അഭിലാഷവും വിഷ്ണുഭഗവാങ്കൽ ദൃഢമൂലയായ ഭക്തിയും പ്രകടമാകുന്നു. ഈ രണ്ടു നാടകങ്ങൾക്കും മലയാളത്തിൽ വിവർത്തനം ഉള്ളതായി വിജ്ഞാനദീപികയിൽ പറഞ്ഞിട്ടുണ്ട്, തിരുവല്ലായിൽ കഴിക്കാട്ടില്ലത്തെ ഗ്രന്ഥങ്ങളുടെ ലിസ്റ്റിൽ തപതീസംവരണത്തിനു "അകവൂർ വ്യാഖ്യാനം" എന്നൊരു ഗ്രന്ഥം ചേർത്തിട്ടുള്ളതായി കണ്ടു. അതിനെപ്പറ്റി കൂടുതൽ മനസ്സിലാക്കുവാൻ സാധിച്ചിട്ടില്ല.

### വ്യംഗ്യവ്യാഖ്യാനം

ഈ നാടകങ്ങളുടെ വ്യാംഗ്യാർത്ഥത്തെ നല്ലവണ്ണം പ്രതിപാദിയ്ക്കുന്ന ഒരു വ്യാഖ്യാനം ഉണ്ട്. തൽകർത്താവ് കുലശേഖര സമകാലികനായ ഒരു ബ്രാഹ്മണനാണ്. പെരിയാറിന്റെ തീരത്തിലുള്ള പരമേശ്വരമംഗലമാണ് അദ്ദേഹത്തിന്റെ ദിക്ക്. കുലശേഖരൻ ആളയച്ച് മഹോദയപുരത്തിലേക്ക് ആനയിച്ച് ഇപ്രകാരം ഒരു വ്യാഖ്യാനം രചിയ്ക്കുവാൻ കല്പിച്ചതനുസരിച്ചാണ് അദ്ദേഹം വ്യാഖ്യാനം രചിച്ചതു്. ഈ സംഗതികളുടെ മറ്റും ആ വ്യാഖ്യാനത്തിന്റെ ആദിയിൽ പറഞ്ഞിട്ടുണ്ട്. ഇതു് അച്ചടിച്ചിട്ടില്ല.

മുകുന്ദമാലയുടെ ഒടുവിൽ "ജന്മജന്മാന്തരേƒപി ത്വൽപാദാംഭോരുഹയുഗഗതാനിശ്ചലാഭക്തിരസ്തു." എന്നു പ്രാർത്ഥിക്കുന്ന കുലശേഖരനും 'ചേത: പീതാംബരശ്ചപ്രതിഭവമഭവ: പാദപീഠീകരോതു" എന്നും "ജലധരപടലശ്രീമുഷശ്ചക്രപാണേ; മൈത്രീപാത്രീഭവേയം തവജനിതജഗച്ചക്ര ജന്മാന്തരേƒപി" എന്നും സുഭദ്രാധനഞ്ജയത്തിലും പ്രാർത്ഥിക്കുന്ന കുലശേഖരനും ഒന്നല്ലെന്നു് ഒരു ചിന്താശീലനും പറയുവാൻ കഴിയുകയില്ല. അതുകൊണ്ട് നാടകാദികർത്താവായ കുലശേഖരനും മുകുന്ദമാലാസ്തോത്രപ്രണേതാവായ കുലശേഖരനും രണ്ടും

ണ്ടുപേരാണെന്നുള്ള വാദം അസംഗതമാണു്.

ഇത്ര വിഷ്ണുഭക്തനായ ഈ കുലശേഖരനും ചേരമാൻപെരുമാൾക്കും ഐക്യം കല്പിച്ച് ഇദ്ദേഹം മക്കത്തേയ്ക്കുപോയി. എന്നു പറയുന്നതും ശരിയല്ല. മക്കത്തേക്കു പോയ ചേരമാൻ പെരുമാൾക്കുശേഷമുണ്ടായ ഒരു കുലശേഖരനാണു് ഈ വിഷ്ണുഭക്തനെന്നു് മുമ്പ് സ്പഷ്ടമാക്കിയിട്ടുണ്ടല്ലോ.

മുകുന്ദമാല

കുലശേഖരന്റെ നിസ്സീമവിഷ്ണുഭക്തിയെ വെളിപ്പെടുത്തുന്ന ഒരു സ്തോത്രതല്ലജമാണു് മുകുന്ദമാല. കുലശേഖരന്റെ ആദ്യത്തേകൃതി, ആശ്ചര്യമഞ്ജരികഥയും രണ്ടാമത്തേകൃതി, തപതീസംവരണവും മൂന്നാമത്തേ കൃതി, സുഭദ്രാധനഞ്ജയവും ആണെന്നു് സ്പഷ്ടമായിട്ടുണ്ടല്ലോ. അവയ്ക്കുശേഷമുള്ള തൽകൃതിയാണു് മുകുന്ദമാല.

ഇതു് കാവ്യമാലയുടെ പ്രഥമഗുച്ഛത്തിൽ പ്രസിദ്ധീകരിയ്ക്കപ്പെട്ടിരിയ്ക്കുന്നു. ഇതിനു് "താൽപര്യദീപിക" എന്ന ഒരു വ്യാഖ്യാനം കൃഷ്ണാനന്ദ ശിഷ്യനായ രാഘവാനന്ദൻ രചിച്ചിട്ടുണ്ട്. എസ്സ്. വിശ്വനാഥശാസ്ത്രികൾ ബി. എയുടെ ഭാഷാവ്യാഖ്യാനത്തോടുകൂടി മലയാള ലിപിയിൽ കല്പാത്തി ശ്രീ ഗീർവ്വാണവാണീ പുസ്തകശാലയിൽ നിന്നു് മുകുന്ദമാല പ്രസിദ്ധീകരിച്ചിട്ടുണ്ട്. അതിൽ 40 ശ്ലോകങ്ങൾ ഉണ്ട്. കാവ്യമാലാ പ്രസിദ്ധീകരണത്തിൽ 34 ശ്ലോകമാണുള്ളതു്.

ഈ കൃതികളേപ്പററിയും മററും കൂടുതൽ കാര്യം ഗ്രഹിക്കുവാൻ ആഗ്രഹമുള്ളവർ ശ്രീ വടക്കുംകൂർ കേരളസംസ്കൃതസാഹിത്യ ചരിത്രം ഒന്നാംഭാഗം നോക്കുന്നതു നന്നു്. ഈ ചെറിയ ഉപന്യാസത്തിൽ അധികം പറയുവാൻ സൌകര്യമില്ല.

മുകുന്ദമാലയിലെ ആദ്യപദ്യം

"വന്ദേമുകുന്ദമരവിന്ദദളായതാക്ഷം
കുന്ദേന്ദുശംഖദശനം ശിശുഗോപവേഷം
ഇന്ദ്രാദിദേവഗണവന്ദിതപാദപീഠം
വൃന്ദാവനാലയമഹം വസുദേവസൂനും"

കവിക്കു് മോക്ഷംപോലും വേണ്ട വിഷ്ണുഭഗവാന്റെ സ്മരണയും ഭക്തിയും മാത്രമേ വേണ്ടൂ, അതു് ഈ ജന്മത്തിൽ സിദ്ധമാണെങ്കിലും ഭാവി ജന്മങ്ങളിൽ വിച്ഛേദം വരാതെ അനുവർത്തിക്കണം എന്ന ആശയത്തെ സ്പഷ്ടീകരിക്കുന്ന രണ്ടു ശ്ലോകങ്ങൾ താഴെ ചേർക്കുന്നു—

നാഹംവന്ദേതവചരണയോർദ്വന്ദ്വ
മദ്വന്ദ്വഹേതോ:
കുംഭീപാകം ഗുരുമപിഹരേ നാരകം
നാപനേതും
രമ്യാരാമാ മൃദുതനുലതാ നന്ദനേനാ-
പിരന്തും
ഭാവേഭാവേ ഹൃദയഭവനേ ഭാവയേഹം
ഭവന്തം.

നാസ്ഥാധർമ്മേ ന വസുനിചയേ
നൈവകാമോപഭോഗേ
യൽഭാവ്യം തൽഭവതു ഭഗവൻ! പൂർവ്വ-
കർമ്മാനുരൂപം
ഏതൽപ്രാർത്ഥ്യം മമബഹുമതം ജന്മ
ജന്മാന്തരേപി
ത്വൽപാദാംഭോരുഹയുഗഗതാ നിശ്ച-
ലാഭക്തിരസ്തു.

---

മുൻ ലക്കത്തിലെ "കുലശേഖരൻ" എന്ന ലേഖനത്തിൽ തിരുത്തി വായിയ്ക്കേണ്ടതായ ഭാഗങ്ങൾ ദശരൂപകനിർണ്ണയാനന്തരം സമുചിതനിർണ്ണയമപി P, 49. Line 25.
731-ാം P. 50 Line 5.

# പ്രാചീന ഗ്രന്ഥശാലകൾ

## III



എം. തോമസ്
എം. ഏ., എൽ. റ്റി.

### മുകിലഭരണം

മുകിലചക്രവർത്തിമാർ മിക്കവരും സംസ്കൃതചിത്തരും സാഹിത്യപ്രണയികളുമായിരുന്നു. മുകിലവംശജനായ തൈമൂറിന്റെ ആത്മകഥാകഥനം നമുക്കു ലഭിച്ചിട്ടുണ്ട്. മഹാഗാധപണ്ഡിതനും കവിതയോട്ട് ഒരു പ്രത്യേക മമതയുള്ളവനുമായിരുന്ന ബാബർ ചക്രവർത്തിയുടെ 'ബാബർ നാമ' എന്ന ഗ്രന്ഥം ലോകത്തിലേക്കും ഏററവും രസകരമായ ഒരു ആത്മകഥാകഥനമാണ്. മിനിയേച്ചർ ചിത്രമെഴുത്തും, ഗ്രന്ഥസന്ദർഭങ്ങളെസ്ഫുടികരിക്കാനുള്ള ചിത്രമെഴുത്തും ആദ്യം തുടങ്ങിയതു് ബാബർചവക്രവർത്തിയാണ്. ഈ രണ്ടു വകുപ്പിലും അസാമാന്യമായ കീർത്തി മുകിലഭരണകാലഘട്ടത്തിന് ലഭിച്ചിട്ടുണ്ട്. ഹുമയൂൺചക്രവർത്തി തന്റെ യാത്രകളിൽ തനിക്കഭിമതമായ കുറേ ഗ്രന്ഥങ്ങൾ ഒന്നിച്ച് കൊണ്ടുപോകുക പതിവായിരുന്നു. നമ്മുടെ അറിവിൽപ്പെടുന്ന ആദ്യത്തെ സഞ്ചാരഗ്രന്ഥശാല ഇതാണ്.

പാലസ് ഓഫ് പ്ലെഷർ അഥവാ "ആനന്ദസൗധം" അദ്ദേഹം ഒരു ഗ്രന്ഥശാലയാക്കി രൂപാന്തരപ്പെടുത്തി. ജ്യോതിശ്ശാസ്ത്രപരമായ ഏതോ ഒരു സാധാരണ പ്രതിഭാസത്തെ നിരീക്ഷിച്ചുകൊണ്ടുനിന്നപ്പോൾ പ്രാർത്ഥനക്കുള്ള പള്ളിയിലെ മണിനാദം കേൾക്കുകയും ചക്രവർത്തി ഗോവേണിപ്പടിയിൽതന്നെ ഒരു വടിയിലൂന്നി പ്രാർത്ഥനക്കായി നിൽക്കുകയും ഉത്തരക്ഷണത്തിൽ കാലുതെററി വീണ് മൃതിയടയുകയുമാണ് ചെയ്തതു്. അങ്ങനെ ആ ഗ്രന്ഥപ്രണയിയുടെ അന്ത്യം ഗ്രന്ഥശാലയിൽ വച്ചുതന്നെ സംഭവിച്ചതു് വളരെ അർത്ഥവത്താണ്.

അക്ബർ ചക്രവർത്തി നിയമപ്രകാരമുള്ള വിദ്യാഭ്യാസം ലഭിക്കാത്തവനായിരുന്നെങ്കിലും ജ്ഞാനസമ്പാദനത്തിൽ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. അക്ബറേ ഗ്രന്ഥങ്ങൾ വായിച്ചു കേൾപ്പിക്കുന്നതിന് പ്രത്യേകം വിദ്വാന്മാരെത്തന്നെ നിയമിച്ചിരുന്നു. ഒരു കവിയായിരുന്ന രാജാബീർബൽ, ചിന്തകനായ ഷെയിക്കു് മുബാറക്ക്, സാഹിത്യസമ്പന്നനായ ഫൈഡി, അയിനി അക്ബാരി, അക്ബർനാമം എന്നീ ഗ്രന്ഥങ്ങൾ എഴുതിയ ആബുൽഫാസൽ ഇവരെല്ലാം അക്ബർ ചക്രവർത്തിയുടെ പ്രാണസ്നേഹിതന്മാരായിരുന്നു. താൻ ആരംഭിച്ച മതസംവാദസമ്മേളനങ്ങളിൽ വിവിധ മതങ്ങളുടെ ഗുണദോഷങ്ങളെപ്പററി ചർച്ചചെയ്തിരുന്നു.

ഹൈന്ദവങ്ങളായ ഗ്രന്ഥങ്ങളുടെ നിർമ്മാണത്തേയും അദ്ദേഹം വളരെ പ്രോത്സാഹിപ്പിച്ചിട്ടുണ്ട്. പല സംസ്കൃത ഗ്രന്ഥങ്ങൾ പേർഷ്യൻ ഭാഷയിലേയ്ക്കു് അദ്ദേഹം വിവർത്തനം ചെയ്യിപ്പിച്ചു. ഗ്രന്ഥശേഖരണത്തിലും അദ്ദേഹം പ്രതിപത്തി പ്രദർശിപ്പിച്ചിരുന്നു. താൻ ആക്രമിച്ചു കീഴ്പ്പെടുത്തിയ ഗുജറാററു രാജാവിന്റെ ഗ്രന്ഥശാ

ല്യ സ്വന്തമാക്കിയതു കൂടാതെ തന്റെ ആത്മമിത്രവും വിദഗ്ദ്ധ പണ്ഡിതനുമായിരുന്ന ആബുൽഫൈസിയുടെ ഗ്രന്ഥശാലയും കൈവശമാക്കി. ഈ ഗ്രന്ഥങ്ങൾ മൂന്നു ഗ്രൂപ്പുകളായി തരംതിരിച്ചതായി രേഖയുണ്ട്. ഒന്നാമത്തെ ഗ്രൂപ്പിൽ കവിത, വൈദ്യം ഗണിതം സംഗീതം എന്നിവയിലുള്ള ഗ്രന്ഥങ്ങൾ ഉൾപ്പെടുത്തി; ഭാഷാശാസ്ത്രം, തത്വജ്ഞാനം, സൂഫിസം, ജ്യോതിശ്ശാസ്ത്രം, ക്ഷേത്രഗണിതം എന്നിവ രണ്ടാമത്തെ ഗ്രൂപ്പിൽ സ്ഥലംപിടിച്ചു; വ്യാഖ്യാനങ്ങൾ, ഐതിഹ്യങ്ങൾ മതതത്വശാസ്ത്രം, നിയമസംഹിത എന്നിവ മൂന്നാമത്തെ ഇനത്തിലുൾപ്പെടുത്തിയിരുന്നു. അദ്ദേഹത്തിന്റെ കാലത്തു് ഗ്രന്ഥങ്ങൾ, ഒന്നാന്തരമായി ബയന്റുചെയ്യുന്നതിലും സർവത്രികമായി ശ്രദ്ധിച്ചു തുടങ്ങി. വീഞ്ഞിനടിമപ്പെട്ടവനായിരുന്നെങ്കിലും നീതിനിഷ്ഠയിൽ ജാഗരൂകനായിരുന്ന ജഹാംഗിർ ചക്രവർത്തി ഒരു സഹൃദയനും പാരസീകസാഹിത്യത്തിൽ വിജ്ഞാനിയും ആയിരുന്നു. അദ്ദേഹവും രസകരമായ ഒരു ആത്മകഥ രചിച്ചിട്ടുണ്ടു്. ആരാമത്തിലും വിചിത്ര ഹർമ്മ്യങ്ങളുടെ നിർമ്മാണത്തിലും ജാഗരൂകനായിരുന്ന ഷാജഹാൻ ചക്രവർത്തി ഒരഗാധപണ്ഡിതനല്ലായിരുന്നുവെങ്കിലും പണ്ഡിതന്മാരെ പ്രോത്സാഹിപ്പിക്കുന്നതിലും അവരുടെ കൃതികളെ ആസ്വദിക്കുന്നതിലും തൽപരനായിരുന്നു. ചക്രവർത്തിയെപ്പോലെതന്നെ ഫക്കീറുംകൂടിയായിരുന്ന അറംഗസീബ് ഹിന്ദുസാഹിത്യത്തെ നശിപ്പിക്കുന്നതിലും മുസ്ലീംസാഹിത്യത്തെ അഭിവൃദ്ധിപ്പെടുത്തുന്നതിലും ഒരുപോലെ ശ്രമിച്ചു. മുകിലചക്രവർത്തിമാർ എല്ലാം തങ്ങളുടെ പൂർവികന്മാർ ശേഖരിച്ചു വച്ചിരുന്ന ഗ്രന്ഥങ്ങളോടു് പുതിയ പുതിയ ഗ്രന്ഥങ്ങൾകൂടി ചേർത്തു് ഡില്ലിയിലെ രാജകീയഗ്രന്ഥശാല വികസിപ്പിച്ചുകൊണ്ടിരുന്നു. പക്ഷേ അവസാനം ഈ സംഭരിച്ചുവച്ചിരുന്ന ഗ്രന്ഥങ്ങളെല്ലാം 1939-ൽ ഭാരതം ആക്രമിച്ച നാദർ ഷായുടെ കൈവശം എത്തിച്ചേരുകയും നമുക്കു് അവ ഏറെക്കുറെ എന്നന്നേക്കുമായി നഷ്ടപ്പെട്ടുപോകുകയുംചെയ്തു. ഇതുപോലെയുള്ള സംഭവങ്ങൾ നിമിത്തം ഗ്രന്ഥശാലകളുടെ സൗവർണ്ണകാലം മങ്ങിത്തുടങ്ങി.

ഇൻഡ്യാചരിത്രത്തിൽ മുഹമ്മദീയകാലഘട്ടം പൊതുവേ നമ്മുടെ ഗ്രന്ഥശാലകളുടെ നല്ല കാലമായിരുന്നു. അവർ മററു പലതും നശിപ്പിച്ചിരുന്നുവെങ്കിലും ഗ്രന്ഥശാലകളെ നശിപ്പിച്ചിരുന്നതായി രേഖകൾ കാണുന്നില്ല. ഒന്നുകിൽ മുഹമ്മദീയഭരണകാലത്തിനു മുൻപു് കാര്യമായി ഗ്രന്ഥശാലകൾ ഒന്നും ഇല്ലാതിരിന്നിരിക്കണം, ഉണ്ടെങ്കിൽ അവർ നശിപ്പിച്ചിട്ടുമില്ല.

സമത്വമനോഭാവമുള്ള ഇസ്ലാംമതം വിദ്യാഭ്യാസം ഏതൊരുവന്റേയും ജന്മാവകാശമാണെന്നു് വിശ്വസിച്ചു. കടലാസു ഉപയോഗിച്ചു തുടങ്ങിയതും ഈ കാലഘട്ടത്തിലാണു്. എഴുതുന്നതിനു് ഏററവും സൗകര്യപ്രദമായ ഈ സാധനം വരമൊഴിയെ എത്രമാത്രം പ്രചുരപ്രചാരമാക്കിയെന്നുള്ളതു് ഊഹിച്ചാൽ മതിയാകും. ഇതിനോടുകൂടി വിദ്യാഭ്യാസരീതിയിലും ഒരു പരിവർത്തനം ഉണ്ടാകുന്നതിനിടയായി. ഉരുവിട്ടു പഠിക്കുന്ന രീതിക്കു് പകരം വായനയും കൈയെഴുത്തും ഉപയോഗിച്ചു തുടങ്ങി. ചുരുക്കം പറഞ്ഞാൽ ഗ്രന്ഥശാലകൾ മുഹമ്മദീയകാലഘട്ടത്തിൽ പ്രമാണ്യമുള്ള സ്ഥാപനങ്ങളായിരുന്നു.

മുഗൾസാമ്രാജ്യാധഃപതനത്തെ തുടർന്നുള്ള കാലം ഗ്രന്ഥശാലാ പുരോഗമനത്തിനു ഒട്ടും പററിയ സമയമായിരുന്നില്ല. ഭാരതം ഒരു

കേന്ദ്രശക്തിയില്ലാതെ ആഭ്യന്തര കലഹങ്ങളിൽ കുടുങ്ങിപ്പോയി. പാണ്ഡിത്യ പ്രോത്സാഹനത്തിന് യാതൊരു വഴിയും കണ്ടില്ല. എന്നിട്ടും ഹൈന്ദവ പാഠശാലകളും മുഹമ്മദീയ മക്തബുകളും മദ്രസാകളും നടന്നു പ്രവർത്തിച്ചുകൊണ്ടിരുന്നു. പരീക്ഷ കഴിഞ്ഞ കാലഘട്ടത്തിലെ ശുഷ്കാന്തി എവിടെയോ ഒളിച്ചോടി മറഞ്ഞു. അവയിൽ പലതിനും ലഭിച്ചുകൊണ്ടിരുന്ന സഹായങ്ങൾ നിലച്ചു. പണ്ഡിതന്മാരെന്ന് പേരെടുത്ത ആളുകൾ വളരെ ചുരുക്കമായുരുന്നു. താതെ തനി സ്വാതന്ത്ര്യ സാഹിത്യം സൃഷ്ടിക്കുന്നതിനു ശേഷിയുള്ളവർ അതിലും കുറവായിരുന്നു. കഴിഞ്ഞ കാലഘട്ടത്തിലെ സൃഷ്ടിപരമായ കൃതികൾ അവയെ ഉപയോഗിക്കാൻ നിശ്ചയമില്ലാത്ത വ്യക്തികളുടെ ഭവനങ്ങളിൽ ബന്ധനമനുഭവിച്ചു. കള്ളന്മാർ മോഷ്ടിച്ചതുമില്ലാ, വിദ്വാന്മാർ വായിച്ചതുമില്ലാ, ചുരുക്കം പറഞ്ഞാൽ മഹാകവി രവീന്ദ്രനാഥ ടാഗോർ പറഞ്ഞിരിക്കുന്നതുപോലെ വെള്ളക്കാർ വന്നപ്പോൾ ഏഷ്യമുഴുവൻ തന്നെ സുഷുപ്തിയിലായിരുന്നു. അവളുടെ ജീവിതത്തെ രാത്രിയുടെ തടിച്ച തമസ്സ് ആവരണം ചെയ്തിരുന്നു. മങ്ങിയെരിയുന്ന ദീപങ്ങളിൽ നിന്നാണ് ഭാരതത്തിന് കിട്ടിയ പ്രകാശം. അവളുടെ ശബ്ദം മൂകതയിലാണ്ടുപോയി. ഈറ്റുവയ്പുകളിൽ കുടുങ്ങിക്കിടന്ന വിജ്ഞാനത്തിന്റെ വാക്കുകൾ പിന്നീട് വളർന്നുവരാത്ത ഒരു പരിതസ്ഥിതിയിൽ ശുഷ്കിച്ചുപോയി. സജീവമായ ചിന്തയോ വെളിച്ചമോ ഭാരതം പ്രസരിപ്പിച്ചില്ല. അവൾ മുൻപോട്ടു നീങ്ങുന്നില്ലായിരുന്നു. തന്റെ സുദീർഘമായ ഭൂതകാലത്തിനു ചുററും നിരന്തരമായി കറങ്ങിത്തിരിയുകയായിരുന്നു അവൾ. നൈസർഗ്ഗികമായ പ്രൗഢതയോടെ പാശ്ചാത്യ പരിഷ്കാരത്തെ കൈകൊട്ടിസ്വീകരിക്കുന്നതിന് അവൾക്കു കഴിഞ്ഞില്ല. തല കുനിച്ച്, താങ്ങാനേ കഴിഞ്ഞുള്ളു.

---

# സാഹിത്യകാരനും രാഷ്ട്രീയകാര്യങ്ങളും



[പെരിനാട് (കൊല്ലം) യൂണിയൻ ക്ലബ്ബിന്റെ വാർഷിക സമ്മേളനം കഴിഞ്ഞ കുംഭമാസത്തിൽ ശ്രീ. ജി. ശങ്കരക്കുറുപ്പിന്റെ അദ്ധ്യക്ഷതയിൽ കൂടുകയുണ്ടായി. മെ. എസ്. ഗുപ്തൻനായർ, സി. അച്യുതക്കുറുപ്പ്, തകഴി ശിവശങ്കരപ്പിള്ള, ആർ. എസ്. കുറുപ്പ് മുതലായ സാഹിത്യകാരന്മാർ ആ യോഗത്തിൽ സംസാരിച്ചു. അവരുടെ പ്രസംഗങ്ങൾ മിക്കവാറും ഒരേ കാര്യത്തിന്റെ വിവിധ വശങ്ങളെ സ്പർശിക്കുന്നവയായിരുന്നു. അതുകൊണ്ട് അവ ഒരു 'സിമ്പോസിയം' (Symposium) ആയി ഇവിടെ കൊടുക്കുന്നു. ആദ്യത്തെ രണ്ടു പ്രസംഗങ്ങളും തൽകർത്താക്കന്മാർ തിരുത്തിത്തന്നിട്ടുണ്ട്.]

**ജി. ശങ്കരക്കുറുപ്പ്**

"സ്വാഗതഭാഷണത്തിൽ സൂചിപ്പിച്ചതുപോലെ, ഞാൻ പുരോഗമനവാദികളുടെ നേതാവല്ല. പുരോഗമനപക്ഷത്തിന്റെ അംഗമാണോ എന്നുതന്നെ എനിക്കു നിശ്ചയമില്ല. ഒരു ദരിദ്രകർഷകകുടുംബത്തിൽ പിറന്നു; അനുകൂലമല്ലാത്ത പരിതഃസ്ഥിതിയെ യഥാശക്തി പ്രയത്നിച്ച് അനുകൂലമാക്കി വളർന്നു. കർഷകന്റെയും പാവങ്ങളുടേയും യാതന ആരും എന്നെ പഠിപ്പിക്കേണ്ടതില്ല. അതിന്റെ തീവ്രത എന്റെ ആത്മാവിനു സുപരിചിതമാണ്. എന്റെ ഹൃദയം അവരുടെകൂടെയാണ്, അത്രമാത്രം.

"വർഗ്ഗവൈരുദ്ധ്യം ഞാൻ വിശ്വസിക്കുന്ന അന്തരീക്ഷത്തിലെ പരമാർത്ഥംതന്നെയാണ്. അതു പരിഹരിക്കയും സന്ദർഭസമത്വം വരുത്തുകയും വേണം. എങ്കിലും, വർഗ്ഗവിദ്വേഷം പരത്തുവാൻ തൂലികയെ ആയുധമാക്കുക വിഷമമാണ്. കഴിഞ്ഞ ലോകമഹായുദ്ധത്തിന്റെ കൊടുങ്കാറ്റിൽ വല്ലാതുലഞ്ഞാലും ഇംഗ്ലണ്ടിലെ പ്രജാധിപത്യപരമായ സംസ്കാരം അതിനെ അതിജീവിച്ചു. രക്തംകൊണ്ടല്ല, ചുവന്ന മഷികൊണ്ടാണ്. ആ സംസ്കാരമാണ് ഇംഗ്ലണ്ടിന്റെ ഇന്നലത്തെ അബദ്ധത്തെ തിരുത്തുന്നതും നാളത്തെ രാഷ്ട്രബോധത്തിനു രൂപം കൊടുത്തുകൊണ്ടിരിക്കുന്നതും. വർഗ്ഗവൈരുദ്ധ്യത്തേയും മാത്സര്യത്തേയും മാറ്റുന്നതിനു നിയമത്തെ ഉപകരണമാക്കാം. ഞാനാഗ്രഹിക്കുന്നത് ആ മാർഗ്ഗം പരീക്ഷിക്കാനുള്ള ധീരമായ ക്ഷമ ജനതയ്ക്കു ഉണ്ടാക്കണമെന്നാണ്.

ലെനിനംഗീകരിച്ച ശസ്ത്രക്രിയ വേണ്ടിവന്നാൽത്തന്നെയും മാനുഷിക ധർമ്മബോധത്തിന്റെ വെളിച്ചത്തിൽ, സ്നേഹത്തിന്റെ നിപുണമായ നേതൃത്വത്തിൽത്തന്നെ വേണം അതു നടക്കുവാൻ. ഇനിയും വേണ്ടാതെയോ വേണ്ടതിലധികമോ രക്തപ്രവാഹം ഉണ്ടാക്കിയാൽ അതു താങ്ങാനുള്ള കരുത്ത് നമ്മുടെ ലോകത്തിനില്ല. എയ്ൻസ്റ്റിൻ മുതലായ ചിന്തകന്മാർ ഗാന്ധിയൻ സിദ്ധാന്തം മാത്രമാണ് രക്ഷാമാർഗ്ഗം എന്നു വിളിച്ചു പറയുന്നത് ഭീരുത്വം കൊണ്ടാണോ? വിവേകപൂർവ്വമായ ധൈര്യവും മനുഷ്യജാതിയെക്കുറിച്ചുള്ള സ്നേഹവും ലോക

ഭാവിയെക്കുറിച്ചുള്ള വിശ്വാസവുമാണാശബ്ദത്തിൽ പ്രതിധ്വനിക്കുന്നതു്. ടാൾസ്റ്റോയിയെപ്പോലെ, മതത്തിലേയ്ക്കു് മടങ്ങിപ്പോയി പരിഹാരം കാണാനിന്നാരും ആഗ്രഹിക്കയില്ല. മോസ്കോവും ന്യൂയാർക്കുമല്ല നമ്മുടെ പ്രചോദനകേന്ദ്രം. നഗരത്തിലെ എല്ലാ എടുപ്പുകളേയും കാൾ ഉയൻറു നിൽക്കുന്ന ടവർക്ലോക്കുപോലെ മാനുഷികമായ ഒരാദർശം ഉണ്ടായിരിക്കണം. എൻെറ ഹൃദയത്തിൻെറ സൂചിയുടെ ചലനം ശരിയാണോ എന്നു പരിശോധിക്കാൻ, സ്ഥാനം തെററാണോ എന്നു് അറിയുവാൻ, പാർട്ടി ആഫീസുകളിലെ ഘടികാരങ്ങളെ ആശ്രയിക്കുക സാദ്ധ്യമല്ല. ആ ടവർക്ലോക്കിലേയ്ക്കു മാനുഷികാദർശത്തിലേയ്ക്കു്, നോക്കാനെ എനിക്കു കഴിയൂ. ഉന്നതമായ മാനുഷികാദർശവും വർഗ്ഗവിദ്വേഷപ്രചരണവും തമ്മിലുള്ള അകൽച വ്യക്തമാണല്ലോ.

"ലോകത്തിൻെറ ശോഭനമായ ഭാവിയെക്കുറിച്ചു്, മനുഷ്യവർഗ്ഗത്തിൻെറ പുരോഗതിയെക്കുറിച്ചു് എനിക്കു് അചഞ്ചലമായ വിശ്വാസമുണ്ടു്. അന്തർദ്ദേശീയതാ ബോധത്തിൻെറ പുതിയ എഞ്ചിൻ ഘടിപ്പിച്ചു് അതോടുകൂടി തൊടുത്തിയിരിക്കുന്ന അനേകം രാഷ്ട്രങ്ങൾ മുൻപോട്ടു് നീങ്ങുകയാണു്. മുൻപോട്ടു കുതിക്കുന്ന മനുഷ്യജീവിതം തന്നെയാണു് അതിൻെറ ശക്തി. ശാസ്ത്രത്തിൻെറയും കലയുടെയും തത്ത്വവിജ്ഞാനത്തിൻെറയും വെളിച്ചം എഞ്ചിനിൽ നിന്നു് ഇന്നത്തെ അന്ധകാരത്തിലൂടെ കുറെ ദൂരത്തേയ്ക്കു ശക്തിമത്തായ ഒരു സുന്ദര പ്രകാശത്തെ പ്രസരിപ്പിച്ചിരിക്കുന്നു. ആ വെളിച്ചത്തിൽ വഴി നിർമ്മിച്ചുകൊണ്ടു നാം ചലിക്കുകയാണു്. പക്ഷേ, ജാതീയ ദുരഭിമാനം, സാമ്റാജ്യ ദുരഭിലാഷം, മുതലായവ ഇടയ്ക്കിടയ്ക്കു ഈ തീവണ്ടി ചെയിൻ പിടിച്ചു നിർത്തിക്കളയുന്നു. വിവേകമില്ലാതെ ഉയ്ക്കുന്ന ആ കൈകളെ സ്തംഭിപ്പിച്ചേ കഴിയൂ—ലോകത്തെ ഒന്നായിക്കാണുകയും ഭൂപടത്തിലെ വരകളെ മാനിക്കാതിരിക്കയും ചെയ്യുന്ന ശാസ്ത്രജ്ഞന്മാരും കലാകാരന്മാരും ചിന്തകന്മാരും ഒക്കെച്ചേർന്നു്.

"സ്വാതന്ത്ര്യയ ഇന്ത്യ പുരോഗതിക്കു പ്രതിബന്ധമായ ഒരംഗമായിത്തീരുകയില്ല. രാഷ്ട്രീയ പാരതന്ത്ര്യത്തിൻെറ അഭാവം ആരോഗ്യ പൂർണ്ണമായ ഒരു സ്വാതന്ത്ര്യത്തിൻെറ സൃഷ്ടിക്കു് അനുകൂലമായ ഒരവസരം നൽകിയിട്ടുണ്ടു്. ഇൻഡ്യ, ചൈനയെപ്പോലെയോ ബർമ്മയെപ്പോലെയോ ആയിത്തീരുകയില്ലെന്നു പറയത്തക്കവണ്ണം എനിക്കു ഇന്ത്യയെ പററി അറിയാം. ഇന്ത്യയുടെ നേതാക്കന്മാരായ പണ്ഡിററ്ജി തുടങ്ങിയവരെക്കുറിച്ചും എനിക്കത്രയും പറയാൻതക്ക ധൈര്യമുണ്ടു്. ഗാന്ധി ജനിച്ചനാട്ടിൽ-ഗാന്ധിസം ജയിച്ച നാട്ടിൽ-ഹിംസയുടെ മാർഗ്ഗത്തിലൂടെയുള്ള വിപ്ളവങ്ങൾ ഒന്നും വിജയിക്കുകയില്ല. ഇന്ത്യാക്കാരൻെറ പാരമ്പര്യം അത്തരം വിപ്ളവ മാർഗ്ഗങ്ങളെ വളർത്തുകയില്ല.

ഇനി വരാൻ പോകുന്നതു തൊഴിലാളിയുടെയും കർഷകൻെറയും യുഗമാണെന്നുള്ളതിനു യാതൊരു സംശയവുമില്ല. അവരുടെ വളർച്ചയ്ക്കുള്ള മാർഗ്ഗമേതെന്നതാണു് പ്രശ്നം. മാർക്സിൻെറയും ലെനിൻെറയും മാർഗ്ഗം തെറ്റെന്നു ഞാൻ പറയുന്നില്ല. പക്ഷേ ഇന്ത്യയ്ക്കു ഗാന്ധിയുടെ മാർഗ്ഗംതന്നെയാണു് പററുക.

പക്ഷേ ഒരു കാര്യം. ചിന്തിക്കാനുള്ള സ്വാതന്ത്ര്യം, പറയുവാനുള്ള സ്വാതന്ത്ര്യം—അതു് നമുക്കാവശ്യമാണു്. ആ സ്വാതന്ത്ര്യത്തിനുവേണ്ടിയാണു് ഇന്നു് ഓരോ സാഹിത്യകാരനും പോരാടുന്നതു്. അതു കിട്ടിയില്ലെങ്കിൽ എല്ലാ മാർഗ്ഗവും അധഃപതിക്കുകതന്നെ ചെയ്യും.

## എസ്. ഗുപ്തൻനായർ

അദ്ധ്യക്ഷനിൽനിന്നു് ഒരു സാഹിത്യപ്രസംഗമായിരിക്കും നിങ്ങൾ പ്രതീക്ഷിച്ചതു്. പക്ഷേ അദ്ദേഹം പറഞ്ഞതു് ഒട്ടുമുക്കാലും പോളിററിക്സാണു്. സാഹിത്യത്തിന്റെയോ പുരോഗമനസാഹിത്യത്തിന്റെയോ ഏതെങ്കിലും ഒരു വശത്തെ അധികരിച്ചു് സംസാരിക്കുന്നതിനു പകരം ഇമ്പീരിയലിസത്തെയും കൊളോണിയലിസത്തെയും മററും പററി അദ്ദേഹം സംസാരിച്ചു എന്തുകൊണ്ടാണങ്ങനെ വന്നുകൂടിയതു്? ഇന്നത്തെ പരിതസ്ഥിതിയിൽ അതു് ശ്രദ്ധേയമെന്നുമാത്രമല്ല, സ്വാഭാവികം കൂടിയാണു്. ഒന്നാമതു്, മനുഷ്യൎക്കു താല്പര്യമുള്ള വിഷയങ്ങൾ ഇന്നു് ഒററയൊററയായി വേർതിരിഞ്ഞു നിൽക്കുന്നില്ല. സാഹിത്യകാരനു് സാഹിത്യത്തിൽ മാത്രമല്ല താൽപര്യം. രാഷ്ട്രീയപ്രവത്തകനു് രാഷ്ട്രീയ കാര്യങ്ങളിൽ മാത്രമല്ല താൽപര്യം. ഈ വിഭിന്ന വിഷയങ്ങളെല്ലാം അന്യോന്യം ബന്ധപ്പെട്ടിരിക്കുന്നു. ഒന്നിന്റെ അതിരു് മറെറാന്നിന്റെ അതിരിലേക്കു് വ്യാപിച്ചുകിടക്കുന്നു. ഒന്നിൽ പ്രവത്തിക്കുന്നവനു് സ്വാഭാവികമായി തന്നെ മററുള്ളതിൽ തലയിടേണ്ടിവരുന്നു. രണ്ടാമതു്: സാഹിത്യവും രാഷ്ട്രീയ കാര്യങ്ങളും തമ്മിലുള്ള ബന്ധത്തെപ്പററി വലുതായ അഭിപ്രായസംഘട്ടനങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്ന ഒരു കാലഘട്ടമാണിതു്. ഈ നിലയ്ക്കു നമ്മുടെ അദ്ധ്യക്ഷൻ സാഹിത്യത്തെപ്പററി പറഞ്ഞതിനിടയ്ക്കു ഇത്ര വളരെ 'രാഷ്ട്രീയം' കടന്നു വന്നതിൽ അത്ഭുതപ്പെടാനില്ല. ഒരുപക്ഷേ ഞാനും ചെയ്യാൻ പോകുന്നതു് ഒരു സാഹിത്യപ്രസംഗം ആയിരിക്കുമോ എന്നു കണ്ടറിയണം.

അങ്ങനെ വരുമ്പോൾ നിങ്ങളിലാരെങ്കിലും ചോദിച്ചേക്കാം. ഞങ്ങൾക്കു് അധികാരമില്ലാത്ത മണ്ഡലങ്ങളിലേക്കു ഞങ്ങളെന്തിനു പ്രവേശിക്കുന്നു എന്നു്. പക്ഷേ ഒരുകാര്യം ഉറപ്പിച്ചു പറയാം. ഞങ്ങളിതൊക്കെ പറഞ്ഞിട്ടു് അങ്ങുപോകും, തിരഞ്ഞെടുപ്പിനു നിന്നു മൽസരിക്കാനോ, ഭരണം പിടിച്ചുപററാനോ ഞങ്ങൾ വരുകയില്ല. ആ പേടി നിങ്ങൾക്കു വേണ്ടാ. പക്ഷേ തനിരാഷ്ട്രീയക്കാരെ പേടിക്കണം. അവർ നിങ്ങളെ ഭരിക്കും. സാഹിത്യകാരന്മാരെക്കൊണ്ടു് ഭരിക്കാൻ കൊള്ളുകയില്ലെന്നു പറഞ്ഞ പ്ലേററാ തുടങ്ങിയ പണ്ടത്തെ ചിന്തകന്മാരോടു ഞാൻ തീർച്ചയായും യോജിക്കുന്നില്ല. വികാരപരാധീനന്മാരാണു് സാഹിത്യകാരന്മാർ—വിശേഷിച്ചും കവികൾ എന്നു വിചാരിച്ചിട്ടാണു് അവരെ ഗൗരവമുള്ള ഭരണവിഷയങ്ങളിൽ പ്രവേശിപ്പിക്കരുതെന്നു് പ്ളേറേറായും മററും പറഞ്ഞതു്. ഇന്നത്തെ പ്രാമാണികന്മാരായ സാഹിത്യകാരന്മാരെക്കുറിച്ചു് നമുക്കങ്ങനെ പറയാമോ എന്നു് നിങ്ങൾ ആലോചിച്ചുനോക്കുക. ബർനാഡ്ഷാ, ബർട്രാൻസ്റസ്സൽ മുതലായവർ ചേർന്നു ഇംഗ്ളണ്ടു് ഭരിച്ചാൽ, ആററ്ലിയുടെ ഭരണത്തെക്കാൾ മോശമാകാൻ വഴിയില്ല. പക്ഷേ നമ്മുടെ ദുർഗ്ഗതിയെന്നു പറഞ്ഞാൽ മതിയല്ലോ അതു് സംഭവിക്കുന്നില്ല. സംഭവിക്കാൻ സാദ്ധ്യതയും ഉണ്ടെന്നു തോന്നുന്നില്ല. എച്ച്. ജി. വെൽസിനെപ്പോലുള്ള സാഹിത്യകാരന്മാർ 'ലോകരാഷ്ട്ര'ത്തെക്കുറിച്ചു് വെൻഡൽ വിൽക്കിയെക്കാൾ എത്രയോമുമ്പു് ചിന്തിച്ചിരുന്നു. പക്ഷേ അവരുടെ ചിന്തകൾ കാററിൽ ലയിച്ചു. വെൽസും മരിച്ചു. വെൽസിന്റെ ആശയങ്ങളെ ജനങ്ങൾ സ്വാഗതംചെയ്തു. പക്ഷേ ഭരണാധികാരികൾക്കു അവ കേവലം അഗണ്യങ്ങളായിരുന്നു. സദാചാരങ്ങൾ ഒരററത്തു കിടക്കും. അധികാരമുള്ളവർ തന്നിഷ്ടം നടത്തും. ഒരു ബിഷപ്പിന്റെ കഥ ഈ അവസ

രത്തിൽ ഓർമ്മ വരുന്നു. ലോകത്തിലെ കഷ്ടപ്പാടുകൾക്ക് ഒരു പരിഹാരമുണ്ടാക്കാൻ എന്താണു വഴിയെന്ന് ആലോചിച്ച് ഒരു ബിഷപ്പ് തലപുകഞ്ഞു. അർദ്ധരാത്രിവരെ അങ്ങനെയിരുന്നപ്പോൾ ദൈവം പ്രത്യക്ഷപ്പെട്ടു. അദ്ദേഹത്തോട് പറഞ്ഞു. "ബിഷപ്പേ, ഇനി ഞാനിരിക്കാം. അങ്ങുപോയി കിടന്നുറങ്ങണം" എന്താണീ ബിഷപ്പിന്റെ മട്ടിലാണ് സാഹിത്യകാരന്റെ സ്ഥിതി. അയാൾ മനസ്സുമുട്ടി ആലോചിക്കുന്നു; പോംവഴികൾ നിർദ്ദേശിക്കുന്നു. പക്ഷേ കേൾക്കാനാരുമില്ല. ഈ വൈരുദ്ധ്യം എങ്ങനെ പരിഹരിക്കാം? അതാണ് പ്രശ്നം. രാജ്യതന്ത്രജ്ഞന്മാർ അന്നന്ന് പുത്തനായി ഉപദേശിച്ച ഭരണസിദ്ധാന്തങ്ങളോരോന്നും ഡെമോക്രസി ഉൾപ്പെടെ എല്ലാം പരാജയപ്പെട്ടതായി നാം കാണുന്നു. കമ്യൂണിസം സകലവേദനകൾക്കും സിദ്ധൌഷധമാണെന്ന് ചിലർ പറയാറുണ്ടെങ്കിലും, വ്യക്തിത്വത്തിന്റെ വികാസത്തിൽ അതു ഘടിപ്പിച്ചിരിക്കുന്ന ഉടക്കുളികളെക്കുറിച്ച് ചിന്താശീലന്മാർക്ക് ബോദ്ധ്യമായിക്കൊണ്ടിരിക്കുന്നു. പിന്നെ എന്താണ് നിവൃത്തി? വീണ്ടും പ്ളേറ്റോയുടെ അടുക്കലേക്കുപോയി അദ്ദേഹം നിർദ്ദേശിച്ച മനീഷികളുടെ (intellectuals) ഗവമ്മെൻറ് നമുക്ക് സ്വീകരിക്കാമോ? ഇന്ന് ബർനാഡ്ഷായും അതു നിർദ്ദേശിക്കുന്നുണ്ട്. പക്ഷേ അതുതന്നെയും മനോഹരമായ ഒരാശയമെന്നതിൽ കവിഞ്ഞു പ്രായോഗികതയുള്ളതാണോ? ആണെങ്കിൽ എന്തുകൊണ്ട് അതു് പ്രയോഗിച്ചുനോക്കി എളുപ്പം രാഷ്ട്രീയ മോക്ഷത്തിലേക്കുള്ള കോണിപ്പടികൾ ചവിട്ടിക്കയറാൻ ആരും ഉദ്യമിക്കുന്നില്ല? അപ്പോൾ എവിടെയോ വമ്പിച്ച തകരാറുണ്ട്. ആ തകരാറ്, ആ തകർച്ച ധാർമ്മികത്വത്തിന്റെയാണ്. ലോകം, അർത്ഥത്തിനും അധികാരത്തിനുംവേണ്ടി ധർമ്മത്തെ കുഴിച്ചുമൂടിയിരിക്കുന്നു. ധർമ്മത്തെപ്പററി പറയുന്നവന് 'മഠ'ത്തിന്റെ സുഖക്കേടാണെന്നു പറഞ്ഞു ഇന്നത്തെ ലോകം പുച്ഛിക്കും. പക്ഷേ ഒന്നാലോചിക്കുക. ഭൗതികമായ പുരോഗതിയിൽ അങ്ങേ അററത്തോളം എത്തിയാലും പിന്നെയും വിടവുകൾ-വമ്പിച്ച വിടവുകൾ-കിടക്കുന്നതായി കാണുന്നില്ലേ? ഉദാഹരണമായി അമേരിക്കയെ നോക്കുക. അവിടെ സുഖഭോഗങ്ങൾക്ക് എങ്ങുമില്ലാത്തത്ര സമൃദ്ധിയുണ്ട്. പക്ഷേ അവിടെ വഞ്ചനകളും തീവെട്ടിക്കൊള്ളകളും, വ്യഭിചാരവും മററെങ്ങുമില്ലാത്ത മട്ടിലുണ്ട്. അവിടത്തെ കന്യാഗർഭങ്ങളുടേയും വിവാഹമോചനങ്ങളുടേയും കണക്കു കേട്ടാൽ നാം ഞെട്ടിപ്പോകും. വിശ്വാസ്യങ്ങളായ കണക്കുകളാണ്. 'നിർവ്വാണം വില്പനയ്ക്കുണ്ട്'' എന്ന് ഒരു ബോർഡെഴുതിവച്ചുകൊണ്ട് അമേരിക്കയിലെ ആദ്ധ്യാത്മിക പ്രവണതയുള്ള ജനവിഭാഗത്തെ ചൂഷണം ചെയ്യുന്ന ഒരു ഇന്ത്യൻ യോഗിയെപ്പററി അഹമ്മദ് അബ്ബാസ് തന്റെ ഗ്രന്ഥത്തിൽ വിവരിച്ചിട്ടുണ്ട്. അങ്ങനെപോലും ചൂഷണം ചെയ്യപ്പെടാവുന്ന പാകത്തിലാണ് അവരുടെ സംസ്കാരം! ഇതു് എന്തൊരു പുരോഗതിയാണ്! മന്ത്രവാദിയുടെ പുറകേ പോകുന്ന നമ്മുടെ അജ്ഞത ഇതിലും ഭേദമല്ലേ? അപ്പോൾ ഭൗതികവും ധാർമ്മികവും (ആത്മീയം എന്ന വാക്ക് ഞാനുപയോഗിക്കുന്നില്ല.) ആയ കാര്യങ്ങളുടെ ഒരു സമന്വയംകൊണ്ടേ ലോകപുരോഗതി യാഥാർത്ഥ്യമായി തീരുകയുള്ളൂ. അതുകൂടാതെ പുരോഗതിയെപ്പററി നാം പറയുന്നതൊക്കെ കേവലം ജല്പനങ്ങളായി കലാശിക്കും. ലോകായതികമായ (Materialist ഒരു സംസ്കാരത്തിന്റെ തള്ളിക്കയററത്തിൽ ഇത്തരം ആശയങ്ങൾ ശുദ്ധ പഴഞ്ചനായി അപഹസിക്കപ്പെട്ടേക്കാം, പക്ഷേ കണ്ടാൽ പഠിച്ചി

ല്ലെങ്കിൽ, കൊണ്ടാലെങ്കിലും പഠിക്കണം. ഒരു തലമുറയിൽതന്നെ രണ്ടു മഹായുദ്ധങ്ങളുടെ ദുരന്തഫലങ്ങൾ അനുഭവിച്ച ലോകം ഇതു മനസ്സിലാക്കിയില്ലെങ്കിൽ കഷ്ടം എന്നല്ലാതെ എന്തു പറയാൻ! പക്ഷേ മനസ്സിലാക്കാത്ത കുഴപ്പമല്ല ഇന്ന്. മനസ്സിലാക്കുന്നവരുണ്ട്; അവർ അക്കാര്യങ്ങൾ ആവർത്തിച്ചാവർത്തിച്ചു പറയാറുമുണ്ട്. പക്ഷേ അവരല്ല ലോകം ഭരിക്കുന്നത്. ഭരണചക്രം മററുചിലരുടെ കൈയ്യിലാണ്. അതാ ആ പഴയ പ്രശ്നം വീണ്ടും തലപൊക്കുന്നു: സാഹിത്യകാരന്റെ ആദർശങ്ങളും ഭരണാധികാരിയുടെ പ്രയോഗങ്ങളും തമ്മിലുള്ള അകൽച. ചിന്തകന്മാരുടെ ദർശനങ്ങളെവിടെ; രാജ്യതന്ത്രജ്ഞന്മാരുടെ കൗശലങ്ങളെവിടെ!

## സി, അച്യുതക്കുറുപ്പ്

“എന്റെ പ്രസംഗത്തിന് ഒരു തലക്കെട്ട് നിശ്ചയിക്കുകയാണെങ്കിൽ ‘‘എന്താണ് കുഴപ്പം” എന്നതായിരിക്കും. എവിടെയൊക്കെയോ കുഴപ്പങ്ങളുണ്ടെന്ന് വളരെപേർ പറഞ്ഞ് നിങ്ങളൊക്കെ കേൾക്കുന്നുണ്ട്. ആരാണ് ഈ കുഴപ്പങ്ങൾ ഉണ്ടാക്കുന്നതെന്ന് ചോദിച്ചാൽ പണ്ഡിററ് നെഹ്റുമുതൽ ഇങ്ങോട്ടുള്ള നേതാക്കന്മാരൊക്കെ പറയും, കമ്മ്യൂണിസ്റ്റുകാരാണെന്ന്. അവർ എല്ലായിടത്തും കടന്ന് കുഴപ്പമുണ്ടാക്കുന്നു; സാഹിത്യത്തിലും അവർ കുഴപ്പമുണ്ടാക്കുന്നു. അതിന്റെ പ്രതിധ്വനികളാണ് നാം ഈ കേൾക്കുന്നത്. ആകട്ടെ, എന്താണ് ഈ കമ്മ്യൂണിസ്ററുകാർ സാഹിത്യത്തിൽ ഉണ്ടാക്കുന്ന കുഴപ്പം? അവർ പറയുന്ന പുരോഗതിയെപ്പററി ഒഴുക്കനായി ചില വിശ്വാസങ്ങളുണ്ടായാൽമാത്രം പുരോഗമനസാഹിത്യം സൃഷ്ടിക്കാൻ സാദ്ധ്യമല്ലെന്ന്. മനുഷ്യപുരോഗതിയെന്നും മററുമുള്ള മനോഹരങ്ങളായ ആശയങ്ങൾ വിളമ്പിയതുകൊണ്ട് ഇന്ന നമുക്ക് കാര്യമായൊന്നും നേടാനൊക്കുകയില്ല. ലോകം അത്ര വലുതായ ആപത്തിന്റെ വക്കിലാണ്. ജനാധിപത്യത്തിന്റെ പേരും പറഞ്ഞുകൊണ്ട് മുതലാളിത്ത താല്പര്യങ്ങളെ സംരക്ഷിക്കുകയും അവന രാഷ്ട്രങ്ങളെ ആധമർണ്യത്തിൽ അകപ്പെടുത്തുകയും ചെയ്യുന്ന ശക്തികൾ ഒരു വശത്ത്, കമ്മ്യൂണിസത്തിന്റെ ശക്തികൾ മറുവശത്ത്. ഇവരിൽ ആർക്കുവേണ്ടിയാണ് നിങ്ങൾ ഹൃദയാർപ്പണം ചെയ്യുന്നത്. അതു സ്പഷ്ടമായി പറയാതെ ‘പുരോഗതിയെപ്പററിയുള്ള വേദാന്തങ്ങൾ പറയുന്നതിൽ എന്തർത്ഥമാണ്?

ഈ വിധം സ്പഷ്ടമായ ഒരു നിലയെടുക്കാൻ രാഷ്ട്രീയപ്പാർട്ടികളിലൊന്നും ചേർന്നുകൂടെന്നുള്ള പുതുതത്വവുമായി ചിലർ പ്രത്യക്ഷപ്പെടുന്നു. ആ അഭിപ്രായം ആദ്യമായി പറഞ്ഞ മാന്യൻ ഇന്നൊരു രാഷ്ട്രീയപാർട്ടിയിലെ അംഗമാണ്. കേവലം ഒരംഗം എന്നു മാത്രമല്ല, അവരുടെ ടിക്കററിന്മേൽ തിരഞ്ഞെടുപ്പിനുനിന്ന് മത്സരിക്കുകയും നിയമസഭയിൽ ഒരു സ്ഥാനം കൈക്കലാക്കുകയും ചെയ്തിട്ടുണ്ട്. അപ്പോൾ പാർട്ടിയിൽ ചേർന്നുകൂടെന്ന് അവർ പറയുന്നതിന്റെ അർത്ഥം കമ്മ്യൂണിസ്റ്റ് പാർട്ടിയിൽ ചേർന്നുകൂടെന്നുമാത്രമാണ്. അതിൽ ചേർന്നാൽമാത്രം ഹൃദയച്ചുരുക്കമുണ്ടായിപ്പോകുമത്രെ!—

ഇനി മറെറാരാക്ഷേപമുണ്ട്. കമ്മ്യൂണിസ്റ്റ് സാഹിത്യകാരന്മാർക്ക് ക്ലാസിക്കുകളോട് വലിയ വിദ്വേഷമാണെന്ന്. എഴുത്തച്ഛന്റെ രാമായണം ‘മാവിലായി’ എന്ന സ്ഥലത്തെ ആളുകൾ കമ്മ്യൂണിസ്ററുകാരുടെ പ്രേരണയനുസരിച്ച് ചുട്ടുകളഞ്ഞു എന്ന് ഒരു

മാന്യൻ കോഴിക്കോട്ട് സാഹിത്യപരിഷത്തിൽ വച്ചു പ്രസംഗിച്ചുകേട്ടു. അദ്ദേഹം ഈ പരാതി പലസ്ഥലത്തുവച്ചും പറഞ്ഞു കേട്ടിട്ടുണ്ട്. എന്താണാവോ മററാരും ആ സംഭവം കണ്ടിട്ടില്ല. അദ്ദേഹം മാത്രമേ കണ്ടിട്ടുള്ളു എന്നു തോന്നുന്നു. ഒരു കാര്യം ഞാൻ ഉറപ്പു പറയുന്നു. പഴയ കൃതികളുടെ നേർക്ക് തങ്ങളുടെ മനോഭാവം എന്തായിരിക്കണമെന്നതിനെക്കുറിച്ച് കമ്യൂണിസ്റ്റുകാർക്ക് വ്യക്തമായ അഭിപ്രായമുണ്ട്. അവർ പഴയതായതുകൊണ്ടുമാത്രം ഒരു കൃതിയെ പുച്ഛിക്കാറില്ല. പഴമയെമാത്രം കണക്കാക്കി ആദരിക്കാറുമില്ല. ജനതയുടെ ആവേശങ്ങൾക്കും അഭിലാഷങ്ങൾക്കും രൂപം കൊടുത്ത എല്ലാ കൃതികളേയും അവർ ബഹുമാനിക്കും. എഴുത്തച്ഛന്റെ കൃതികളെ അവർ ഇതുവരെ ആക്ഷേപിച്ചിട്ടുള്ളതായി എനിക്കറിവില്ല.

അതു നിൽക്കട്ടെ. 'രൂപഭദ്രത' എന്ന ഒരു വാക്കിനെ മുൻനിർത്തി ഈയ്യിടെ കമ്യൂണിസ്റ്റ് സാഹിത്യകാരന്മാരെ ചിലർ ആക്ഷേപിക്കാറുണ്ട്. ഏതൊരാശയത്തിനും ഉചിതമായ കലാരൂപം നൽകിവേണം വെളിയിലിറക്കാൻ എന്നതാണ് അതുകൊണ്ട് അർത്ഥമാക്കുന്നതെങ്കിൽ അതിനു കമ്യൂണിസ്റ്റുകാർ എതിരല്ല. പക്ഷേ ഈ രൂപഭദ്രതയെന്നു പറയുന്നതു് ഇന്നു് വഞ്ചനാപരങ്ങളായ ആശയങ്ങളെ പൊതിയാനുള്ള ഒരു ഉപകരണമായി തീർന്നിട്ടുണ്ട്. അതുകൊണ്ടാണ് കമ്യൂണിസ്റ്റ് സാഹിത്യകാരന്മാർ ആ വാദത്തെ എതിർക്കുന്നതു്.

സുപ്രധാനമായ സംഭവങ്ങൾ സാഹിത്യകാരനിൽ പൊടുന്നനവേ ചലനമുണ്ടാക്കുകയില്ലെന്നും ആറോ പത്തോ മാസം കഴിഞ്ഞാൽ മാത്രമാണ് അതിനെക്കുറിച്ച് പലപ്പോഴും എഴുതാൻ സാധിക്കുക എന്നും പ്രൊഫ. മുണ്ടശ്ശേരി പറഞ്ഞിട്ടുണ്ട്. പക്ഷേ ഇവിടെ ഒരു ചോദ്യം. ആറോ പത്തോ മാസം കഴിഞ്ഞെങ്കിൽ മാത്രമേ സാഹിത്യകാരന്റെ ഹൃദയത്തിൽ അത്തരം സംഭവങ്ങൾ രൂപം പ്രാപിക്കുകയുള്ളോ? ഉടനെതന്നെ കലാരൂപം ഉണ്ടായിക്കൂടേ? ആകാമെന്നാണ് എനിക്കു തോന്നുന്നതു്. അതു് ആ സംഭവത്തിന്റെ പ്രാധാന്യത്തെക്കുറിച്ച് ഓരോ സാഹിത്യകാരനും തോന്നുന്ന ആത്മാർത്ഥതയനുസരിച്ചിരിക്കും എന്നു മാത്രം. വയലാറും കരിവെള്ളൂരും മററും വെറും ഭ്രാന്തുകളാണെന്നു കരുതുന്നവർക്ക് അവയെക്കുറിച്ച് ഒന്നും എഴുതാൻ കാണുകയില്ല. ആറുമാസം കഴിഞ്ഞാലും അവർക്ക് അതിനെക്കുറിച്ച് ഒന്നും പറയാൻ കാണുകയില്ല."

(ഈ പ്രസംഗത്തിൽ ശ്രീമാൻ അച്യുതക്കുറുപ്പ് ഇന്നത്തെ ഭരണത്തിന്റെ വൈകല്യങ്ങളെക്കുറിച്ചും വിസ്തരിച്ച് പറയുകയുണ്ടായി. ആ ഭാഗങ്ങൾ ഇവിടെ പ്രസക്തമല്ലാത്തതുകൊണ്ട് വിട്ടുകളഞ്ഞിരിക്കുന്നു)



# രൂപഭദ്രതയെപ്പററി



**കാമ്പിശ്ശേരിയൽ കരുണാകരൻ**

[കഴിഞ്ഞ ലേഖനത്തിൽ വായിച്ച അഭിപ്രായങ്ങളോടൊപ്പം പരിഗണനയർഹിക്കുന്ന ചില കാൎയ്യങ്ങളാണു് ഈ ലേഖനത്തിന്റെയും ഉള്ളടക്കം. അതു കൊണ്ടു് ഇതുകൂടി തുടൎന്നു വായിക്കുന്നതു് പ്രയോജനപ്രദമായിരിക്കും.]

പുരോഗമന സാഹിത്യകാരന്മാരുടെ ഇടയിൽത്തന്നെ വഴക്കു് വർദ്ധിച്ചു വർദ്ധിച്ചു വരികയാണു്........ഈ വഴക്കിന്റെ മദ്ധ്യത്തിൽ കിടക്കുന്ന ഒരു വാക്കാണു് രൂപഭദ്രത. 'കലാസൗന്ദൎയ്യ'മെന്ന നിരുപദ്രവമായ അർത്ഥത്തിലുള്ള 'രൂപഭദ്രത'യല്ല ഇവിടെ അവതരിപ്പിക്കപ്പെട്ടിരിക്കുന്നതും ആക്ഷേപിക്കപ്പെടുന്നതും. 'രൂപഭദ്രത' യഥാർത്ഥത്തിൽ ഒരു പ്രശ്നവുമല്ല. ഒരു സംഗതി ഈ അവസരത്തിൽ നാം പ്രത്യേകം ഓർക്കണം. ഈ രണ്ടു കൂട്ടരും കേവലം സാഹിത്യകാരന്മാരല്ല. പുരോഗമന സാഹിത്യകാരന്മാരാണു്. മററുള്ളവരിൽനിന്നു് "പുരോഗമനം" എന്നൊരു സവിശേഷത ഇവൎക്കു കൂട്ടത്തിലായുണ്ടു്. ഇവർ തമ്മിലുള്ള മത്സരത്തിനു ഹേതുവായി നിൽക്കുന്ന പ്രശ്നം രൂപഭദ്രതയല്ല, പിന്നെയോ "പുരോഗമന"മാണു്. പുരോഗമനത്തിന്റെ പേരിൽ സ്വയം അണിനിരന്നിരിക്കുന്ന ഇവരുടെ കലാസൃഷ്ടികളിൽ യഥാർത്ഥപുരോഗമനമുണ്ടോ എന്നാണു് നമുക്കു അറിയേണ്ടതു്. അതറിയുവാൻ പുരോഗമനമെന്തെന്നും അതിന്റെ ലക്ഷണമെന്തെന്നും നോക്കേണ്ടതു നമ്മുടെ ആവശ്യമാണു്. അതു സംബന്ധിച്ചാണു് ഇവർ തമ്മിൽ അഭിപ്രായവ്യത്യാസമുണ്ടായിരിക്കുന്നതും.

## എന്താണു പുരോഗമനം

മനുഷ്യസമുദായത്തിന്റെ വളർച്ചയ്ക്കും ക്ഷേമത്തിനും പൎയ്യാപ്തമായ വിധം സൃഷ്ടിക്കപ്പെടുന്ന സാഹിത്യമാണു് പുരോഗമനസാഹിത്യമെന്നുള്ളതിൽ അവൎക്കു രണ്ടുകൂട്ടൎക്കും അഭിപ്രായ വ്യത്യാസമില്ലല്ലോ! ഒടുവിലായും എന്നാൽ ഒന്നാമതായും, അവർ തമ്മിൽ വിയോഗിക്കുന്നതു് ഇവിടെയാണു്. അതായതു്, എന്തിനെപ്പററി പറയുന്നുവെന്നു മാത്രമല്ല അതു ഏതു വീക്ഷണഗതിയിൽ പറയുന്നു എന്നുകൂടി ശ്രദ്ധിക്കണമെന്നു പറയുന്നിടത്തു്. അവർ അവിടെവച്ചു പരസ്പരം വിയോജിക്കുന്നു. പുരോഗമനമെഴുതുന്നുവെന്നു കണ്ണടച്ചുകൊണ്ടു പറഞ്ഞാൽപോരാ, കഷ്ടപ്പെടുന്ന ഇന്നത്തെ മനുഷ്യസമുദായത്തിനു് ആ എഴുത്തുമൂലം യഥാർത്ഥ പുരോഗതി ഉണ്ടാകുമോ എന്നുകൂടി നോക്കണം. ഒന്നുകൂടി വ്യക്തമായി പറഞ്ഞാൽ, നിങ്ങളുടെ പുരോഗമന വാദത്തിനു് ശാസ്ത്രീയമായ ഒരു പശ്ചാത്തലമുണ്ടോ, അഥവാ ശാസ്ത്രീയമായ വ്യാഖ്യാനത്തിൽ നിങ്ങളുടെ 'പുരോഗമനത്തിനു' തെററു പററുകയില്ലേ എന്നുള്ളതാണു് പ്രശ്നം. അതു ചോദിക്കുമ്പോഴാണു് 'പുരോഗമന'ക്കാരുടെ തനിനിറം പുറ

ത്തുവ്വരിക. ചിന്താസ്വാതന്ത്ര്യത്തിന്റെയും രൂപഭദ്രതയുടെയും വെളിച്ചപ്പാടന്മാരായി ചിലർ വാളെടുക്കുന്നതും അപ്പോഴാണു്. പുരോഗമനം വിടുകയുമരുതു്, മേധാപരമായ അരാജകത്വത്തിൽ കാട്ടുകയറുകയും വേണമവർക്കു്. പുരോഗമനക്കാരനല്ലെന്നു ഭാവിക്കുന്നതു് ഇക്കാലത്തു് ഒരു ഫ്യാഷനമല്ല. സ്വയം പുരോഗാമിത്വം ചമയുന്ന ആളുകൾ തന്നെ ഈ "കടുവാകളി" നടത്തുന്നതിലേ നമുക്കു പരാതിയുള്ളു. പാവപ്പെട്ട "അധോഗമന" സാഹിത്യകാരന്മാരെ സംബന്ധിച്ചിടത്തോളം ഇതൊരു ക്ഷന്തവ്യമായ അപരാധം മാത്രമായിരിക്കും.

## പഴയ പുരോഗമനത്തിന്റെ പുതിയ രൂപം

രാഷ്ട്രീയരംഗത്തും ഈ വക പുരോഗമനം നാം കണ്ടുകൊണ്ടു തന്നെയാണിരിക്കുന്നതു്. അവശലക്ഷങ്ങളെ പുരോഗമിപ്പിക്കുവാനാണു് സകല പ്രസ്ഥാനങ്ങളും നേതാക്കന്മാരും കോപ്പിട്ടിറങ്ങിയിരിക്കുന്നതു്. അവരുടെ വാക്കും പ്രവൃത്തിയും തമ്മിലുള്ള അന്തരം ഇന്നു് സുതരാം വ്യക്തമായിട്ടുണ്ടു്. എന്നാലുമുണ്ടോ പുരോഗമനം പറച്ചിലിനു വല്ല കുറവും? തങ്ങൾ ഇനിയും വാഗ്ദാനം ചെയ്യുന്ന പുരോഗതിയെ സംഹരിക്കാതെയിരിക്കുമാറു് മുന്നോട്ടു പോകുവാൻ ഉതകിയ തെററു പററാത്ത ഒരു പ്രവൃത്തിമാർഗ്ഗം ഈ രാഷ്ട്രീയ നേതാക്കന്മാർക്കുണ്ടോ, ആത്മാർത്ഥമായി അവർ പുരോഗതി ഇഷ്ടപ്പെടുന്നുണ്ടോ എന്നു് നാം ഇന്നു മനസ്സിലാക്കുന്നുണ്ടു്. പുരോഗതിയെ ചെറുത്തു നശിപ്പിക്കുവാൻ തരമില്ലാതെ അതിനെ ആശ്ലേഷിച്ചു പാലൂട്ടിക്കൊല്ലുവാനുള്ള ഒരു "പൂതനാസാഹസ"മാണു് ഈ രാഷ്ട്രീയ മറിമായത്തിൽ നാം കാണുന്നതു്. സോഷ്യലിസത്തിന്റെയും ജനാധിപത്യത്തിന്റെയും പേരിൽ മുതലാളിത്തത്തിനും ഏകാധിപത്യത്തിനും കോട്ടപണിയുകയാണിവരുടെ ജോലി. കഴിഞ്ഞ കാലത്തെ മികച്ച പുരോഗമനവാദികളാണിവർ. അന്നവർ പുരോഗമനപരമായി പലതും പ്രവർത്തിച്ചു. ഇന്നോ? മറിച്ചു് പലതും പ്രവർത്തിക്കുകയും പലതിനും പ്ലാനിടുകയും ചെയ്യുന്നു, സ്വന്തം ചെയ്തികളെ നീതീകരിക്കുവാനുള്ള ന്യായങ്ങൾ അവരുടെ പക്കൽ സുലഭമാണു്. എന്നിട്ടും അവരുടെ പുരോഗമനം അംഗീകരിക്കാത്തവരാണു തെററുകാർ! രാഷ്ട്രീയമായ ഈ പ്രതിലോമനയത്തിനു സമമാണു് പുരോഗമനസാഹിത്യത്തിലെ ഈ രൂപഭദ്രതക്കാരുടെ വാദവും.

രൂപഭദ്രത എന്ന വാക്കു കേട്ടിട്ടു് ആരും അസ്വസ്ഥപ്പെടുന്നില്ല. ചന്തമുള്ള ഒരു പദമാണതു്. പക്ഷേ, അതു പ്രതിനിധീകരിക്കുന്ന വിചിത്രവും വഞ്ചനാപരവുമായ ഒരു പശ്ചാത്തലമുണ്ടതിനു്. ആ വിശ്വരൂപം കാണുവാൻ കഴിവുള്ളവർക്കു് 'രൂപഭദ്രത'യുടെ പുരോഗമന സ്വഭാവം മനസ്സിലാക്കുവാൻ പ്രയാസമില്ല. രാഷ്ട്രീയസ്വയംസേവക സംഘമെന്നു നാം കേൾക്കുന്നു. ചന്തത്തിനു കുറവുണ്ടോ? അർത്ഥം നോക്കിയാലും വല്ല പന്തികേടുമുണ്ടോ? പക്ഷേ ഈ രാഷ്ട്രീയ സ്വയംസേവക സംഘം തന്നെയാണു് കുപ്രസിദ്ധമായ ആർ. എസ്സ്. എസ്സ്. സംഘടനയെന്നും അവരുടെ രാഷ്ട്രീയസേവ മഹാത്മാഗാന്ധിയിലാണു് ആരംഭിക്കുന്നതെന്നും ആർക്കാണറിവില്ലാത്തതു്? പേരിന്റെ പൊരുളും പന്തിയുമല്ല കാര്യമെന്നു കാണിക്കുവാൻ വേണ്ടിയാണു് ഞാനിതു പറഞ്ഞതു്.

## അച്ചടക്കത്തിന്റെ പ്രശ്നം

ഒരാളുടെ പുരോഗമനവാദം ആത്മാർത്ഥമാണെങ്കിൽ നിശ്ചിതമായ ലക്ഷ്യത്തിലെ

ത്താമെന്ന അഭിലാഷം അയാൾക്കുണ്ടെങ്കിൽ അതിനുള്ള യത്നം ശാസ്ത്രീയമായിരിക്കണം. (അതിനുള്ള ശാസ്ത്രത്തെപ്പറ്റി അഭിപ്രായവ്യത്യാസമുണ്ടാകയാക്കാമെന്ന സംഗതി ഞാൻ വിസ്മരിക്കുന്നില്ല. ഒരുവൻ വിശ്വസിക്കുന്ന ശാസ്ത്രമേതാണെങ്കിലും, അതിന്റെ വിജയസാദ്ധ്യതയെപ്പറ്റി അയാൾക്ക് കററയററ വിശ്വാസം വേണം. ആ വിശ്വസപ്രമാണത്തിൽ സംശയിക്കുന്നവരുടെ മുൻപിൽ ഒളിച്ചുകളിനടത്താതെ സമാധാനം നൽകാനുള്ള ചങ്കൂറ്റം അയാൾക്കുണ്ടാകണം. അതു് ഏതായാലും മറെറാരു വിഷയമാണു്.) പുരോഗമന സാഹിത്യകാരന്മാരെന്നു് അവകാശപ്പെടുന്നവർക്ക് തീർച്ചയായും, അവരുടെ കലാസൃഷ്ടിക്ക് ശാസ്ത്രീയമായ ഒരു വിശ്വാസപ്രമാണവും പശ്ചാത്തലവും ആവശ്യമാണു്. അതുകൊണ്ടു് ഏതെങ്കിലും ഒരു രാഷ്ട്രീയകക്ഷിയുടെ ചട്ടകങ്ങളാകണം സാഹിത്യകാരെന്നു വിവക്ഷയില്ല. തങ്ങൾ വിശ്വസിക്കുന്ന രാഷ്ട്രീയതത്വസംഹിതയുടെവ്യാഖ്യാനത്തിൽ തെററു പററാതെ പ്രവത്തിക്കുന്ന ഒരു രാഷ്ട്രീയകക്ഷിയുണ്ടായിപ്പോകുന്നെങ്കിൽ പതരുണ്ട കാര്യമെന്തിരിക്കുന്നു. അങ്ങനെയൊരു പശ്ചാത്തലത്തിന്റെ ആവശ്യകതയെപ്പററി പറയുമ്പോൾ കക്ശമായ ഒരു മുള്ളുവേലിയുടെ പ്രതീതി ആരും മനസ്സിൽ കാണേണ്ട. ബോധപൂർവമായി ഓരോരുത്തനും അംഗീകരിക്കേണ്ട ഒരു അച്ചടക്കമാണതു്. ആ ചിട്ട സ്വയം പാലിക്കാൻ കഴിയാത്തവരാം, പുരോഗമനത്തിന്റെ പടച്ചട്ട അണിയുന്നതിലത്ഥമില്ല. നല്ലതു പ്രവർത്തിക്കണമെന്നു് ആഗ്രഹിച്ചാൽ മാത്രം പോരാ, അതിനുതകിയ മാർഗ്ഗങ്ങളെപ്പററി തികഞ്ഞ ബോധംകൂടിവേണം. അല്ലാതെ ചിന്താപരമായ അരാജകത്വത്തിൽ തെണ്ടിനടന്നാൽ മതിയാകയില്ല. ഒരു വിഷയത്തെ സമീപിക്കുകയും കൈകാര്യം ചെയ്യുകയും സമാപിപ്പിക്കുകയും ചെയ്യുന്നവിധത്തിൽ ഈ കരുതൽ ഒരു പുരോഗമനസാഹിത്യകാരനെ കൈവെടിയുവാൻ പാടില്ലതന്നെ. ഭ്രാന്തമായ പലായനം ആരെയും ലക്ഷ്യത്തിലെത്തിക്കുകയില്ല.

ഇതുകൊണ്ടാണു് പൊതുവായ ഒരു വിശ്വാസപ്രമാണത്തിനുവേണ്ടി ചിലരൊക്കെ വാദകോലാഹലങ്ങൾ മുഴക്കുന്നതെന്നു് ധരിക്കുവാനുള്ള സൽബുദ്ധി നമ്മുടെ പുരോഗമനക്കാർക്ക് ഉണ്ടാകാത്തതു കഷ്ടമാണു്. മികച്ച ചില 'പുരോഗമനക്കാർ' ഈ അപകടം കാണിച്ചിട്ടുള്ളതിനു തെളിവുകളുണ്ടു്.

ഇതുപോലെ ഓരോ സംഗതിക്കും തരമനുസരിച്ചു നിറം കൊടുക്കുന്ന പതിവു് സാധാരണമായിത്തീർന്നിട്ടുണ്ടു്. രാഷ്ട്രീയരംഗത്തെന്നപോലെതന്നെ സാഹിത്യരംഗത്തും ഈ ഒളിച്ചുകളിക്ക് ഭീരുത്വം, അശക്തി, സ്വാത്ഥത മുതലായവയാണു് കാരണങ്ങൾ.

നിലവിലുള്ള ഭരണകൂടത്തെയും അധികാരശക്തികളെയും പററിയുള്ള ഭയം, ഭാവനയുടെ നീരുറവ വരണ്ടുപോകയും രചനാശേഷി നിയന്ത്രണത്തിലല്ലാതെയിരിക്കുകയും ചെയ്യുന്നതുമൂലമുള്ള സൃഷ്ട്യന്മുഖമായ കഴിവില്ലായ്മ, വ്യക്തിപരമായ നേട്ടങ്ങൾക്കും പദവികൾക്കും സുഖലോലുപതത്വത്തിനും വേണ്ടിയുള്ള സ്വാത്ഥത, വസ്തുതകളെ ശരിയായി വ്യാഖ്യാനിക്കുവാനുള്ള തിരിച്ചറിവില്ലായ്മ — ഇവയിൽ ഒന്നോ അതിലധികമോ കാരണങ്ങളാൽ പരമാത്ഥങ്ങളെ വികൃതമായും പ്രതിലോമമായും ചിത്രീകരിക്കുന്ന സാഹിത്യകാരന്മാരാണു് "രൂപഭദ്രതക്കാർ". പുരോഗമനത്തിന്റെ പേരിൽ ഇക്കൂട്ടർ ഇനിയും എന്തെ

ക്കെയോ കാട്ടിക്കൂട്ടുന്നു. നവീനശാസ്ത്രങ്ങളുടെയും (ഉദാഃ മനഃശാസ്ത്രം മുതലായവ) യാഥാത്ഥ്യത്തിന്റെയും പേരിൽ എന്തു വൃത്തികേടുകളും കാണിക്കാമെന്നും അതാണു പുരോഗമനമെന്നും ഇവർ ധരിച്ചു വശംകെട്ട ലക്ഷണം കാണുന്നുണ്ടു്. വ്യക്തികളുടെ കുറവുകൾ—അതു് കാല്പനികമോ യാഥാർത്ഥ്യമോ ആകട്ടെ—സമുദായമദ്ധ്യത്തിൽ വലിച്ചിഴച്ചുകൊണ്ടുവരുന്നതും പുരോഗമനമാണെന്നാണു് ഇവരുടെ മതം. ദേവിന്റെ 'പതിവ്രത'യേയും, വക്കിയുടെ 'വിത്തുകാള'യേയും ചുമക്കുന്ന "അഞ്ചു ചീത്തക്കഥകൾ" എന്ന പുസ്തകവും, ദേവിന്റെ മീൻകാരൻകോരൻ എന്ന കഥ മുതലായവയും ഇതിനു് ഉദാഹരണങ്ങളാണു്.

മാംസദാഹം പെരുത്ത ഒരു 'യജമാനത്തി'യെയും, മകന്റെ ഭർതൃത്വം കാമിക്കുന്ന ഒരു മാതാവിനെയും, ഒരു 'കൊടിച്ചിപ്പട്ടി'യിൽ അനുരക്തനായ ഒരു മീൻകാരനേയും സൃഷ്ടിക്കുന്ന പ്രാകൃതത്വത്തിനു് പുരോഗമനമെന്നാണു് പേരു്! വിശന്നു മണ്ണടിയുന്ന ഇന്നത്തെ ജനസമുദായം ഇതുമൂലം എവിടെവരെ പുരോഗമിക്കുമെന്നോ!/ സാംസ്കാരികവും ആദർശപരവുമായ ഏതൊരു കൊമ്പത്തുവരെ ജനലക്ഷങ്ങൾ ഇതുമൂലം ഉയരുമെന്നോ!! പുരോഗമനമില്ലെങ്കിലെന്താ രൂപഭദ്രതയുണ്ടല്ലോ!!!

•••○O○•••

# നിരൂപണങ്ങൾ

## ഏ. വെളിച്ചത്തിലേയ്ക്കു്

(ഗ്രന്ഥകർത്താ: കെ. എസ്സ്. നാരായണപിള്ള, പി. കെ. മെമ്മോറിയൽപ്രസ്സ്; വഴുതയ്ക്കാട്ടു്, തിരുവനന്തപുരം.

വില അണ, 12.)

പലപല തലമുറകളായി സ്വന്തം നിലനില്പിനുവേണ്ടി സ്ഥാപിത താല്പര്യക്കാർ സൃഷ്ടിച്ചുവച്ചിട്ടുള്ള നിയമക്കോട്ടകളിൽ കുരുങ്ങി കയംചുഴന്ന ഇരുളിൽ മുങ്ങിത്തപ്പുന്ന മനുഷ്യന്റെ ദീനദീനമായ വിലാപമാണു് ശ്രീ. കെ. എസ്സ്. നാരായണപിള്ളയിൽകൂടി പുറത്തുവന്നിട്ടുള്ളതു്. അമ്മയുടെ വയറ്റിൽനിന്നും ഭൂമിയിലെത്തുന്നതിനു മുമ്പുതന്നെ, യാതൊരപരാധവും ചെയ്യാത്ത ശിശു കൈവിലങ്ങുകളും ഇടച്ചങ്ങലയും പേറിക്കുഴയേണ്ടിവരുന്ന ലോകത്തു് മനുഷ്യസ്നേഹികൾക്കു വിലപിക്കാതെ തരമില്ല. ഇത്തരം വിലാപങ്ങൾ കേട്ടാലും ഉരുക്കുകോട്ടകളിൽ തടവുകാരന്മാരായി കഴിയുന്നതാണു് നല്ലതെന്നും യുക്തമെന്നും വിശ്വസിക്കുന്ന ഒരു കൂട്ടർ ലോകത്തുണ്ടു്. ദാസ്യവും പാരതന്ത്ര്യവും ശീലിച്ചു് ശീലിച്ചു് "ഇരുളും മെല്ലെ വെളിച്ചമായി മാറുന്നു" മട്ടിലായിട്ടുണ്ടു്. ആ ജീവികൾ, അവർ ഇരുട്ടിനെ വാഴ്ത്തുന്നു, വെളിച്ചത്തെ വെറുക്കുന്ന മൃഗങ്ങളാണു്. അവരോടു് നാം അനുകമ്പ കാണിക്കുക. വേറെ ഒരു തരക്കാരുണ്ടു്. ദാസ്യം ദാസ്യമെന്നു മനസ്സിലാക്കിക്കഴിഞ്ഞിട്ടും ആ നരകം താഴത്തിറക്കാൻ നോക്കാതെ—ഒരു പക്ഷേ ഒട്ടൊന്നു നോക്കിത്തോറ്റിട്ടു്—വിധിയേ വിധിയെന്നു് മുറുമുറുപ്പാരംഭിച്ചു് ഒടുവിൽ ആ മർമ്മരംപോലും അവ

സാനിപ്പിച്ചു് നിത്യമൂകരായി ഉഴവുചാൽ എത്തിക്കുന്നവർ. ഇങ്ങനെ രണ്ടുതരക്കാരെ നീക്കിനിറുത്തിയാൽ ശേഷിക്കുന്നതു് വിലങ്ങും കാരാഗൃഹവും ഭേദിച്ചുകൊണ്ടു പുറത്തുചാടാൻ, ഇരുളിൽനിന്നു വെളിച്ചത്തിലേക്കു് താഡനംപ്പെട്ട മനുഷ്യരാശിയെ പിടിച്ചു കയററുവാൻ അരയും തലയും മുറുക്കിനില്ക്കുന്ന ചിലരാണു്. പാരമ്പര്യം സമുദായത്തിൽ തുടരെത്തുടരെ തുന്നിച്ചേർക്കുന്ന സ്വാർത്ഥമലിനവും അധികാരദൂഷിതവും ആയ നിയമവസനങ്ങളെ വലിച്ചുകീറിപ്പറത്തിക്കൊണ്ടു് അവർ നയിക്കുന്ന ഘോഷയാത്ര നീങ്ങിക്കൊണ്ടിരിക്കുമ്പോൾ ഈ 'ധിക്കാരം' കണ്ടു് മൂങ്ങകളും ഉഴവുകാളകളും പരിഭ്രമിച്ചു ചില നിലവിളിയും താക്കീതും പുറപ്പെടുവിക്കുക സ്വാഭാവികമാണു്. പക്ഷെ ആ ശബ്ദങ്ങൾ ആദ്യമൊക്കെ ഉറച്ചുകേൾക്കുമെങ്കിലും ക്രമേണ പരിക്ഷീണമായി ആ ദിഗന്തങ്ങൾ മുഴക്കുന്ന ഘോഷത്തിൽ ലയിച്ചുപോവുകതന്നെ ചെയ്യും.

ഈ പശ്ചാത്തലത്തിലാണു് ശ്രീ. നാരായണപിള്ളയുടെ വിലാപത്തെപ്പററി നാം മനസ്സിലാക്കേണ്ടതു്. ഇന്നത്തെ സമുദായവ്യവസ്ഥിതിയിലെ കർക്കശ നിയമങ്ങൾ മനുഷ്യാത്മാവിനെ ശ്വാസംമുട്ടിച്ചു കൊല്ലുന്നതുകണ്ടു് ഹൃദയം നൊന്തു് പരിദേവനം ചെയ്യുകയാണു് കവി. ആ അനുഭൂതിയുടെ സുന്ദരമായ ആവിഷ്കാരമാണു് അദ്ദേഹത്തിന്റെ കവിത. അതോടൊപ്പം ഒരു നവ്യപ്രകാശത്തെ, മനുഷ്യന്റെ വളർച്ചയ്ക്കും സ്വാതന്ത്ര്യത്തിനും അവകാശപ്രഖ്യാപനത്തിനും പര്യാപ്തമായ ഒരു പുതിയ യുഗത്തെ അത്ഭുതാനന്ദപ്രഫുല്ലമായ കവിദൃഷ്ടി ദർശിക്കുകയും ചെയ്യുന്നു. അതിന്റെ സ്വഭാവമെന്തെന്നു് വിശദീകരിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞിട്ടില്ല. ചുററും കാണുന്ന ക്രൂരിരുട്ടിനെ അനുഭവിച്ചറിയുന്നതുപോലെ ഭാവനയിലെ വെളിച്ചത്തെ അനുഭവിച്ചറിയുവാൻ ഒരു പക്ഷെ കവിക്കു് സാധിച്ചില്ലെന്നുവരാം.

മലരിട്ട സ്വാതന്ത്ര്യത്തിൻ നിസർഗ-
സൗന്ദര്യം സ്വച്ഛമം
മതികവന്നിടും സ്വർഗ്ഗം വിശ്രുതരംഗം
അവിടെങ്ങും ചലനമാണവിടെന്നും
സജീവമാ-
ണവിടില്ല മരവിച്ചോരധഃസ്ഥിതന്മാർ

അവിടെ അനുഭവങ്ങൾ അകൃത്രിമങ്ങളാണു്, സത്യം അനശ്വരമാണു്. അവിടത്തെ ജീവിതം 'അലച്ചു മുന്നോട്ടുപോകെച്ചിരിനുരചിതറുന്നോരരുവി'യാണു്. അങ്ങനെ വിദൂരതയിൽ നവ്യഭംഗിയിൽ മുങ്ങിനിൽക്കുന്ന അപ്രതിമയുഗാന്തരം ഉപദർശിച്ചു് കൃതാർത്ഥനാകുന്ന കവി ഒരു 'ഉട്ടോപ്പിയായി'ലോ 'രാമരാജ്യ'ത്തിലോ തത്തുല്യമായ ഏതെങ്കിലും ഒരു സങ്കല്പമണ്ഡലത്തിലോ ചെന്നുനിൽക്കുകയാണു്. ചില പാർട്ടി സാഹിത്യകാരന്മാർ ഈ അവ്യക്തലോകചിത്രീകരണത്തിൽ അരിശംകൊണ്ടു് ശ്രീ നാരായണപിള്ളയെ സ്വപ്നദർശിയായി മുദ്രയടിച്ചേക്കാമെങ്കിലും അനുഭൂതിമയമായ ഈ കാവ്യഖണ്ഡത്തിലെ കണ്ണുനീരിനും പുഞ്ചിരിക്കും നാം അദ്ദേഹത്തോടു് നന്ദിയുള്ളവരായിരിക്കുക.

എൻ. കൃഷ്ണപിള്ള.

## ഖ. മാറാപ്പു്

(കാഥികൻ: ചെറുതിട്ട, തിരുവനന്തപുരം, വില: 1 ക.)

ഇന്നത്തെ സദാചാര നിയമങ്ങൾ അടിമുടി ചിതലെടുത്തതാണു്; ദുർഗ്ഗന്ധത്തെ വ

ച്ചുപുലർത്തുന്നതാണ്. അവ പൊളിച്ചെഴുതപ്പെടേട്ട മതിയാവൂ—പക്ഷേ, സദാചാരനിയമംതന്നെ ആവശ്യമില്ലേ? എന്ന് വീണ്ടും വീണ്ടും ചോദിക്കുവാൻ തോന്നുന്നു ഇന്നത്തെ ചില പുത്തൻ എഴുത്തുകാരുടെ പോക്കു കാണുമ്പോൾ. നമ്മുടെ ചില സാഹിത്യാചാര്യന്മാർ പോലും 'ഹൃദയത്തിന്റെ വിശപ്പ്'ന്ന മുദ്രാവാക്യം ജപജല്പനംപോലെ മുഴക്കിക്കൊണ്ടിരിക്കുന്നതാണ് അത്ഭുതം! ശ്രീ. ചെറുതിട്ട അവരുടെ ശിഷ്യത്വത്തിലേയ്ക്കു വഴുതി വീഴാതെ സൂക്ഷിക്കണം. ആദ്യമേ സൂക്ഷിച്ചാൽ പിന്നെ ദുഃഖിക്കേണ്ടല്ലോ. 'മാറാപ്പ്' ഭൂഗീയവികാരം ഉണർത്തുന്ന കൃതിയാണെന്ന് ആരുംകൊണ്ടു് ധരിക്കരുതേ!—ഈ കഥകളുടെ പിന്നിൽ അത്രയ്ക്കു കട്ടിപിടിച്ച യാഥാർത്ഥ്യങ്ങളൊന്നുമില്ല. ഒരു പക്ഷേ അദ്ദേഹത്തിന്റെ ഭാവന അത്രത്തോളം ഭൂമിയിലേക്ക് ഇറങ്ങിക്കിട്ടിയിട്ടില്ലായിരിക്കാം. എങ്കിലും അഭിനിവേശം, പ്രണയം, ഭോഗം—അവയ്ക്കപ്പുറം യാഥാർത്ഥ്യങ്ങളില്ലെന്ന് അദ്ദേഹം ധരിക്കുന്നുണ്ടോ?—അവതന്നെ തികച്ചും യാഥാർത്ഥ്യങ്ങളോ, ഊതി വീർപ്പിച്ച നീർക്കുമിളകളോ?

'ഭാര്യ', 'നമസ്തേ!? എന്നീ കഥകൾ കഴമ്പില്ലാത്തവയായിപ്പോയി. 'അട്ടക്കളയിൽ' 'സൗന്ദര്യം' 'ഉണർവ്വ്' എന്നിവ മനുഷ്യത്വത്തെ (പ്രത്യേകിച്ചു സാമുദായികമായ അനീതികൾക്ക് അടിപണിഞ്ഞു കഴിയുന്ന സ്ത്രീത്വത്തെ) അവഹേളിക്കുന്നതാണ്. 'പരമാർത്ഥം', 'മൂപ്പതാം വയസ്സിൽ'–അവ രണ്ടുംസാമാന്യംനന്നായി. പൊതുവെ കഥാശില്പത്തിന് ഒരപൂർണ്ണത. 'പരമാർത്ഥ'ത്തിലെ രണ്ടു ഭിന്നകഥകളിൽ രണ്ടാമത്തേതുമാത്രം പോരായിരുന്നോ?—'നമസ്തേ!'യുടെ മുഖവുരപശ്ചാത്തലസൃഷ്ടിയാണെന്ന് കാഥികൻ കരുതുന്നെങ്കിൽ അതബദ്ധം.

ശ്രീ ചെറുതിട്ടയ്ക്കു പ്രസാദം നിറഞ്ഞ ഒരു ശൈലി സ്വാധീനമാണ്. കൊച്ചുകൊച്ചു വാക്യങ്ങളിൽ എന്തും പറഞ്ഞു ഫലിപ്പിക്കാനുള്ള പാടവത്തെയും ഇതിവൃത്തനിർമ്മാണത്തെ സാമർത്ഥ്യത്തെയും അനുമോദിച്ചേതീരൂ. കഥയുടെ സാമൂഹ്യമൂല്യത്തിൽ ശ്രദ്ധ കേന്ദ്രീകരിച്ചു് ഏകാഗ്രതയോടെ എഴുതുന്നപക്ഷം അദ്ദേഹത്തിന് ഒരു നല്ല കാഥികനാവാം.

ഈ മാറാപ്പുകളെ വലിച്ചു മാററി അദ്ദേഹത്തിന്റെ 'തന്മ' വേഗം വെളിയിൽ വരുമെന്ന് നമുക്കു പ്രതീക്ഷിക്കാം.

കെ. എസ്സ്.



# ലഘുനിരൂപണങ്ങൾ



ബി. പി.

## ൧. കർഷകരുടെ മുന്നിൽ

**ത്രിക്കാരിയൂർ. ഈ. എൻ. ഗോവിന്ദൻ നമ്പൂതിരി, വില. ണ. 4.**

1123 മകരം 18-ാം തിയതി ത്രിക്കാരിയൂർവച്ചുകൂടിയ കർഷക മഹായോഗത്തിൽ നടത്തിയ അദ്ധ്യക്ഷപ്രസംഗമാണ് ഒരു ലഘുലേഖാ രൂപത്തിൽ "കർഷകരുടെ മുന്നിൽ" എന്നപേരിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതു്. ഇന്നത്തെ കാർഷികസാമ്പത്തികവ്യവസ്ഥിതിയിൽ വന്നിട്ടുള്ള ദുരിതഫലങ്ങളും അവയുടെ പരിഹാരമാർഗ്ഗങ്ങളുമാണ് ഇതിൽ പ്രതിപാദിച്ചിട്ടുള്ളതു്. ഭൂമിയുടമസ്ഥരെയും കർഷകരെയും പ്രവർത്ത്യന്മുഖരാക്കാൻ പ്രേരണ നല്കുന്ന പ്രതിപാദ്യങ്ങൾ പലതും ഇതിൽ ഉള്ളടക്കം ചെയ്തിട്ടുണ്ട്. പൂക്കളെഴുത്ത് തേവാരിച്ചുകൊണ്ടിരിക്കുന്ന നമ്പൂതിരി സ്ത്രീകളുടെ കരപല്ലവങ്ങൾപോലും "പാർവതീമെമ്മോറിയൽ തൊഴിൽ മന്ദിര"ത്തിലെത്തി, കുട്ട, വട്ടി, പരമ്പ് മുതലായവ നിർമ്മിക്കുന്നതിൽ വ്യാപൃതരാകേണ്ട കാലമാണ് ഇന്നത്തെ സാമ്പത്തികസ്ഥിതി എന്നോർക്കുമ്പോൾ കാലാകാലങ്ങളിൽ വിളവിറക്കാതെ, വിത്തിലും, വളത്തിലും, കൃഷിസാമഗ്രികളിലും, അനാസ്ഥകാട്ടുന്ന കൃഷീവലന്റെ

> "ആശയററപരമാർത്ഥചിത്തനായ്
> ക്ലേശമററ സുഖവും നശിച്ചുപോയ്
> മോശമായ് തന്റെ ധനംക്ഷയിച്ചുന-
> ല്ലാശയങ്ങളുമഹോ പതിച്ചുപോയ്"

എന്നുംമററുമുള്ള ദയനീയാവസ്ഥകൾ ഭാവിശ്രേയസ്സിനുവേണ്ടി പരിശ്രമിക്കുന്ന ഓരോ പൗരനും പ്രചോദനം നൽകുന്നവയാണ്. കാലോചിതവും സൃഷ്ടിപരവുമായ പരിഷ്കരണ നിർദ്ദേശങ്ങൾ ആത്മാർത്ഥതയോടെ പ്രതിപാദിക്കുന്നതു് നേതൃത്വത്തിനുവേണ്ടിയല്ല, നാട്ടിന്റെ നന്മയെ ഉദ്ദേശിച്ചാണ് എന്നുള്ളതു് മി. നമ്പൂതിരിയുടെ പ്രസംഗം വെളിപ്പെടുത്തുന്നുണ്ട്.

## ൨. ശിവഗിരി

**ഗ്രന്ഥകർത്താവ് കായംകുളം പി. എൻ. മുരളി. വില രൂപ 1.**

1948 ജനുവരിമാസം ഒന്നാം തീയതി ശിവഗിരിമഠത്തിൽവച്ചു നടത്തിയ തീർത്ഥാടനയോഗത്തിൽ സമ്മാനാർഹമായ ഒരു ലഘുഖണ്ഡകാവ്യമാണ് "ശിവഗിരി". ശ്രീനാരായണ ഗുരുസ്വാമിയുടെ ജീവിതചര്യയുടെ സമാഹാരവും അദ്ദേഹത്തിന്റെ ശാന്തിപീഠ വർണ്ണനയുമാണ് ഇതിലെ പ്രതിപാദ്യ വിഷയം. അമന്ദമായ അഭിയോഗമുള്ള ഒരു യുവകവിയാണ് മി. പി. എൻ. മുരളി. പ്രാതിപാദ്യവിഷയത്തിന്റെ ഭാസുരത്വംകൊണ്ടും ലളിതപദ വിന്യാസംകൊണ്ടും ആകർഷകമായ ഈ കൃതി തൽകർത്താവിന്റെ 'ഭാവിശ്രേയപ്പിശുനശകുന'മായി പരിഗണിക്കാവുന്നതാണ്.

ഈശ്വരൻ സാക്ഷാൽ പ്രേമസ്വരൂപനാണെന്നും ജാതിമതചിന്തകൾക്കതീതനാണെന്നും ഉള്ള തത്ത്വത്തെ ആധാരമാക്കി ആദർശജീവിതം നയിച്ച് മാനവലോകത്തിനു മാർഗ്ഗനിർദ്ദേശം ചെയ്ത ഒരു മഹാത്യാഗിയാണ് ശ്രീനാരായണഗുരു. അദ്ദേഹത്തിന്റെ യശസ്സ്തംഭമാകുന്ന ശാരദാ പീഠത്തെ സ്നേഹമസൃണമായ അദ്ദേഹത്തിന്റെ സൽഗുണവായ്പിന്റെ മകുടംചാർത്തലായി പരിഗണിച്ച് ഈ യുവകവിസ്മരിക്കുന്നതു് ചേതസ്സമാകർഷകമാണ്.

"ഗുണമെന്തൊരുനേട്ടം
മർത്ത്യനെന്തു വാഴ്വും
ഹൃദയം ഹൃദയത്തെപ്പുൽകിയാലൊകലില്ല
ഗുണികൾക്കഗ്രേസരൻ
ത്യാഗികൾക്കഭികാമ്യൻ
ഗുരുവേ നിൻ ജീവിതകഥ
ഞാൻ സ്മരിക്കട്ടേ!"

ഈ സ്മരണകൊണ്ടു് മുരളിക്കു് ഗുരുത്വക്കേടു പററാൻ ഇടയില്ല.

ഭാവനാ വൈശിഷ്ട്യത്തിനു മാററുകൂട്ടത്തക്ക നിപുണതാഭ്യാസങ്ങൾ കുറവാണെന്നു് ഒരു പരാതിയുണ്ടു്. ഗുരുകടാക്ഷം അതിനും പരിസരം ഉണ്ടാക്കുമെന്നുതന്നെ സമാധാനിക്കാം.

യുവകവികൾക്കു് സാധാരണയായി ഉണ്ടാകാവുന്ന ശൃംഗാരപ്രതീതി അവരുടെ പ്രഥമകൃതികളിൽ സന്നിവേശിപ്പിക്കാൻ വ്യഗ്രത കൂടും. "ശിവഗിരി" കർത്താവു് ഏതായാലും അത്തരം വ്യാമോഹങ്ങൾക്കു് വിധേയനായിട്ടില്ല എന്നു കാണുന്നതു് ചാരിതാർത്ഥ്യജനകമാണ്.

"ഇങ്ങുനിന്നുയരുന്ന
കർമ്മകാഹളത്തിന്റെ
മംഗളധ്വനിവിശ്വ
മെങ്ങുമേ മുഴങ്ങട്ടേ"

എന്നു് ശാരദാപീഠത്തെപ്പററിയുള്ള ആശിസ്സുകൾപോലെ "മുരളി"യിൽ നിന്നുയരുന്ന മംഗളധ്വനികളും വിശ്വവ്യാപകമാകാൻ ശാരദാദേവി കടാക്ഷിക്കട്ടെ.

* * * *

### ൩. ജാലവിദ്യകൾ

ആർ. മാധവപ്പിള്ള
നരസിംഹവിലാസം ബുക്കുഡിപ്പോ
തുറവൂർ. വില അണ 8.

ത്രപാ ഓട്ടം; സദസ്യർ എഴുതിയതു് കാണാതെ വായിക്കാം, മൈക്കലേസു കൺമുൻപിൽനിന്നു മറയ്ക്കുക, പലതരം ചീട്ടുവിദ്യകൾ–തുടങ്ങി പതിന്നാലു ജാലവിദ്യകൾ കാണിക്കേണ്ട വിധമാണ് ഈ ലഘു ഗ്രന്ഥത്തിൽ പ്രതിപാദിച്ചിട്ടുള്ളതു്. മന്ത്രസിദ്ധിയും, മാസ്മരവിദ്യയും കൂടാതെ കേവലം തന്ത്രപ്രയോഗംകൊണ്ടുള്ള ഇത്തരം വിനോദങ്ങൾ ബാലന്മാൎക്കു കൗതുകപ്രദമായിരിക്കും. 35 പേജുള്ള ഈ പുസ്തകത്തിനു വച്ചിട്ടുള്ള വില നേരു പകുതിയാക്കിയാൽ കുട്ടികൾ കൗതുകംകൊണ്ടു വാങ്ങി വായിച്ചേക്കാം.

* * * *

### ൪. ഉൽക്കർഷപന്ഥാവു്

കെ. എ. ജേക്കബ്, കുമരകം
മാർഡേൺ ബുക്കുസ്റ്റാൾ
കോട്ടയം–വില രൂ. 1

മനുഷ്യനെ നേർവഴിക്കു തിരിക്കാൻ ഉതകുന്ന ചില ഉപദേശങ്ങളാണ്, പ്രസ്തുത ഗ്രന്ഥത്തിൽ കാണുന്നതു്. ഈശ്വരസേവ സ്വാതന്ത്ര്യം, വ്യാമോഹം, സന്തോഷസന്താപങ്ങൾ തുടങ്ങിയുള്ള 13 വിഷയങ്ങൾ ഇതിൽ പ്രതിപാദിച്ചിട്ടുണ്ടു്. മിക്ക ഉപന്യാസങ്ങളും ഗ്രന്ഥകാരൻ ഒരു ഈശ്വര വിശ്വാസിയാണ് എന്നു് തെളിയിക്കുന്നുണ്ടു്.

ഈശ്വരസേവ എന്ന ആദ്യത്തെ ലേഖനം തന്നെ ഇതിന് ഉദാഹരണമാണ്. "ലൗകികവ്യാപാര വ്യഗ്രതകൾക്കിടയിൽ കുറഞ്ഞൊരു സമയം എങ്കിലും ഈശ്വരസേവയ്ക്കായി ദിനംപ്രതി വിനിയോഗിച്ചാലും" എന്നാണ് ഉപദേശിക്കുന്നത്. വിഷയങ്ങൾക്കു മാററു കൂട്ടാൻ ബൈബിൾ തത്വങ്ങളും ഗീതാശ്ലോകങ്ങളും പ്രമാണമായി സ്വീകരിച്ചുകാണുന്നു. ഉദ്ധരിച്ചിട്ടുള്ള ഗീതാശ്ലോകങ്ങളിലും വ്യാഖ്യാനങ്ങളിലും കാണുന്ന സ്ഖലിതങ്ങൾ സംസ്കൃതാനഭിജ്ഞതയെ വെളിപ്പെടുത്തുന്നുണ്ട്. സമസ്തപദങ്ങൾ പ്രയോഗിക്കാനുള്ള വ്യഗ്രതയിൽ നിയമദുഷ്ട്യാ സംഭവിച്ചിട്ടുള്ള വൈകല്യങ്ങൾ "ഉൽകർഷപന്ഥാവ്" എന്ന നാമകരണം മുതൽ ഗ്രന്ഥത്തിൽ പലയിടത്തും കാണുന്നുണ്ട്. പദവ്യവസ്ഥയിൽ കൂടുതൽ നിഷ്കർഷിച്ചിരുന്നെങ്കിൽ "ആളാംപ്രതി", "ഭവിഷത്ത്", "സ്വാതന്ത്ര്യാഭാസം" "സ്വാർത്ഥരെത്ത പ്രതി" 'കളിവിനോദം' 'വിശ്വാസപാതകം' 'കുററബോധപ്പെടുത്തി' "കെഞ്ചി അപേക്ഷിച്ചു" "ഏകലാക്ക്" മുതലായവ പല പ്രയോഗങ്ങളും ഒഴിക്കാമായിരുന്നു. ഇത്തരം ചില വൈകല്യങ്ങൾ ഒഴിച്ചാൽ പ്രതിപാദനരീതി സാമാന്യം ലളിതമായിട്ടുണ്ടെന്നു പറയാം. സാമാന്യ ജനങ്ങൾ അറിഞ്ഞിരിക്കേണ്ട പല നല്ല കാര്യങ്ങളും ഇതിൽ ഉള്ളടക്കം ചെയ്തിട്ടുണ്ട്.

### ൫. ആധാരമെഴുത്ത്

കോഴിശ്ശേരി-മാധവൻപിള്ള

കായംകുളം

വില ക. ൩.

ജംഗമമായാലും സ്ഥാവരമായാലും സ്വത്തിന്റെ ഉടമസ്ഥാവകാശം ലോകമുള്ളകാലം കൈമാറിക്കൊണ്ടുതന്നെയിരിക്കും. ഇത്തരം കൈമാററങ്ങളുടെ ഉറപ്പിനുവേണ്ടിയാണ് ആധാരം രജിസ്റ്റർ ചെയ്യുന്നത്. അതുകൊണ്ട് ആധാരമെഴുത്ത് മനുഷ്യക്ക് ഒഴിച്ചുകൂടാൻ വയ്യാത്ത ഒന്നാണ്. അതിലേക്ക് ഒരു നിയമസംഹിത മലയാളത്തിൽ ഇതുവരെ ഉണ്ടായിട്ടില്ല. "ആധാരമെഴുത്ത് അഥവാ ആധാരരചന" എന്ന പേരിൽ കോഴിശ്ശേരി മാധവൻപിള്ള രചിച്ച പ്രസ്തുത ഗ്രന്ഥം ഈ കുറവു പരിഹരിക്കുമെന്നുള്ളതു നിർവിവാദമാണ്.

പ്രസ്തുത ഗ്രന്ഥത്തിൽ, ആധാരമെന്നാൽ എന്ത്, എഴുത്തുകാർ അറിഞ്ഞിരിക്കേണ്ട സംഗതികൾ എന്തെല്ലാം, കക്ഷികളുമായി പെരുമാറേണ്ട രീതി എങ്ങനെ, ഡ്രാഫ്ററ് തയാറാക്കേണ്ടവിധം, മുദ്രവില നിശ്ചയം, ആധാര രചനയിൽ ശ്രദ്ധിക്കേണ്ട ഐകരൂപ്യം, റിക്കാർഡുകൾ സൂക്ഷിക്കേണ്ട വിധം, എന്നുവേണ്ട ആധാരമെഴുത്തുകാരും രജിസ്ട്രേഷൻ ഡിപ്പാർട്ടുമെൻറു ജീവനക്കാരും അറിഞ്ഞിരിക്കേണ്ട പല കാര്യങ്ങളും വിശദമായി പ്രതിപാദിച്ചിട്ടുണ്ട്. ആധാരമെഴുത്തിൽ സാധാരണയായി വന്നുകൂടുന്ന തകരാറുകളും അവ പരിഹരിക്കേണ്ട മാർഗ്ഗങ്ങളും ഇതിൽ വിവരിച്ചിരിക്കുന്നതു കൂടുതൽ പ്രയോജനകരമാണ്. വൃഥാസ്ഥൂലങ്ങളായ വർണ്ണനകൾകൊണ്ട് മോടിപിടിപ്പിക്കുവാൻ ശ്രമിക്കുന്ന ചില സാഹിത്യ പ്രിയന്മാരായ ആധാരമെഴുത്തുകാർ ഉണ്ട്. "ദല്ലാളു"കളായ ആധാരമെഴുത്തുകാരെക്കൊണ്ടു മുടിഞ്ഞു. മുദ്രവിലയും എഴുത്തുകൂലിയും കൂട്ടിവാങ്ങുന്നതാപോകട്ടെ; കക്ഷികളെ യോജിപ്പിക്കുന്നതിനു പ്രത്യേക ഫീസ്, വസ്തു ഒതുക്കുന്നതിന് ഇരുകക്ഷികളിൽനിന്നും കമ്മിഷൻ—രജിസ്ട്രേഷന് കൈയ്ക്കൂലി കൊടുക്കാൻ പ്രത്യേക ഐററം—എന്നുതുടങ്ങി സാധുക്കളെ ചൂഷണംചെയ്തുകഴിയുന്ന എഴുത്തുകാരെ

പ്പററി "ലോകസംഗ്രഹാർത്ഥം" ഒരു പ്രത്യേക അദ്ധ്യായം തന്നെ ഇതിൽ ചേർക്കേണ്ടതായിരുന്നു.

ആധാരരചനാവൃത്തിയിൽ കഴിയുന്ന മി-മാധവൻപിള്ളയെ "കലംകത്തി" എന്നു തീറെഴുതാൻ ഇന്നത്തെ ഉപരിപ്ലവബുദ്ധികളായ എഴുത്തുകാർ മുതിരുമെന്നുള്ള ഭയംകൊണ്ടായിരിക്കാം സ്വഭാവവൈശിഷ്ട്യത്തെപ്പററി ചുരുക്കത്തിൽ പറഞ്ഞു തീർത്തതു്. അത്രയെങ്കിലും സൂചിപ്പിച്ചതു് കാര്യമായി.

മി. മാധവൻപിള്ളയുടെ പരിശ്രമം ഫലവത്താണു്. ആധാരമെഴുത്തുകാരും ഡിപ്പാർട്ടുമെൻറു ജീവനക്കാരും ഇതു വായിച്ചിരിക്കേണ്ടതാണു്. വില മൂന്നുരൂപ വച്ചിട്ടുള്ളതു് അല്പം കൂടിപ്പോയില്ലേ എന്നു സംശയിക്കുന്നു.

## ൬. അശ്രുധാര

ജി. പത്മനാഭക്കമ്മത്തി
നരസിംഹവിലാസം ബുക്കുഡിപ്പോ
വില രൂ. 1.

പ്രസ്തുത ഗ്രന്ഥത്തിൻെറ ഉള്ളടക്കം അഞ്ചു ചെറുകഥകളാണു്. ഒന്നാമത്തേതു് അശ്രുബിന്ദു. പഴയ 'ചേവുക'ക്കാരനായ ശ്രീധരൻ ശങ്കരൻനായർക്കു് വഴങ്ങിക്കൊടുക്കുന്ന യജമാനൻ ഗോവിന്ദമേനോൻമൂലം ഉണ്ടാകുന്ന സ്വാതന്ത്ര്യക്കുറവു് ഭാര്യ കല്യാണിഅമ്മയുടെ കുടുംബജീവിതം ദുസ്സഹമാക്കുന്നു. ഒരു മാലമോഷണം എന്ന കുററം ആരോപിച്ചു് ശങ്കരൻനായരെ അയാളുടെ വീട്ടിൽ പറഞ്ഞയയ്ക്കുന്നു. പരിശുദ്ധനും യജമാനസ്നേഹിയുമായ വയസ്സൻ ശങ്കരൻനായർ വീട്ടിൽ കിടന്നു മരിക്കുന്നു. മാലതിരിയെ കിട്ടിയതിൽ പശ്ചാത്താപംമൂലം ശങ്കരൻ നായരെ അന്വേഷിച്ചു് ചെറുകുടിലിൽ എത്തുന്ന മേനോൻ മരണവാർത്ത കേട്ടു് അശ്രു പൊഴിക്കുന്നു. പശ്ചാത്താപത്തിനു കാരണമായ കഠിനകൃത്യങ്ങൾ ഒന്നും മേനോൻ ചെയ്തിട്ടില്ലല്ലോ എന്നു് അനുവാചകർക്കു തോന്നിയേക്കാം. അഹങ്കാരിയും ദുർവൃത്തനും ധനികനുമായ ശങ്കുപ്പണിക്കരിൽനിന്നു് തേവനും കാളിയും അനുഭവിക്കുന്ന യാതനകളാണു് "നിയമത്തിൻെറ നിഴലിൽ" എന്ന രണ്ടാമത്തെ കഥ. കാളിയെ അപമാനിക്കുന്നതും പുലയക്കുട്ടിയെ ചവിട്ടി മെതിക്കുന്നതും തേവൻെറ വെട്ടേററു് പണിക്കർ മരിക്കുന്നതും തന്മയത്വത്തോടെ വർണ്ണിച്ചിട്ടുണ്ടു്. ക്രിമിനൽ കേസ്സിൽ പുലയനെ തൂക്കാൻ വിധിച്ചു എന്നാവസാനിപ്പിക്കുന്നഭാഗം വിസ്തരിക്കേണ്ടിയിരുന്നില്ല. മൂന്നാമത്തെ കഥ 'വിധി'യാണു്. ശ്യാമസുന്ദരത്തിൻെറ രഹസ്യക്കാരി ശൈലയെ കിശോരനുമായുള്ള വേഴ്ചയിൽ നിന്നകററാൻ കിശോരനെ കൊലക്കുററം ചുമത്തുന്നു. കിശോരൻെറ പ്രേമഭാജനമായ ലീല അവനുവേണ്ടി കേസു നടത്തുന്നു. ശൈലയുടെ മൊഴിമൂലം കൃത്യംചെയ്ത ശ്യാമസുന്ദരത്തിനു് ശിക്ഷ അനുഭവിക്കേണ്ടി വരുമെന്നോർത്തു് കോടതിയിൽവച്ചു് ശൈലയെ വെടിയേല്പിച്ചു് താനും മരിക്കുന്നു. അത്രയും രംഗങ്ങളുടെ ക്രിയാംശം സമുചിതമായിട്ടുണ്ടു്. "രണ്ടു ശവങ്ങളുടെ പിമ്പേ അശ്രുരൂഷിതനയനങ്ങളോടെ കൈകോർത്തു പിടിച്ചുകൊണ്ടു് ലീലയും കിശോരനും കച്ചേരിയിൽനിന്നുംപോയി" എന്നാണു് അവസാനവാചകം. ഇതിൽ അന്തർഭവിച്ചിരിക്കുന്ന രസപ്രതീതി "ചിന്താക്കുഴപ്പ"ത്തിനു കാരണമാണു്. ഒരു പക്ഷേ ഗ്രന്ഥത്തിൻെറ നാമധേയത്തിനു് ഇതാവശ്യമെന്നു തോന്നി പ്രയോഗിച്ചതായിരിക്കാം.

ഒടുവിലത്തെ കഥകളായ കള്ളന്മാരും ബാഷ്പാഞ്ജലിയും ഗ്രന്ഥപൂരണത്തിന് വിശേഷിച്ച് മാററ കൂട്ടുന്നു എന്ന് പറയാൻ നിവൃത്തിയില്ല. അശ്രദ്ധാലുത്വ ഹേതുകമായ ദുരന്തസംഭവങ്ങളൊന്നും കല്പിച്ചു കാണുന്നില്ല. ഗ്രന്ഥത്തിന്റെ പ്രതിപാദനരീതി ഹൃദ്യമാണ്.

### ൩. ജയഭാരതം

ദ്വൈമാസികം എറണാകുളം
വാർഷിക സംഖ്യ രൂ. 4.

എറണാകുളത്തുനിന്നും ഏഴുപേരടങ്ങിയ ഒരു പത്രാധിപസമിതിയുടെ ഉടമസ്ഥതയിലും ഉത്തരവാദിത്വത്തിലും പ്രസിദ്ധപ്പെടുത്തുന്ന ഒരു ദ്വൈമാസികഗ്രന്ഥമാണ് ജയഭാരതം. പ്രവർത്തകരായ ഏഴുപേരും ക്രിസ്ത്യാനികളാണെങ്കിലും "ഏതെങ്കിലും മതത്തിന്റെയോ സമുദായത്തിന്റെയോ കക്ഷിയുടെയോ പ്രത്യേക താൽപര്യങ്ങൾക്കായി ഇതു വിനിയോഗിക്കുന്നതല്ല" എന്നാണ് പ്രതിജ്ഞ. മതം എന്തായാലും മനുഷ്യർ നന്നായിരിക്കണം, എന്ന തത്ത്വംമുറുകെപ്പിടിക്കാൻ ഉദ്ദേശിക്കുന്ന പത്രാധിപസമിതിയുടെ സുധീരമായ ഈ പ്രതിജ്ഞയിൽ വർഗ്ഗീയ വാദികളായ നേതൃമ്മന്യന്മാർ തല കുനിക്കത്തക്കവണ്ണം ജയഭാരതത്തിന്റെ വിജയപതാക പാറിപ്പറക്കട്ടെ. കെട്ടും മട്ടും നന്നായിട്ടുണ്ട്. ഇനി ഉള്ളടക്കത്തെപ്പററി—

ശൂരനാട്ടു കുഞ്ഞൻപിള്ള അവർകളുടെ മഹാത്മജി എന്ന ലേഖനമാണ് ആദ്യത്തേത്. പാണ്ഡിത്യപ്രഗത്ഭതയും ആത്മാർത്ഥതയും തെളിഞ്ഞു വിളങ്ങുന്ന പ്രസ്തുത ലേഖനത്തിന് മനുഷ്യവർഗ്ഗത്തെ ലോകസേവനരതന്മാരാക്കാനുള്ള പ്രേരണാശക്തിയുണ്ട്. വള്ളത്തോളിന്റെ ധീരധീരന്മാർ എന്ന കവിതയെപ്പററി പ്രത്യേകിച്ചു പറയാനില്ല. ഭാരതവും മഹാത്മജിയും എന്നു കേൾക്കുമ്പോൾ തറവാട്ടിന്റെ കാര്യം വിസ്മരിക്കാൻ കഴിയാത്ത കാർണോർ—

"അവർ സോദരർ നമുക്കവർതൻ ഭ്രാതാക്കൾ നാമവിഭക്തമാമൊററത്തറവാട്ടിലുള്ളോരും." എന്നുള്ള വിശാലവീക്ഷണഗതി അദ്ദേഹത്തിന്റെ വിശ്വവിഖ്യാതിക്കു മകുടം ചാർത്തുന്നുണ്ട്.

ജ. എം. ജോസഫിന്റെ നിശ്ശബ്ദസ്വരം എന്ന ലേഖനം ശാസ്ത്രലോകത്ത് ഏററവും ആധുനികമായി സാധിച്ചിട്ടുള്ള ഒരു കണ്ടുപിടിത്തത്തെപ്പററിയാണ്. സംഗ്രഹത്തിനോ നിഗ്രഹത്തിനോ അത് ഉപയോഗിക്കേണ്ടത് എന്ന തീർച്ചയായിട്ടില്ല. പള്ളത്തിന്റെ "മഞ്ചുകതിരുകൾ" അദ്ധ്യാത്മചിന്തയെ പ്രോജ്വലിപ്പിക്കുന്ന ഒന്നാണ്. ടി. എം. ചുമ്മാറിന്റെ പ്രേമാമൃതപാനവും സി. എൻ. ആന്റണിയുടെ വീരശൃംഖലാവിമർശനവും നന്നായിട്ടുണ്ട്. വിദ്യാർത്ഥികൾക്കു പ്രയോജനപ്പെടത്തക്കവണ്ണം ബഹുമുഖമായ ഇത്തരം വിമർശനങ്ങൾ ഉൽകൃഷ്ട ഗ്രന്ഥങ്ങളെപ്പററി ഉണ്ടാകുന്നതു കൊള്ളാം. ഉത്തമഗ്രന്ഥങ്ങളിൽനിന്നും മറവും വിജ്ഞേയങ്ങളായ ഭാഗങ്ങൾ വിവർത്തനംചെയ്തു ചേർത്തിരിക്കുന്ന രീതി തരക്കേടില്ല. ആധുനികകാലത്തെ ആവശ്യം ഔചിത്യപൂർവം നോക്കിക്കൊള്ളണം എന്നുമാത്രം. മാന്യസഹജീവിക്കു സർവ വിജയങ്ങളും ആശംസിച്ചു കൊള്ളുന്നു.

### ൪. ചിത്രകഥാവലി

[ഒന്നും രണ്ടും മൂന്നും ഭാഗങ്ങൾ]
വിദ്വാൻ ടി. എം. രാമൻപിള്ള
ആർ. മാധവപ്പൈ.

ബാലവിദ്യാർത്ഥികളെ ഉദ്ദേശിച്ച് പാഠപുസ്തകം രചിക്കുന്നതു ശ്രമസാദ്ധ്യമാണെ

ന്നു് അതിൽ പ്രായോഗികപരിജ്ഞാനം സിദ്ധിച്ചിട്ടുള്ളവർപോലും സമ്മതിക്കുന്ന കാര്യമാണു്. സാന്മാർഗ്ഗികമായ കഥകൾ തിരഞ്ഞെടുക്കുന്നതിനു വിഷമമില്ല. അവയുടെ പ്രതിപാദനരീതിക്കു ലാളിത്യവും അതോടൊപ്പം ബോധനസൗകര്യവും ഒത്തിണങ്ങിയാൽപ്പോലും മനസ്തത്വശാസ്ത്രനിഷ്ഠമായ നിയമസാധുത്വവും പരിഗണിക്കേണ്ടിവരും. ആശയങ്ങളുടെ അടുക്കം, പദപ്രയോഗങ്ങളുടെ പരിശുദ്ധിയും ശൈലീഭംഗം കൂടാതുള്ള വാക്യരചനയും അതുപോലെ പ്രാധാന്യം അർഹിക്കുന്നു. ഈ പരിഗണനയിൽ ചിത്രകഥാവലി എത്രത്തോളം വിജയിച്ചിട്ടുണ്ടെന്നുള്ളതാണു് ഇവിടെ ചർച്ചാവിഷയം. സ്വീകരിച്ചിട്ടുള്ള കഥകൾ മിക്കതും പഴയതുതന്നെയാണു്. പ്രസിദ്ധങ്ങളാണെന്നുതന്നെ വയ്ക്കാം. ഒന്നും രണ്ടും മൂന്നും ഭാഗങ്ങൾക്കു് ക്രമാനുഗതമായ വളർച്ച ആശയത്തിനും ഭാഷയ്ക്കും വരുത്താൻ കൂടുതൽ ശ്രദ്ധ പതിപ്പിച്ചുകാണുന്നില്ല. പ്രയോഗവൈകല്യങ്ങളും ഇല്ലാതില്ല. ചില ഉദാഹരണങ്ങൾ ചൂണ്ടിക്കാണിക്കാം.

1. "പാനപോലെ വലിയ മത്തങ്ങാ മത്തവള്ളികളെ കെട്ടിപ്പിടിച്ചുകൊണ്ടു് വെറും നിലത്തുകിടക്കുന്നതും കണ്ടു്:"

(ഭാഗം ഒന്നു്, ഈശ്വരമഹിമ)

2. "എലിയുടെ ഉയിരു നേരേവീണു."

(പാഠം 2)

ഉയിർ എന്നതായിരിക്കാം ഉദ്ദേശം.

3. "മുന്തിരിക്കുലയിൽ എത്തം കിട്ടിയില്ല." (പാഠം 5)

4. "ഓക്കാതെ തലയും വെട്ടിച്ചു് അവൾ നടന്നു." (ഭാഗം 2 പാഠം 2)

കലുക്കി എന്ന അർത്ഥത്തിലാണു് വെട്ടിച്ചു് എന്നുപയോഗിച്ചിട്ടുള്ളതു്.

5. "ഒരാൾ അവന്റെനേരെ സവാരി ചെയ്തുവരുന്നതു കണ്ടു." (ഭാഗം 3)

6. "കച്ചവടക്കാരൻ സേട്ടുവിന്റെ അടുക്കൽ എത്തി." സേട്ടിന്റെ എന്നുമതി.

(പാഠം ആറു് മൂന്നാംഭാഗം)

മേൽപ്പറഞ്ഞ വൈകല്യങ്ങൾ ഒഴിച്ചാൽ ചിത്രകഥാവലി കഴിയുന്നതും ലളിതമായിട്ടുണ്ടെന്നു പറയാം.

## ആർ. മാധവപ്പൈയുടെ നാലണാ സീരീസ്.

### ൯. അപരാധിനി

വ്യഭിചരിക്കുന്നതിനു പ്രതിബന്ധമായി നിന്നകുട്ടിയെ കൊലപ്പെടുത്തുന്നതും കൊലക്കേസ്സു വിസ്താരവും വിധിയും മററുമാണു് കഥ. സംഭവങ്ങൾ സാധാരണ നടക്കുന്നതുപോലെ പറഞ്ഞിട്ടുണ്ടു്. പ്രയോജനം എന്തെന്നു വ്യക്തമാകുന്നില്ല.

### ൧൦. അമ്മായി അമ്മ

പണവും സന്താനവും ഇല്ലാത്ത മരുമകളെ വെറുക്കുന്ന അമ്മായിഅമ്മ വ്യഭിചാരദോഷം അവളിൽ ആരോപിച്ചതു് വെറുതെ എന്നു മനസ്സിലാക്കിയ മകൻ അമ്മയെ വിട്ടു് മാറിത്താമസിക്കുന്നു. സന്താന ലബ്ധിക്കുശേഷം മാതാവു പശ്ചാത്തപിച്ചു് വീണ്ടും മകനുമായി ഒന്നിച്ചു കഴിയുന്നു. സംസ്കാരശൂന്യതയ്ക്കു വേറൊരുദാഹരണമാണു് ഈ കഥ.

### ൧൧. ബാലാരാമം

കുട്ടികൾക്കുവേണ്ടിയുള്ള കഥകൾ. കെട്ടും മട്ടും ആകർഷണീയമായിട്ടുണ്ടു്. ബ്ലാ

ക്കകളും തരക്കേടില്ല. പ്രതിപാദന രീതിയിൽ അല്പം ചില വൈകല്യങ്ങൾ വന്നു പോയിട്ടുണ്ടെന്നു പറയാതെ തരമില്ല.

"കാക്ക കുറേ കല്ലുപെറുക്കിക്കൂട്ടി"

"മുന്തിരിക്കുലയിൽ എത്തം കിട്ടിയില്ല"

"പുലിവരുന്നേ എന്നവൻ വിളിച്ചു കൂവി"

"അച്ഛൻ മക്കളെ എന്നപോലെ അവിടുന്നു പ്രജകളെ രക്ഷിക്കുന്നു"

"ചുണ്ടെലി സിംഹത്തിന്റെ ശരീരത്തിൽ കൂടി സവാരിചെയ്തു"

"ചുണ്ടുനീണ്ട കൊക്കിനു് ഒരു തുള്ളിവെള്ളംപോലും കുടിക്കാൻ കിട്ടിയില്ല"

ഇത്തരം ചില പാകപ്പിഴകൾ അടുത്ത പതിപ്പിലെങ്കിലും പരിഹരിച്ചു കണ്ടാൽ കൊള്ളാം.

## ൧൧. ആത്മാവും മോക്ഷവും

ഇതിന്റെ മൂലകർത്താവു് സുവിചാരാനന്ദ സ്വാമികളാണു്. കൊങ്കണഭാഷയിൽ നിന്നാണു് തർജ്ജമ. 22 വർഷത്തെ പഴക്കമുള്ളതാണു്. ദേഹദേഹികളുടെ ബന്ധവും മോക്ഷകാര്യവും മററുമാണു് പ്രതിപാദ്യവിഷയം. മൂലകൃതിയുമായി ഒത്തുനോക്കി ഒരഭിപ്രായം പറയാൻ സാധ്യമല്ല. വേദാന്തസംബന്ധം ഏതായാലും ദോഷം ചെയ്യുന്നതല്ലല്ലോ.

## ൧൨. സ്വാതന്ത്ര്യോദയം

ജി. ശങ്കരക്കുറുപ്പു്,
കേരളമിത്രം പ്രിൻറിംഗ് & പബ്ലിഷിംഗ് കമ്പനി. എറണാകുളം വില അണ 4.

സ്വാതന്ത്ര്യലബ്ധിയിൽ ദൈവത്തിന്റെ ദയയ്ക്കു് വന്ദനംപറയുക എന്നാണു് ഭാരതാംബികയോടു് ആദ്യമായി അപേക്ഷിക്കുന്നതു്.

"അഹിംസതന്നാസിധാരയിൽക്കൂടിദുഷ്കരയാത്ര നിർവഹിച്ചു" ദീനാകാരയായി മെയ്യിൽ രക്തം ഒലിച്ചുകാണുന്ന ഭാരതാംബികയുടെ ചിത്രം ഘോരയാതനകളെ അനുസ്മരിപ്പിക്കുന്നുണ്ടു്. സ്വാതന്ത്ര്യപ്രഭാതത്തിന്റെ വൈഭവങ്ങളാണു് അടുത്തു വർണ്ണിക്കുന്നതു്.

പൌരർതൻ എന്നിഡത്തിൽനിന്നുയന്നാനന്ദങ്ങൾ
സൌരമാർഗ്ഗത്തിൽച്ചെൽവൂ കൊടിതൻ-
ചിറകിന്മേൽ.

ഇവിടെ കവി ചില സ്വാതന്ത്ര്യങ്ങൾ കാണിച്ചിട്ടുണ്ടു്. ആനന്ദമാകുന്ന വിഹംഗമങ്ങൾക്കു പകരം ഉപയോഗിച്ചിരിക്കുന്ന ആനന്ദപദം രൂപകാവയവമാത്രമായി അവശേഷിക്കുന്നതു് ഒരു പുതുമയാണു്. ആനന്ദമാകുന്ന പക്ഷി കൊടിയുടെ ചിറകിന്മേൽ എത്തുന്നതു് 'കുസുമേകുസുമോൽപത്തി' എന്നു പറയുന്നതുപോലെ ഒരു രചനാവൈചിത്ര്യമാണു്.

സാമ്രാജ്യസിംഹത്തിന്റെ (ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ എന്നായിരിക്കാം കവിയുടെ സങ്കല്പം) ക്ഷീണിച്ച സ്വരൂപമാണു് അടുത്തു വർണ്ണിതമായിരിക്കുന്നതു്.

"രക്തദാഹമാർന്നോരു സാമ്രാജ്യ-
സിംഹത്തിന്റെ
ശക്തവും കുടിലവുമായിരുന്നോരുദംഷ്ട്ര
കാണുക, കൊഴിഞ്ഞതാ
കിടപ്പൂനിറം മങ്ങി
ത്താണപോം ചന്ദ്രക്കലപോലെ
യീപ്പുലരിയിൽ"

സാമ്രാജ്യദുർമ്മോഹത്തിന്റെ പരിണാമം വ്യംഗ്യഭംഗ്യാ ഇതിൽ സന്നിവേശിപ്പിച്ചിട്ടുണ്ടു്. എങ്കിലും ചന്ദ്രക്കല—അതും ഒാറ—കൊഴിഞ്ഞ ദംഷ്ട്രയോടു് ഉപമിച്ചിരിക്കുന്നതു് കാവ്യദൃഷ്ട്യാ സമുചിതമായിട്ടുണ്ടോ എന്നു

സംശയിക്കേണ്ടിയിരിക്കുന്നു. സൗന്ദര്യത്തിന്റെ മാററുകൂട്ടാൻവേണ്ടി ചന്ദ്രനെ സാമഗ്രിയായി സ്വീകരിക്കുന്നതിന്ന് പ്രസിദ്ധിയുണ്ട്. ഇവിടെ അധഃപതിച്ച വസ്തുവിനോടാണ് ഉപമിച്ചിരിക്കുന്നതു്.

മായുംതാരകളോടുള്ള കണ്ണുകളുടെ താരതമ്യവും ഇതുപോലെതന്നെയാണ്.

അടുത്തതായി സ്വേച്ഛാതന്ത്രമാകുന്ന കാളസർപ്പം കഴുകമരത്തിൽ നാവുകൾ ആട്ടുന്നതും ഇരുകരയിൽ വായ്പിളർന്നു കാട്ടുന്നതും ബ്രിട്ടീഷ്ഭരണത്തിന്റെ കിരാതത്വത്തെ ഓർമ്മിപ്പിക്കുന്ന രംഗങ്ങളാണ്. പ്രസ്തുത ഭാവന അത്യന്തം ഹൃദ്യമായിട്ടുണ്ട്. ഈ ഘോരസർപ്പത്തിന്റെ പിടി ഇന്നും വിട്ടിട്ടില്ല.

"വിഴുങ്ങിഞെരിച്ച നിൻ പ്രിയ പുത്രർ
തൻരക്ത
മൊഴുകുന്നതുണ്ടാവാമിപ്പൊഴു-
മതിൻ പിൻപേ."

സ്വാതന്ത്ര്യലബ്ധിക്കുശേഷവും രക്തപ്പുഴ ഒഴുകുന്ന രംഗങ്ങളെയാണ് ഇതു സൂചിപ്പിക്കുന്നതു്. സാങ്കേതിക ദൃഷ്ട്യാ, പെരുമ്പാമ്പു വിഴുങ്ങുന്ന ജന്തുക്കളെ ഞെരിച്ചുകഴിഞ്ഞാൽ രക്തപ്രവാഹം ഉണ്ടാകുന്നതു് സാധാരണമല്ല എന്നു് ഒരു വാദതടസ്സം ചിലർ ഉന്നയിച്ചേയ്ക്കാം.

കൂലങ്കഷമായ ചർച്ചയിൽ അപൂർവം ചില വൈകല്യങ്ങൾ ചൂണ്ടിക്കാണിച്ചെന്നല്ലാതെ ശബ്ദഭംഗികൊണ്ടും ആശയഗൗരവംകൊണ്ടും സ്വാതന്ത്ര്യോദയം സമുജ്ജ്വലമായിട്ടുണ്ടെന്നുള്ളതു് നിസ്തർക്കമാണ്. നിരങ്കുശമായ ഗതിയെ അല്പമൊന്നു തടയുന്നതുകൊണ്ടു് നിർമ്മത്സരബുദ്ധികളായ കവികൾ ഭാവിശ്രേയസ്സോർത്ത് പരിഭവിക്കുകയില്ല എന്നു് വിശ്വസിക്കുന്നു.

---




ലൈബ്രറി ആർഗനൈസർമാരുടെ ഒരു കാൺഫറൻസ് 124 കുംഭം 2-ാനു പകൽ മൂന്നു മണിക്ക് ശ്രീ ചിത്തിരതിരുനാൾ ഗ്രന്ഥശാലയിൽ കൂടി. എല്ലാ ആർഗനൈസർമാരും ഏതാനും താലൂക്കുകളിലെ യൂണിയൻ ഭാരവാഹികളും ഗ്രന്ഥശാലാസംഘം ഭരണസമിതിയിലെ ചില അംഗങ്ങളും ഹാജരുണ്ടായിരുന്നു. ശ്രീ കെ. എം. അഗസ്റ്റിൻ ബി. ഏ. ബീകോം യോഗത്തിൽ ആദ്ധ്യക്ഷ്യം വഹിച്ചു.

ഹാജരുണ്ടായിരുന്ന ആർഗനൈസർമാരെയും യൂണിയൻ പ്രതിനിധികളെയും പരിചയപ്പെടുത്തിയും യോഗോദ്ദേശത്തെ വിവരിച്ചുകൊണ്ടും സെക്രട്ടറി മി. പി. എൻ. പണിക്കർ സുദീർഘമായ ഒരു പ്രസംഗം ചെയ്തു. പ്രസംഗം ഇങ്ങനെ സംഗ്രഹിക്കാം. "ഗ്രന്ഥശാലാ പ്രസ്ഥാനത്തിന്റെ പുരോഗതിക്കുവേണ്ടി നാട്ടിന്റെ നാനാഭാഗങ്ങളിലും സഞ്ചരിക്കുന്ന നിങ്ങൾക്ക് അനുഭവിക്കേണ്ടിവരുന്ന ക്ലേശങ്ങൾ നിസ്സീമങ്ങളാണ്. നിങ്ങൾക്കു ലഭിക്കുന്ന പ്രതിഫലം ജീവിതാവശ്യങ്ങൾക്കു ഒട്ടും പര്യാപ്തവുമല്ല. ത്യാഗസന്നദ്ധതയോടും സേവനതൽപരതയോടുംകൂടി പ്രവർത്തിക്കുന്ന നമ്മെ ഭാവിതലമുറ കൃതജ്ഞതയോടുകൂടി അനുസ്മരിക്കും. അതായിരിക്കട്ടെ, നമ്മുടെ പ്രതിഫലം. ഗ്രാമീണജനതയുടെ സാംസ്കാരികജീവിതത്തെ കെട്ടിപ്പടുത്തു സമുദായ സൗഹാർദ്ദവും സഹിഷ്ണുതയും തികഞ്ഞ രാഷ്ട്രത്തെ സൃഷ്ടിക്കുന്നതിൽ നമ്മുടെ പങ്കു നിസ്വാർത്ഥമായി നമുക്കു നിർവ്വഹിക്കാം. ഗ്രന്ഥശാലകൾക്ക് എല്ലാ ആനുകൂല്യങ്ങളും ഗവമെൻറിൽനിന്നും ലഭിക്കും. വയോജനവിദ്യാഭ്യാസപരിപാടികൾ എല്ലാ ഗ്രന്ഥശാലകളോടും അനുബന്ധിച്ചു നടത്തേണ്ടതാണ്. താലൂക്കു യൂണിയൻ പ്രവർത്തനങ്ങൾ വളരെ അധികം പുരോഗമിപ്പിക്കേണ്ടതുണ്ട്." തുടന്നു 124-ൽ ചെയ്തു തീക്കേണ്ട പരിപാടികൾ വിശദീകരിക്കുകയും ആർഗനൈസറന്മാർ അതനുസരിച്ചു പ്രവർത്തനം തുടരണമെന്നു ഉദ്ബോധിപ്പിക്കുകയും ചെയ്തു.

അദ്ധ്യക്ഷൻ ഉപക്രമപ്രസംഗം നടത്തി. 124 അവസാനത്തിനകം സംസ്ഥാനത്തെ എല്ലാ പകുതികളിലും വായനശാലകൾ ഉണ്ടാകത്തക്ക വിധത്തിൽ പ്രവർത്തിക്കണമെന്നും, ഒരേകരയിൽ ഒന്നിലധികം വായനശാലകൾ ഉണ്ടെങ്കിൽ അവയെ സംയോജിപ്പിച്ചു, പുഷ്ടിപ്പെടുത്താൻ ശ്രമിക്കണമെന്നും വർഗ്ഗീയ വായനശാലകളെ പ്രോത്സാഹിപ്പിക്കുന്ന രീതി നന്നല്ലെന്നും മററും അദ്ധ്യക്ഷൻ പ്രസ്താവിച്ചു.

അമ്പലപ്പുഴ യൂണിയൻ പ്രസിഡൻറ് മി. കെ. രാമകൃഷ്ണപിള്ള M. L. A,

ഒരു പ്രസംഗംചെയ്തു. അനന്തരം അഭിപ്രായപ്രകടനങ്ങൾക്കായി ആർഗനൈസർമാരേയും യൂണിയൻ ഭാരവാഹികളേയും അദ്ധ്യക്ഷൻ ക്ഷണിച്ചു.

മി. കെ. അപ്പുക്കുട്ടൻനായർ, കെ. ജി. ചെല്ലപ്പൻപിള്ള, W. O. ജാേർജ്ജ്, പി. എൻ. സുകുമാരൻ തോട്ടപ്പള്ളി, കെ. പി. മേനോൻ, ജെ. തങ്കം എന്നീ ആർഗനൈസറന്മാരും മി. എം. ജെ, മാധവൻപിള്ള, ഏ. എൻ. പി. പണിക്കർ, പി. മാധവൻപിള്ള, ജെ. കേശവൻ എന്നി യൂണിയൻ പ്രവർത്തകന്മാരും ഗ്രന്ഥശാലാ സംയോജനത്തിൽ അനുഭവപ്പെടുന്ന വിഷമതകളേയും സംഘത്തിൽനിന്നും ഗവണ്മെൻറിൽനിന്നും മററും ലഭിക്കേണ്ട ആനുകൂല്യങ്ങളേയും മററും വിശദീകരിച്ചു സംസാരിച്ചു.

വർഗ്ഗീയസംഘടനകളുടെ വകയായ ഗ്രന്ഥശാലകൾ പൊതുജനങ്ങൾക്കെല്ലാം അംഗത്വം നൽകി അവരുടെ പൊതു ഉപയോഗത്തിന് പര്യാപ്തമായ നിലയിൽ നടത്തപ്പെടുന്നതാണെങ്കിൽ അവയെ പ്രോത്സാഹിപ്പിക്കതന്നെ വേണമെന്ന അഭിപ്രായം പൊതുവേ ഉണ്ടായി.

പ്രവർത്തകന്മാരുടെ സംശയങ്ങൾക്ക മറുപടിയായി സെക്രട്ടറി ഒരു വിശദീകരണപ്രസംഗം നടത്തി. ആണററി ജായിൻറ സെക്രട്ടറി മി. എം, തോമസ് സദസ്സിനു കൃതജ്ഞത പ്രകാശിപ്പിച്ചു.

ആർഗനൈസർമാർ പരസ്പരംപരിചയപ്പെടുന്നതിനും ആശയങ്ങൾ വിനിമയം ചെയ്യുന്നതിനും അവസരം ലഭിക്കത്തക്കവിധത്തിലും അവരുടെ ക്ലേശങ്ങൾ നേരിട്ടറിയത്തക്ക വിധത്തിലും ഒരു കാൺഫറൻസ് നടത്തിയതിലും ഇത്തരം കാൺഫറൻസുകൾ മാസത്തിലൊരിക്കൽ നടത്തുവാൻ തീരുമാനിച്ചതിലും പ്രവർത്തകസമിതിയോടു ആർഗനൈസറന്മാർക്കുള്ള കൃതജ്ഞത മി. മുറവൂർ ആർ. മാധവപ്പൈ പ്രകടിപ്പിച്ചു. 6-30-ന് യോഗം പര്യവസാനിച്ചു. തദനന്തരം ഒരു പായസൽക്കാരവും നടത്തപ്പെടുകയുണ്ടായി.

## ഗ്രന്ഥശാലാസംഘം ഭരണസമിതിയോഗം

ഭരണസമിതിയുടെ ഒരു യോഗം കുംഭം 16-ാംതീയതി പകൽ രണ്ടു മണിക്കു സംഘം കാര്യാലയത്തിൽവച്ചുകൂടി. മി. കെ. എം. അഗസ്റ്റിൻ എൻ. കേശവപിള്ള, പി. എൻ. പണിക്കർ, എം. തോമസ്സ്, എസ്സ്. എം. ഹനീഫ്, കെ. വാസുദേവൻ വി. കെ. പിള്ള, ജെ. കേശവൻ, ജി. മാധവൻപിള്ള, കെ. ഏ. അബ്രഹാം. എന്നിവർ ഹാജരുണ്ടായിരുന്നു. പ്രസിഡൻറിൻെറ അസാന്നിദ്ധ്യത്തിൽ മി. കെ. എം, അഗസ്റ്റിൻ ആദ്ധ്യക്ഷ്യം വഹിച്ചു.

### തീരുമാനങ്ങൾ

I. താലൂക്കയൂണിയൻ നിയമാവലി ഭേദഗതി ചെയ്യുന്നും താഴെച്ചേർത്തിരിക്കുന്ന കൂട്ടിച്ചേർപ്പും അംഗീകരിച്ചു.

#### യൂണിയൻ അംഗീകരിക്കുന്നതിനുള്ള യോഗ്യതകൾ

1. കുറഞ്ഞതു് 20 (ഇരുപതു്) അംഗഗ്രന്ഥശാലകൾ ഉണ്ടായിരിക്കണം.

2. അംഗഗ്രന്ഥശാലകളിൽ ഭൂരിപക്ഷം ഹാജരുള്ള ഒരു പൊതുയോഗത്തിൻെറ നിശ്ചയപ്രകാരം രൂപീകരിച്ചതായിരിക്കണം.

3. അംഗീകാരത്തിനുള്ള അപേക്ഷ വന്നാൽ കേന്ദ്രസംഘം പ്രവർത്തകസമിതിയുടെ പ്രതിനിധികൾ പോയി പരിശോധിച്ചു ആ റിപ്പോർട്ടിന്മേൽമാത്രം യൂണിയനെ അംഗീകരിക്കുന്നതാണ്.

4. പൊതുയോഗം അനുവദിച്ച ബഡ്ജറ്റ് കേന്ദ്രസമിതിയുടെ അംഗീകാരത്തിനു അയക്കേണ്ടതാണ്.

5. പുതിയ ഗ്രന്ഥശാലകൾ സ്ഥാപിക്കുമ്പോൾ കേന്ദ്രസമിതി നിർദ്ദേശിച്ചിട്ടുള്ള പൊതുവ്യവസ്ഥ അനുസരിച്ച് (അതായത് ഒരു കരയിൽ ഒരു വായനശാല ഒരു പകുതിയിൽ ഒരു ഗ്രന്ഥശാല എന്ന രീതി) വേണ്ടതാണ്.

6. അ. തി. ഗ്രന്ഥശാലാസംഘത്തിലെ അംഗങ്ങളായ ഗ്രന്ഥശാലകളെ മാത്രമേ യൂണിയൻ സംഘത്തിലെ അംഗങ്ങളാക്കാൻ പാടുള്ളു.

7. താലൂക്കു കേന്ദ്രലൈബ്രറിയുടെ സ്ഥാനം യൂണിയൻ നിശ്ചയിച്ച് കേന്ദ്രസമിതിയെ അറിയിക്കേണ്ടതും അംഗീകാരത്തിനുശേഷം പ്രവർത്തനം നടത്തേണ്ടതുമാണ്.

8. സംഘത്തിനുവേണ്ടി ആർഗനൈസിംഗ് ജോലി ഏറ്റെടുക്കുന്ന താലൂക്കുയൂണിയനുകൾ സംഘത്തിൽനിന്നും നിർദ്ദേശിക്കുന്നകാര്യപരിപാടി അനുസരിച്ച് പ്രവർത്തനം നടത്തേണ്ടതാണ്.

9. യൂണിയനുവേണ്ടി ആർഗനൈസിംഗ് ജോലിക്കു യൂണിയൻ ഭരണസമിതി ചുമതലപ്പെടുത്തുന്ന ആർഗനൈസറെ കേന്ദ്രസമിതിയിലേക്കു ശിപാർശ ചെയ്യേണ്ടതും അംഗീകാരത്തിനുശേഷം പ്രവർത്തനം നടത്തേണ്ടതുമാണ്.

II. നിയമാവലി കഴിയുന്നതും വേഗം അച്ചടിച്ച് നിലവിലുള്ള എല്ലാ താലൂക്കു യൂണിയനും അയച്ചുകൊടുക്കേണ്ടതും, നിർദ്ദേശാനുസരണം പ്രവർത്തനം നടത്തുന്ന യൂണിയനെ പ്രവർത്തകസമിതി അംഗീകരിക്കേണ്ടതുമാണ്.

III. ഗ്രന്ഥശാലാസംഘത്തിന്റെ പ്രവർത്തനങ്ങളെ കൊച്ചിയിൽക്കൂടെ വ്യാപിപ്പിക്കേണ്ടതിന്റെ പ്രാരംഭമായി കൊച്ചിയിൽ വേണ്ട പ്രചരണം നടത്തുന്നതിനു മെ: പി എൻ. പണിക്കർ, എൻ. കേശവപിള്ള, ഡബ്ളിയൂ. ഒ. ജാർജ്ജ്, പി. മാധവൻപിള്ള, ജെ. കേശവൻ എന്നിവരുൾപ്പെട്ട ഒരു പ്രതിനിധിസംഘത്തെ നിശ്ചയിച്ചു.

IV. ഒരു ലൈബ്രറിബിൽ തയ്യാർചെയ്ത് തിരുവിതാംകൂറിൽ ആക്റ്റാക്കുന്നതിനുവേണ്ട സത്വരനടപടികൾ അവലംബിക്കുന്നതിന് പ്രവർത്തകസമിതിയെ ചുമതലപ്പെടുത്തി.

V. ആർഗനൈസിംഗ് പ്രവർത്തനം തൃപ്തികരമായ നിലയിൽ നടത്തുന്ന അംഗീകൃത താലൂക്കു യൂണിയനു് പ്രതിമാസം മുപ്പതു രൂപാ ഗ്രാന്റു കൊടുക്കേണ്ടതാണ്.

VI. കോട്ടയം പബ്ളിക്ക് ലൈബ്രറി പ്രതിനിധികളായ മെ: എൻ. ഗോവിന്ദമേനോൻ, ജി. കേശവപിള്ള, സി. കെ. മാണി. W. O. ജാർജ്ജ് എന്നിവർ പ്രസ്തുത ലൈബ്രറിയെ വികസിപ്പിക്കുന്നതിന്, 75000-രൂപാ പിരിച്ചെടുക്കാമെന്നും, അങ്ങനെ ചെയ്താൽ 25000-രൂപാ ഗവണ്മെന്റ് സഹായധനം നൽകണമെന്നും കാണിച്ച് ഗവണ്മെന്റിലേയ്ക്കു് സംഘംമുഖേന സമർപ്പിക്കുവാനുള്ള ഒരു നിവേദനം ഭരണസമിതിയിൽ ഹാജരാക്കുകയും അതിന്മേൽ ആവശ്യമായ നടപടികൾ നടത്തുന്നതിന് പ്രവർത്തകസമിതിയെ ചുമതലപ്പെടുത്തുകയും ചെയ്തു.

അടുത്ത ഭരണസമിതിയോഗം ആരുവാമൊഴിയിൽവച്ചു കൂടേണ്ടതാണ്.

## ഗ്രന്ഥശാലാസംഘം പ്രതിനിധികളുടെ കൊച്ചിൻ പര്യടനം

തിരുവിതാംകൂർ കൊച്ചി സംസ്ഥാനങ്ങളിലെ ഗ്രന്ഥശാലാ പ്രവർത്തനങ്ങൾക്ക് ഐക്യരൂപ്യം ഉണ്ടാക്കുന്നതിനും ഒരു കേന്ദ്ര സംഘടനയുടെ കീഴിൽ പ്രവർത്തിക്കുന്നതിനുള്ള സാധ്യതകളെപ്പററി പര്യാലോചിക്കുന്നതിനും അതിനുവേണ്ട പ്രചരണം ചെയ്യുന്നതിനുമായി ഗ്രന്ഥശാലാസംഘം ഭരണസമിതിയുടെ തീരുമാനമനുസരിച്ച് പ്രതിനിധിസംഘാംഗങ്ങളായ മെ. പി. എൻ. പണിക്കർ, എൻ. കേശവപിള്ള W. O. ജാർജ്ജ്, പി. മാധവൻപിള്ള, ജെ. കേശവൻ എന്നിവർ കുംഭം 27-ാംതീയതി മുതൽ ഒരാഴ്ചക്കാലം കൊച്ചീരാജ്യത്തിൻെറ വിവിധ ഭാഗങ്ങളിൽ സഞ്ചരിക്കുകയുണ്ടായി. കൊച്ചി പ്രധാനമന്ത്രി ശ്രീ. ഇക്കണ്ട വാര്യരേയും സഹമന്ത്രിമാരായ ശ്രീ. പനമ്പള്ളി ഗോവിന്ദമേനോൻ, ശ്രീ സി. എ. ഔസേപ്പ് കെ. അയ്യപ്പൻ എന്നിവരേയും സന്ദർശിച്ച് തിരുവിതാംകൂർ ഗ്രന്ഥശാലാസംഘത്തിൻെറ പ്രവർത്തനവിധങ്ങളെ അറിയിക്കുകയും സംഘത്തിൻെറ പ്രവർത്തനം ഗവമെൻറിൻെറ സഹകരണത്തോടും പൊതുജനങ്ങളുടെ ആനുകൂല്യത്തോടുംകൂടി കൊച്ചിയിലും വ്യാപരിപ്പിക്കേണ്ടതിൻെറ സാധ്യതകളെക്കുറിച്ചു പ്രതിനിധിസംഘം സംഭാഷണംനടത്തുകയുംചെയ്തു. കൊച്ചി വിദ്യാഭ്യാസ ഡയറക്ടറർ, നിയമസഭാംഗങ്ങൾ, സാഹിത്യകാരന്മാർ, ഗ്രന്ഥശാലാപ്രവർത്തകർ തുടങ്ങിയ പലരേയും സന്ദർശിച്ച് ഗ്രന്ഥശാലാപ്രസ്ഥാനത്തിൻെറ അഭിവൃദ്ധിമാർഗ്ഗങ്ങളെപ്പററി ചർച്ചകൾ നടത്തി. പ്രതിനിധികൾ സന്ദർശിച്ച എല്ലാ മാന്യന്മാരും രണ്ടു രാജ്യങ്ങളിലേയും ഗ്രന്ഥശാലാ പ്രവർത്തനം ഐകരൂപ്യപ്പെടുത്തുന്നതിനു വളരെ ഉത്സാഹം പ്രകടിപ്പിക്കുകയുണ്ടായി. കൊച്ചിൻ മന്ത്രിമാർ, വിദ്യാഭ്യാസ ഡയറക്ടറർ മുതലായവർ ഗ്രന്ഥശാലാസംഘത്തിൻെറ പരിപാടികളിൽ കഴിയുന്നതു പ്രോത്സാഹനങ്ങൾ വാഗ്ദാനംചെയ്തു.

### എറണാകുളം സമ്മേളനം

തിരുവിതാംകൂർകൊച്ചി സംസ്ഥാനങ്ങളിലെ ഗ്രന്ഥശാലാപ്രവർത്തനങ്ങൾക്കു ഐകരൂപ്യം ഉണ്ടാക്കുന്നതിനുള്ള സാധ്യതകളെപ്പററിയും മററും പര്യാലോചിക്കുന്നതിനായി ഒരു സമ്മേളനം 28-ാംതീയതി വൈകുന്നേരം 6 മണിക്ക് എറണാകുളം പബ്ലിക്‌ലൈബ്രറിഹാളിൽ സാഹിത്യകുശലൻ ശ്രീ. ററി. കെ. കൃഷ്ണമേനോൻ അവർകളുടെ അദ്ധ്യക്ഷതയിൽ നടത്തുകയുണ്ടായി. ശ്രീ. വി. പി. മേനോൻ, തിരുവിതാംകൂർ കൊച്ചി പ്രധാനമന്ത്രിമാർ, സഹമന്ത്രിമാർ, മെ: ററി. എം. വർഗ്ഗീസ്, സി. കേശവൻ, എസ്സ്. നീലകണ്ഠയ്യർ തുടങ്ങിയ കാൺഗ്രസ്സ്പ്രമാണികൾ, നിയമസഭാസാമാജികന്മാർ, ഉദ്യോഗസ്ഥന്മാർ, ഗ്രന്ഥശാലാപ്രവർത്തകർ, സാഹിത്യപരിഷത്ത് പ്രവർത്തകന്മാർ എന്നിങ്ങനെ നിരവധിപേർ സന്നിഹിതരായിരുന്നു. തിരുവിതാംകൂർ ഗ്രന്ഥശാലാസംഘത്തിൻെറ പ്രവർത്തനങ്ങളേയും നേട്ടങ്ങളേയും വിവരിച്ചും പ്രതിനിധികളുടെ യാത്രോദ്ദേശം വിശദീകരിച്ചും പ്രതിനിധിസംഘാംഗമായ മി. ജെ. കേശവൻ ഒരു പ്രസംഗംചെയ്തു. അടുത്തതായി ഗ്രന്ഥശാലാപ്രസ്ഥാനത്തേയും അതു വളർത്തേണ്ട ആവശ്യകതയേയും വിശദീകരിച്ചുകൊണ്ടും പ്രസ്ഥാനത്തിനും പുതിയ ഉദ്യമത്തിനും വിജയം ആശംസിച്ചുകൊണ്ടും ശ്രീ. വി. പി. മേനോൻ ഒരു ലഘുപ്രസംഗം ചെയ്യുകയുണ്ടായി.

ഗ്രന്ഥശാലാ പ്രസ്ഥാനംകൊണ്ടുണ്ടാകാവുന്ന നേട്ടങ്ങളെ വിശദീകരിച്ചുകൊണ്ടു് കൊച്ചിപ്രധാനമന്ത്രി ശ്രീ. ഇക്കണ്ട വാര്യരും തിരുവിതാംകൂർ പ്രധാനമന്ത്രി ശ്രീ. ററി. കെ. നാരായണപിള്ളയും ഓരോ പ്രസംഗംചെയ്തു. അവർ സ്ഥലംവിട്ടതിനുശേഷം ചർച്ചകൾ ആരംഭിച്ചു. തിരുവിതാംകൂറിലേയും കൊച്ചിയിലേയും ഗ്രന്ഥശാലാപരമായ പ്രവർത്തനങ്ങൾക്കു് ഐകരൂപ്യമുണ്ടാക്കുന്നതിനും പ്രസ്ഥാനത്തിന്റെ വികസനത്തിനും വേണ്ട പദ്ധതികൾ ഒരുമാസത്തിനകം തയ്യാറാക്കി സമർപ്പിക്കുന്നതിനു് ശ്രീ. ററി. കെ. കൃഷ്ണമേനോൻ അദ്ധ്യക്ഷനായും മെ: ആർ. കെ. ശാസ്ത്രി, W. O. ജാർജ്ജ് എന്നിവർ കൺവീനർമാരായും 29 അംഗങ്ങൾ ഉൾപ്പെട്ട ഒരു കമ്മിററിയെ തെരഞ്ഞെടുത്തു.

## തൃശ്ശൂർ സമ്മേളനം

29-ാം തീയതി തൃശ്ശൂർ ററൗൺഹാളിൽവച്ചു് തിരുവിതാംകൂർ പ്രധാനമന്ത്രി ശ്രീ. ററി. കെ. നാരായണപിള്ള അവർകളുടെ അദ്ധ്യക്ഷതയിൽ കൂടിയ അഖിലകൊച്ചി അദ്ധ്യാപകസംഘത്തിന്റെ വാർഷികസമ്മേളനത്തിൽ പ്രതിനിധിസംഘാംഗമായ മി. പി. മാധവൻപിള്ള അ: തി: ഗ്രന്ഥശാലാസംഘത്തിന്റെ പ്രവർത്തനപരിപാടികളെ വിവരിച്ചും ഗ്രന്ഥശാലാപ്രസ്ഥാനത്തിന്റെ അഭിവൃദ്ധിക്കുവേണ്ടി തിരുവിതാംകൂർ കൊച്ചി സംസ്ഥാനങ്ങൾ യോജിച്ചു പ്രവർത്തിക്കേണ്ടതിന്റെ ആവശ്യകതയെ പ്രസ്പഷ്ടമാക്കിയും പ്രസംഗിച്ചു. അനന്തരം സന്നിഹിതരായിരുന്ന പല ഗ്രന്ഥശാലാപ്രവർത്തകരുമായി ചർച്ചകൾ നടത്തി.

ഗ്രാമങ്ങൾതോറും ഗ്രന്ഥശാലകൾ സ്ഥാപിക്കുക, തിരുവിതാംകൂർ ഗ്രന്ഥശാലാസംഘം വകയായി നടത്തുന്ന ഗ്രന്ഥാലോകം മാസിക കൊച്ചിയിലെ ഗ്രന്ഥശാലകളുടെയും പ്രസിദ്ധീകരണമായി സ്വീകരിക്കുക, വയോജനവിദ്യാഭ്യാസ പരിപാടികൾ അംഗീകരിക്കുക, കൊച്ചിയിലേയ്ക്കു് സംഘടനാപ്രവർത്തനം വ്യാപിപ്പിക്കുക, മലയാളഭാഷയിൽ അവശ്യം ഉണ്ടായിരിക്കേണ്ട ശാസ്ത്രഗ്രന്ഥങ്ങൾ എഴുതിച്ചു പ്രചരിപ്പിക്കുക തുടങ്ങിയ പല പദ്ധതികളും നടപ്പിൽ വരുത്തുന്നതിനു് ഔത്സുക്യവും പൊതുവേ സംയുക്തപ്രവർത്തനത്തിൽ അഭിനിവേശവും സംജാതമാക്കാൻ പ്രതിനിധിസംഘത്തിനു കഴിഞ്ഞിട്ടുണ്ടെന്നുള്ളതു് പ്രത്യേകം പ്രസ്താവ്യമാണു്.

## ഒന്നാമത്തെ കമ്മററിയോഗം

28-7-1124-ൽ എറണാകുളം പബ്ലിക്ലൈബ്രറി ഹാളിൽ വച്ചുകൂടിയ പൊതുയോഗം തെരഞ്ഞെടുത്ത കമ്മിററിയുടെ ആദ്യയോഗം മീനം 21-ാംതീയതി ശ്രീ: ടി. കെ. കൃഷ്ണമേനോൻ അവർകളുടെ അദ്ധ്യക്ഷതയിൽ പകൽ നാലുമണിക്കു് എറണാകുളം പരിഷദാഫീസിൽവച്ചു് യോഗം ചേർന്നു. കൊച്ചിവിദ്യാഭ്യാസ ഡയറക്ററർ ശ്രീ ഐ. എൻ. മേനോൻ, കേരള ലൈബ്രറി പ്രസിഡണ്ടു് ശ്രീ. ഈ. രാമൻമേനോൻ, സി. മധുരവനം കൃഷ്ണക്കുറുപ്പു് എന്നിവർ സഹകരണം വാഗ്ദാനം ചെയ്തുകൊണ്ടും, സംരംഭത്തിനു് വിജയമാശംസിച്ചുകൊണ്ടും അയച്ച എഴുത്തുകൾ വായിച്ചു രേഖപ്പെടുത്തി. താഴെ പറയുന്നവരേക്കൂടി കമ്മററിയിലേക്കു ചേർത്തു.

മെ:—അലക്സാണ്ടർ പറമ്പിത്തറ
എം. എൽ. എ. (ചെയർമാൻ, എറണാകുളം മുൻസിപ്പൽ കൌൺസിൽ)

,, സി. നാരായണപിള്ള.
(തിരുവിതാംകൂർ)
,, മധുരവനം കൃഷ്ണക്കുറുപ്പ്.
(മലബാർ)
,, ഈ. രാമൻ മേനോൻ. (കേരളഗ്രന്ഥാലയസംഘം പ്രസിഡണ്ട്.)
,, കെ. എം. അഗസ്റ്റിൻ.
(തിരുവനന്തപുരം)

ശ്രീ. W. O. ജോർജ് കമ്മററിയുടെ പ്രവർത്തനത്തെ വിശദീകരിച്ചും, തിരു: ഗ്രന്ഥശാലാസംഘം സെക്രട്ടറി ഭാവിപരിപാടികളെ പരാമർശിച്ചും പ്രസ്താവിച്ചു. തുടർന്നുള്ള ചർച്ചകൾക്കുശേഷം താഴെ പറയുന്ന നിശ്ചയങ്ങൾ അംഗീകരിക്കപ്പെട്ടു.

1. ഗ്രന്ഥശാലാപ്രവർത്തനം അഖില കേരള പ്രസ്ഥാനമായി വികസിപ്പിക്കണമെന്ന് ഈ യോഗം ശുപാർശചെയ്യുന്നു.

2. ഇതിനു യോജിച്ച ഒരു നിയമാവലി എഴുദിവസത്തിനകം എഴുതിയുണ്ടാക്കി അടുത്ത കമ്മററിയിലേക്ക് സമർപ്പിക്കുന്നതിന് മെ. പി. വി. കൃഷ്ണൻനായർ, (കൊച്ചി) പി. എൻ. പണിക്കർ (തിരുവിതാംകൂർ) എന്നിവരെ അധികാരപ്പെടുത്തി.

3. ഗ്രന്ഥശാലാ പ്രസ്ഥാനത്തിൻെറ അഭിവൃദ്ധിക്കുവേണ്ടി പ്രവൃത്തിക്കുന്നതിന് തിരുവിതാംകൂറിലേപ്പോലെ ഓർഗനൈസർമാരെ നിയമിക്കുന്നതിന് സഹായധനം നല്കണമെന്ന് കൊച്ചിഗവമ്മെൻറിനോട് അപേക്ഷിക്കേണ്ടതാണ്.

4. ഗ്രാമംതോറും ഓരോ ഗ്രന്ഥശാലകൾ സ്ഥാപിച്ച് അഭിവൃദ്ധിപ്പെടുത്തേണ്ടതാണ്.

5. മദിരാശി, കൊച്ചി, തിരുവിതാംകൂർ എന്നീ ഗവമ്മെൻറുകളെ സമീപിച്ച് ഗ്രന്ഥശാലാ പ്രസ്ഥാനത്തിന് കൂടുതൽ സഹായധനം നൽകണമെന്ന് ഈ യോഗം അതാതു ഗവമ്മെണ്ടുകളോട് അപേക്ഷിക്കുന്നു.

ഇതിലേക്ക് താഴെ പറയുന്നവരെ ഒരു ഡപ്യൂട്ടേഷനായിപോയി വേണ്ടതു ചെയ്യുന്നതിനു ഈ യോഗം അധികാരപ്പെടുത്തുന്നു.

മെ:-എ. കെ. രാജാ.
,, അലക്സാണ്ടർ പറമ്പിത്തറ,
എം. എൽ. എ.
,, സി. നാരായണപിള്ള. എം.എൽ.എ.
,, സി. കേശവൻ, എം. എൽ. എ.
,, കെ. എം. അഗസ്റ്റിൻ.
,, പി. എൻ. പണിക്കർ. (കൺവീനർ)

ഈ പ്രവത്തനത്തിന് വേണ്ട ചിലവു ചെയ്ത് ഉത്തേജനം നൽകുന്ന തിരു. ഗ്രന്ഥശാലാസംഘത്തോടുള്ള കൃതജ്ഞത രേഖപ്പെടുത്തുന്നു.

അടുത്തയോഗം മീനമാസം 29-ാതീയതി നാലുമണിക്ക് പരിഷദാഫീസിൽവെച്ച് കൂടുന്നതിന് നിശ്ചയിച്ച് യോഗം ഏഴുമണിക്ക് അവസാനിച്ചു.

## പ്രസിഡൻറ് ശ്രീ. ററി. കെ. നാരായണപിള്ള സന്ദർശിച്ച ചില ഗ്രന്ഥശാലകൾ

9—7—124-ൽ മാരാരിക്കുളം കസ്തൂർബാ സ്മാരക ഗ്രന്ഥശാല സന്ദർശിച്ചു. പ്രവർത്തനത്തിൽ അഭിനന്ദനം രേഖപ്പെടുത്തി. ഗ്രന്ഥശാലാമാനുവലിലുള്ള 1000 പുസ്തകങ്ങൾ ശേഖരിക്കണമെന്നു അദ്ദേഹം ഭാരവാഹികളോടു നിർദ്ദേശിച്ചു.

ചേർത്തല സഹൃദയ ഗ്രന്ഥശാല

കുത്തിയതോട്ട് ശ്രീ. ചിത്തിരതിരുനാൾ പബ്ളിക് ലൈബ്രറി.

തുറവൂർ ശ്രീ നരസിംഹവിലാസം വായനശാല.

എന്നീ വായനശാലകളും അദ്ദേഹം സന്ദർശിച്ചു പ്രവർത്തകർക്ക് വേണ്ട ഉത്ബോധനം നൽകുകയുണ്ടായി. തദവസരത്തിൽ സംഘം സെക്രട്ടറി ശ്രീ. പി. എൻ. പണിക്കരും ഉണ്ടായിരുന്നു. പള്ളം ടാഗോർ ക്ലബ്ബ് സന്ദർശിക്കുകയും പുസ്തകശേഖരത്തിലും മററും അഭിനന്ദനം രേഖപ്പെടുത്തുകയും ചെയ്തു.

തിരുവനന്തപുരം ശ്രീ. ചിത്തിരതിരുനാൾ ഗ്രന്ഥശാല സംഘം പ്രസിഡൻറും പ്രധാനമന്ത്രിയുമായ ശ്രീ. ററി. കെ. നാരായണപിള്ളയും സഹമന്ത്രിമാരായ ശ്രീ. എൻ. കുഞ്ഞുരാമൻ, ശ്രീ. വി. ഒ. മക്കോസ്, ശ്രീ. എ. ജെ. ജാൺ, ഡാക്ടർ ഈ. കെ. മാധവൻ, എന്നിവരും സന്ദർശിക്കുകയുണ്ടായി. ഗ്രന്ഥങ്ങൾ സംഭരിച്ചിരിക്കുന്ന വിധത്തിലും നടത്തിപ്പിലും അഭിനന്ദനം രേഖപ്പെടുത്തി.

പറവൂർ താലൂക്കലൈബ്രറി യൂണിയൻ ആഫീസ് സന്ദർശിച്ച്, ആഫീസ് പ്രവർത്തനങ്ങളിൽ അഭിനന്ദനം പ്രകടിപ്പിച്ചു.

പറവൂർ ശ്രീ ചിത്രാക്ളബ്ബം, കോട്ടപ്പുറം ററി. കെ. മെമ്മോറിയൽ ഗ്രന്ഥശാലയും സന്ദർശിച്ച് പ്രവർത്തകർക്ക് വേണ്ട ഉത്ബോധനം കൊടുത്തു.

10—8—124-ൽ അമ്പലപ്പുഴ പി. കെ. മെമ്മോറിയൽ ഗ്രന്ഥശാലയുടെ 12-ാമത്തു വാർഷികസമ്മേളനം ഉത്ഘാടനംചെയ്തുകൊണ്ട് പ്രസിഡൻറ് അവർകൾ ചെയ്ത പ്രസംഗം ചുരുക്കി സാഗ്രഹിക്കാം. "ഒരു പൊതുക്കാര്യ പ്രസക്തൻ, നിയമജ്ഞൻ എന്നീ നിലകളിൽ മാത്രമല്ല സാഹിത്യപണ്ഡിതനെന്ന നിലയിലും കേരളീയരിൽ സ്ഥിരപ്രതിഷ്ഠ ലഭിച്ചിട്ടുള്ള പരേതനായ ശ്രീ. പി. കെ. യെപ്പററി അധികമൊന്നും പറയേണ്ടതായിട്ടില്ല. ദക്ഷിണേന്ത്യൻ നാട്ടുരാജ്യസമ്മേളനത്തിൻെറ സ്വീകരണസംഘാദ്ധ്യക്ഷൻ എന്ന നിലയിൽ അദ്ദേഹം ചെയ്ത പ്രസംഗം രാഷ്ട്രീയ ചിന്തകരെ അവഗാഢം ആകർഷിക്കുകയുണ്ടായി. അദ്ദേഹത്തിൻെറനാമത്തോടനുബന്ധിച്ചുള്ള ഈ വായനശാലയും ഗ്രന്ഥശാലയും നാട്ടിൻെറ സാമുദായികവും രാഷ്ട്രീയവും സാഹിത്യപരവുമായ പുരോഗതിയിൽ വേണ്ടവിധം വർത്തിക്കുമെന്നും അതിൻെറ പരിപൂർണ്ണവിജയത്തിൽ എത്തിച്ചേരുമെന്നും ഞാൻ വിശ്വസിക്കുന്നു.

ഈ ഗ്രന്ഥശാലയുടെ ഒരുത്തമബന്ധുവായിരുന്ന ശ്രീ. കെ. കെ. കുഞ്ചുപിള്ളയെ സ്മരിക്കാതെ മുന്നോട്ടു പോകാൻ എനിക്കു സാധിക്കുന്നില്ല. 1113 മുതൽ തൻെറ ജീവിതാന്ത്യം വരെ എല്ലാശക്തിയോടും സ്ഥിരനിശ്ചയത്തോടും അചഞ്ചല ആത്മവീര്യത്തോടും കൂടി രണാങ്കണത്തിൽ അനവസ്യൂതമായി പോരാടിയ ആ ധർമ്മധീരൻ അദ്ദേഹത്തിൻെറ പരിപാവനമായ ഉദ്ദേശത്തിൻേറയും സേവനത്തിൻേറയും ത്യാഗത്തിൻെറയും സൽഫലങ്ങൾ നേരിട്ടു കാണുവാൻ സാധിച്ചില്ല. തിരുവിതാംകൂർ ജനതയെ സ്വാതന്ത്ര്യപ്രാപ്തിക്കായി ആഹ്വാനം ചെയ്ത ആ ധർമ്മധീരൻെറ ആത്മനിർവൃതിക്കായി നമുക്കു പ്രാർത്ഥിക്കാം.

തിരുവിതാംകൂറിലെ ഗ്രന്ഥശാലാ പ്രസ്ഥാനത്തിൻെറ അഭിവൃദ്ധിക്കുവേണ്ടിപ്രവർത്തനം നടത്തുന്ന അഖിലതിരുവിതാംകൂർ ഗ്രന്ഥശാലാസംഘം സെക്രട്ടറിയും ഊർജ്ജസ്വലനും സേവനതല്പരനുമായ മി.

പി. എൻ. പണിക്കരുടെ സമർത്ഥമായ മേൽനോട്ടത്തിൽ നടന്ന ഈ ഗ്രന്ഥശാലക്ക് ഒരു ശുഭമായ ഭാവി ഞാൻ ദർശിക്കുന്നുണ്ട്. ഒരു ജനകീയ ഭരണത്തിൽ പ്രവേശിച്ചിരിക്കുന്ന നാം ജാതിമതവർഗ്ഗാതീതമായ ഒരു രാഷ്ട്രമാണു അഭിലഷിക്കേണ്ടതു്. അപ്രകാരമുള്ള ഒരു രാഷ്ട്രത്തിൻെറ വളർച്ചക്ക് പ്രോത്സാഹനം നൽകാൻ വായനശാലകൾ തികച്ചും പര്യാപ്തമാകേണ്ടതാണു്. ജാതിമതവ്യത്യാസമില്ലാത്ത ഒരു അന്തരീക്ഷം സൃഷ്ടിക്കുവാൻ നമുക്കു സാധിക്കുന്നില്ലെങ്കിൽ നാം ഒരു ഇരുളടഞ്ഞ ഭാവിയെ അഭിമുഖീകരിക്കേണ്ടിവരും. ഏകദേശം 700-ഓളം വായനശാലകൾ ഇന്നു നിലവിലുണ്ട്. അവ ആത്മാർത്ഥമായി പ്രവർത്തിക്കുന്നെങ്കിൽ നാം ആശിക്കുന്ന വിധത്തിലുള്ള മഹത്തായ സംഭാവന ചെയ്യാൻ കഴിയും. എല്ലാ കൃത്യങ്ങളേയും ശരിയായും ലഘുവായും പഠിപ്പിക്കുന്നതിനു ശക്തിമത്തായ ജനകീയാഭിപ്രായം രൂപീകരിക്കണം. വായനശാലകൾ വിജ്ഞാനകേന്ദ്രങ്ങൾ മാത്രമായിരുന്നാൽ പോരാ ഗ്രാമോദ്ധാരണപരമായും വായനശാലകൾക്ക് പ്രവർത്തിക്കുവാൻ സാധിക്കും. വയോജനവിദ്യാഭ്യാസത്തിലേയ്ക്കുവേണ്ടി ഒരു ലക്ഷം രൂപ ഗവൺമെൻറു നീക്കിവച്ചിട്ടുണ്ട്. ഗ്രന്ഥശാലകളോടു അനുബന്ധിച്ച് വയോജനവിദ്യാഭ്യാസ കേന്ദ്രങ്ങൾ നടത്തുന്നതിനെപ്പററിയും ആലോചിച്ചുവരികയാണു്. ഇന്നു തിരുവിതാംകൂറിൽ വളരെ വിമർശനങ്ങൾ നടക്കുന്നുണ്ട്. ഇവയുടെ യാഥാർത്ഥ്യം അന്വേഷിക്കേണ്ടതു് ഏവരുടേയും കർത്തവ്യമാണു്. ഇന്നത്തെ ഗവൺമെൻറ് രാജ്യക്ഷേമത്തെ മുൻനിർത്തി പ്രവർത്തിക്കുകയാണെന്നു എനിക്കു സധൈര്യം പറവാൻ കഴിയും.

## ഗ്രന്ഥശാലാസംഘം ഉപരക്ഷാധികാരികൾ

1. ഡാക്ടർ പി. ററി. തോമസ്, പാലാമ്പടം, കോട്ടയം
2. ജ്യോത്സ്യൻ കൃഷ്ണപിള്ള, തിരുവനന്തപുരം
3. ശ്രീമതി ലക്ഷ്മിപ്പിള്ളക്കൊച്ചമ്മ മാധവമന്ദിരം, തിരുവനന്തപുരം
4. ജെ. ഇ. ഏ. പെരേര, കൊല്ലം
5. പി. സുബ്രഹ്മണ്യം, നൃത്യയറേറഴ്സ്, തിരുവനന്തപുരം
6. ഇലങ്കത്തു നാരായണപിള്ള, തിരുവനന്തപുരം.

## ആയുഷ്കാല സാമാജികന്മാർ (തുടർച്ച)

12. പി. കുര്യൻജാൺ, മലങ്കര ബിൽഡിംഗ്സ് കോട്ടയം
13. പി. ആർ. നമ്പ്യാർ, ഗുരുവായൂർ.

## വ്യക്തിമെമ്പറന്മാർ (തുടർച്ച)

7. എം. ഈ. മാധവൻപിള്ള വക്കീൽ തിരുവല്ല.

## ആർഗനൈസർമാരുടെ പേരും പ്രവർത്തനപരിധിയും

1. പി. വിശ്വനാഥൻ (താഴക്കുടി) തോവാള, അഗസ്തീശ്വരം, കൽക്കുളം താലൂക്കുകൾ
2. ബി. ബാലകൃഷ്ണൻ (പൂവാർ) വിളവംകോട്ട്, നെയ്യാററിൻകര.
3. കെ. അപ്പുക്കുട്ടൻനായർ (നേമം) തിരുവനന്തപുരം, നെടുമങ്ങാട്ട്.
4. എൻ. പത്മനാഭപിള്ള (മയ്യനാട്ട്) ചിറയിൻകീഴ്, കൊല്ലം
5. യൂണിയൻ സെക്രട്ടറി കൊട്ടാരക്കര
6. ജി. നാണു ശാസ്ത്രി (പുത്തൂർ) പത്തനാപുരം, ചെങ്കോട്ട
7. എൻ. ശ്രീധരൻ നായർ (എവൂർ) കുന്നത്തൂർ, മാവേലിക്കര
8. പി. ഭാസ്കരൻനായർ (എവൂർ) കരുനാഗപ്പള്ളി, കാർത്തികപ്പള്ളി
9. യൂണിയൻ സെക്രട്ടറി (കുറവൂർ) തിരുവല്ല
10. തോട്ടപ്പള്ളി കെ. പി. മേനോൻ (അമ്പലപ്പുഴ) അമ്പലപ്പുഴ, കോട്ടയം
11. യൂണിയൻ സെക്രട്ടറി (തുറവൂർ) ചേർത്തല
12. പി. എൻ. സുകുമാരൻ (കാഞ്ഞിരപ്പള്ളി) ചങ്ങനാശേരി, മീനച്ചിൽ
13. W. O. ജാർജ്ജ് (ആലുവാ) മൂവാററുപുഴ, കുന്നത്തുനാട്ട്, പീരുമേട്ട്
14. പി. കെ. അനന്തൻപിള്ള (പറവൂർ) ദേവികുളം, തൊടുപുഴ
15. ജെ. തങ്കം (പറവൂർ) പറവൂർ, വൈക്കം
16. പി. എൻ. പണിക്കർ ചീഫ് ആർഗനൈസർ

## ചേർത്തല താലൂക്കു ഗ്രന്ഥശാലാ യൂണിയൻ

മകരം 10-ാംതീയതി മനക്കോടത്തുവച്ചു ഒരു കമ്മിററിയോഗവും കുംഭം 2-ാംതീയതി ചേർത്തല സഹൃദയ ഗ്രന്ഥശാലയിൽവച്ചു ഒരു പൊതുയോഗവുംകൂടി. താലൂക്ക് കാൺഫറൻസ് നടത്തുന്നതിനു തീരുമാനിച്ചു.

യൂണിയൻെറ പരിശ്രമഫലമായി മനക്കോടം പബ്ളിക് ലൈബ്രറി എന്ന പേരിൽ ഒരു പുതിയ വായനശാല ഉൽഘാടനംചെയ്തു. "ലൈബ്രേറിയൻ" എന്ന ലഘുഗ്രന്ഥം പ്രസിദ്ധംചെയ്തു. അതിൻെറ പ്രചരണത്തിനും ഗ്രന്ഥശാലാ സാഹിത്യം സംബന്ധിച്ച് മുടക്കം പ്രവർത്തിക്കുന്നതിനും ആയി മി. ആർ. മാധവപ്പൈ കൺവീനരായി ഒരു സബ്കമ്മിററിയെ തെരഞ്ഞെടുത്തു.

വയോജനവിദ്യാഭ്യാസം സംബന്ധിച്ച വേണ്ട പ്രവർത്തനങ്ങൾക്കായി മി. ആർ. മാധവപ്പൈ കൺവീനരായി മറെറാരു സബ്കമ്മിററിയേയും തെരഞ്ഞെടുത്തിട്ടുണ്ട്. മകരം 17-ാംതീയതി കത്തിയതോട്ട് മഹാത്മജി സ്മാരകവായനശാലയിൽവച്ച് സബ്കമ്മിററി യോഗംകൂടി. നാലു വായനശാലകളെ വയോജനവിദ്യാഭ്യാസകേന്ദ്രങ്ങളായി തെരഞ്ഞെടുത്തു. പ്രവർത്തനങ്ങൾ നടത്തിവരുന്നുണ്ട്.

യൂണിയൻെറ ആഭിമുഖ്യത്തിൽ സംഘടിപ്പിച്ച സാഹിത്യകാരന്മാരുടെ സ്റ്റാൻറിംഗ് കമ്മിററി ഒരു സഹകരണസംഘം രജിസ്റ്റർ ചെയ്യുവാൻ ശ്രമിച്ചുവരുന്നു.

ഗ്രന്ഥാശാലാസംഘം പ്രസിഡൻറും കൂടിയായ ബഹു: പ്രധാനമന്ത്രിയും, വിദ്യാഭ്യാസമന്ത്രിയും കുംഭം 9-ാംതീയതി ഈ യൂണിയനിൽപ്പെട്ട മാരാരിക്കുളം കസ്തൂർബാ സ്മാരക വായനശാല ചേർത്തല സഹൃദയഗ്രന്ഥശാല തുറവൂർ ശ്രീ നരസിംഹവിലാസം വായനശാല, കത്തിയതോട്ട് ശ്രീ ചിത്തിരതിരുനാൾ പബ്ളിക്ക ലൈബ്രറി കോടംതുരുത്തു മഹാത്മജി സ്മാരക വായനശാല എന്നീ സ്ഥാപനങ്ങൾ സന്ദർശിക്കുകയുണ്ടായി.

യൂണിയനുവേണ്ടി ആർഗനൈസർ 17 ഗ്രന്ഥശാലകൾ സന്ദർശിക്കുകയും 11യോഗങ്ങളിൽ സംബന്ധിക്കുകയും ഗ്രന്ഥശാലാപ്രവർത്തനം സംബന്ധിച്ചു ആറു ലേഖനം പ്രസിദ്ധം ചെയ്യുകയും താലൂക്കിലെ ഗ്രന്ഥശാലാസർവ്വേ പൂർത്തിയാക്കുകയും ചെയ്തിട്ടുണ്ട്.

## തിരുവല്ലാതാലൂക്ക ഗ്രന്ഥശാലായൂണിയൻ

യൂണിയൻ ആരംഭിക്കുന്നതിനു മുമ്പ് താലൂക്കിൽ 23 വായനശാലകൾ മാത്രമേ ഉണ്ടായിരുന്നുള്ളു. ഇപ്പോൾ 33 വായനശാലകൾ ഉണ്ട്. 10 വായനശാലകൾ യൂണിയൻെറ ശ്രമത്തിൽ ഉത്ഘാടനം ചെയ്തതും ഉദ്ധരിച്ചതുമാണ്.

മതിൽഭാഗം,വളഞ്ഞവട്ടം, കോററാത്തൂർ കറിയന്നൂർ, ചിറയിറമ്പ്, കോട്ടൂർ, കുന്നന്താനം എന്നീ വായനശാലകളിൽ യൂണിയൻെറ ആഭിമുഖ്യത്തിൽ പൊതുയോഗങ്ങൾ കൂടുകയും പ്രചരണ പ്രസംഗങ്ങൾ നടത്തുകയും ചെയ്തിട്ടുണ്ട്.

ഗ്രന്ഥസംഖ്യ കുറവുള്ള ഗ്രന്ഥശാലകൾ വർഷാവസാനമാകുമ്പോഴേയ്ക്കും കുറഞ്ഞപക്ഷം 500 ആയിട്ടെങ്കിലും ഉയർത്തുവാൻ യൂണിയൻ ചെയ്തിട്ടുള്ള പ്രേരണ മിക്കവാറും ഫലപ്രദമായി തീർന്നിട്ടുണ്ട്.

യൂണിയനിൽനിന്നും ആണററി ആർഗനൈസറായി യൂണിയൻ സെക്രട്ടറി ശ്രീ. വിദ്വാൻ, ഏ. എൻ. പി. പണിക്കരേയും അലവൻസ് നൽകി ഡാക്ടർ കെ. ആർ. കേശവപിള്ളയേയും തെരഞ്ഞെടുത്തിട്ടുണ്ട്. അവർ 16 വായനശാലകൾ സന്ദർശിക്കുകയും പരിമലെ ഒരു വായനശാല സ്ഥാപിക്കുകയും ചെയ്തു.

മധ്യവേനൽ ഒഴിവുകാലത്തു് ഒരു താലൂക്കകാൺഫറൻസ് കുറവർവച്ചു നടത്തുവാൻ തീരുമാനിച്ചിട്ടുണ്ട്.

## വിളവംകോട്ട താലൂക്ക് ഗ്രന്ഥശാലാ യൂണിയൻ

സ്ഥാപിച്ച തീയതി. 24-4-124.

പ്രസിഡൻറ്

ശ്രീ. കെ. എൻ. കുഞ്ഞുകൃഷ്ണപിള്ള,
ബി. ഏ. ബി. എൽ,

സെക്രട്ടറി ശ്രീ. കെ. നീലകണ്ഠപ്പിള്ള.

യൂണിയൻ പ്രവർത്തനം ആരംഭിക്കുമ്പോൾ താലൂക്കിൽ 13 വായനശാലകൾ ഉണ്ടായിരുന്നു. ഇപ്പോൾ 27 വായനശാലകളും 11 വയോജന വിദ്യാഭ്യാസ കേന്ദ്രങ്ങളും ഉണ്ട്.

## അമ്പലപ്പുഴത്താലൂക്ക ഗ്രന്ഥശാലായൂണിയൻ

യൂണിയൻ ഭരണസമിതിയുടെനിർദ്ദേശപ്രകാരം സെക്രട്ടറി മി.വി.ജി. പണിക്കരും ജായിൻറുസെക്രട്ടറി മി. ററി. കെ. ഗോപാലൻ

നായരും കുംഭം 1-ാംതീയതി മുതൽ താലൂക്കിലെ എല്ലാ ഭാഗങ്ങളിലും സഞ്ചരിച്ച് 30 ഗ്രന്ഥശാലകൾ സന്ദർശിച്ചു. 13 ഗ്രന്ഥശാലകളേയും രണ്ടു വ്യക്തികളേയും യൂണിയനിൽ അംഗമാക്കി.

രണ്ടു കമ്മററിയോഗം കൂടിട്ടുണ്ട്. ഭരണസമിതി അംഗങ്ങൾ കുംഭം 10-ാംതീയതി അമ്പലപ്പുഴവച്ച് പ്രധാനമന്ത്രിയെ സന്ദർശിച്ച് നിവേദനം നടത്തി.

താലൂക്കിൽ ഗ്രന്ഥശാലാപരമായ പ്രവർത്തനങ്ങൾ ഊർജിതപ്പെടുത്തുന്നതിനും പൊതുജനസഹകരണം സമ്പാദിക്കുന്നതിനുമായി ഒരു പ്രചരണസംഘത്തെ തെരഞ്ഞെടുത്തിട്ടുണ്ട്.

## കുന്നത്തൂർ താലൂക്കു ഗ്രന്ഥശാലായൂണിയൻ

പ്രസിഡൻറ്
പനങ്ങാട്ടു് ശ്രീ. കേശവൻ ഉണ്ണിത്താൻ
വൈസ്പ്രസിഡൻറ്
ശ്രീ. പി. ഗോവിന്ദപ്പിള്ള
സെക്രട്ടറി. ശ്രീ. കെ. കേശവപിള്ള

---

# വായനശാലാ വാർത്തകൾ

## തിരുവനന്തപുരം പബ്ളിക് ലൈബ്രറി കമ്മിററി

സ്ഥിരമായ ഒരു ഭരണവ്യവസ്ഥ തയ്യാറാക്കുന്നതുവരെ തിരുവനന്തപുരം പബ്ളിക് ലൈബ്രറിയുടെ ഭരണം നിർവ്വഹിക്കുന്നതിനും, രാജ്യത്തിലെ ഇതര ഗ്രന്ഥശാലകൾക്ക് കൂടുതൽ പ്രയോജനപ്പെടത്തക്കവണ്ണം പബ്ളിക് ലൈബ്രറിയെ വിപുലപ്പെടുത്തുന്നതിനും തിരുവിതാംകൂറിലാകമാനമുള്ള ജനങ്ങൾക്ക് പ്രസ്തുത സ്ഥാപനം മുഖേന ലഭിക്കാവുന്ന സേവനം വികസിപ്പിക്കുന്നതിനുമുള്ള ഒരു പദ്ധതി തയ്യാറാക്കി രണ്ടു മാസത്തിനകം സമർപ്പിക്കുന്നതിനുമായി താഴെ പേരു പറയുന്നവർ ഉൾപ്പെട്ട ഒരു കമ്മിററിയെ ഗവമ്മെൻറു സംഘടിപ്പിച്ചിരിക്കുന്നു.

1. ബഹു: വിദ്യാഭ്യാസമന്ത്രി (അദ്ധ്യക്ഷൻ)
2. ശ്രീ. സി. നാരായണപിള്ള എം. എൽ. എ.
3. ,, കെ. എ. മാത്യു എം. എൽ. എ.
4. ,, ററി. എ. അബ്ദുള്ളാ, എം. എൽ. എ.
5. ,, പി. ശിവശങ്കരപ്പിള്ള, റിട്ട: ഹൈക്കോർട്ടു് ജഡ്ജി
6. ,, എച്ച്. രാമകൃഷ്ണയ്യർ എം. എൽ. എ.
7. ,, സി. ഒ. മാധവൻ. റിട്ട: ചീഫ്സെക്രട്ടറി
8. ,, കെ. എ. ഗംഗാധരമേനോൻ, അഡ്വക്കററ് ജനറൽ
9. ,, വിദ്യാഭ്യാസ ഡയറക്ടർ.
10. ,, കെ. എം. അഗസ്റ്റിൻ, പാലാ സെൻട്രൽബാങ്കു്, തിരുവനന്തപുരം
11. ,, എ. ജെ. തമ്പി, അരുമനഅമ്മവീട്ടു്, തിരുവനന്തപുരം
12. ,, എം. എം. ജാൺ, ലൈബ്രേറിയൻ, പബ്ളിക്ലൈബ്രറി (കൺവീനർ)

---

### പുത്തൂർ പബ്ളിക് ലൈബ്രറി

കൊട്ടാരക്കരത്താലൂക്കിൽ പുത്തൂർ എന്ന സ്ഥലത്തു് പരസ്പര വിദ്വേഷംമൂലം കുടി അംഗങ്ങളിൽ ലയിക്കാതെ നടത്തിവന്ന രണ്ടു വായനശാലകളെ സംയോജിപ്പിച്ചു് അഭിവൃദ്ധിപ്പെടുത്തുന്നതിലേയ്ക്കു് ഗ്രന്ഥശാലാസംഘം ഭരണസമിതി നിയോഗിച്ചതനുസരിച്ചു് സെക്രട്ടറി പി. എൻ. പണിക്കർ സ്ഥലത്തെത്തുകയും രണ്ടുസ്ഥാപനങ്ങളിലേയും പ്രവർത്തകരുടെ ഒരു സംയുക്തയോഗം വിളിച്ചുകൂട്ടുകയും ചെയ്തു. അഭിപ്രായവ്യത്യാസങ്ങൾ അവസാനിപ്പിച്ചു് ഒരു പൊതുകമ്മിററിയെ ഐകകണ്ഠ്യേന തെരഞ്ഞെടുത്തു. "പുത്തൂർ പബ്ളിക് ലൈബ്രറി"എന്നു സംയോജിപ്പിച്ച വായനശാലയ്ക്കു് നാമകരണം നൽകുകയും ചെയ്തിരിക്കുന്നു. സംസ്കാരാഭിവൃദ്ധിക്കു നിദാനമായ ഗ്രന്ഥശാലകളെ പരസ്പര വിദ്വേഷത്തിനും അനൈകമത്യത്തിനും കാരണമാക്കാതെ അഭിവൃദ്ധിപ്പെടുത്തേണ്ടതു അത്യന്താപേക്ഷിതമാണെന്നുള്ളതു് ഓരോ ഗ്രാമങ്ങളിലുമുള്ള പ്രവർത്തകർ ശ്രദ്ധിക്കേണ്ടതാണു്.

### സി. പി. കെ. പി. സ്മാരക വായനശാല കൊട്ടാരക്കര

നാലാമതു വാർഷികസമ്മേളനം കുംഭം 22-ാം തീയതി ശ്രീ. നെയ്യാററിൻകര ററി. കെ. നാരായണപിള്ള അവർകൾ ബി. എ. എം. എൽ-ൻെറ അദ്ധ്യക്ഷതയിൽകൂടി. ശ്രീമതി എൻ. ലളിതാംബിക അന്തർജ്ജനം ജി. കുമാരപിള്ള, ടി. എൻ. ഗോപിനാഥൻ നായർ, സ്വാമി മംഗളാനന്ദൻ, എന്നിവർ പ്രസംഗിച്ചു. വായനശാലയുടെ ധനശേഖരാർത്ഥം "പ്രേമവൈചിത്ര്യം" അഭിനയിക്കുകയുണ്ടായി.

### യുവജനസമാജംഗ്രന്ഥശാല ചിങ്ങോലി

നാലാമതു വാർഷികസമ്മേളനം മീനം 21-ാം തീയതി കവിതിലകൻ ജി. ശങ്കരക്കുറുപ്പിൻെറ അദ്ധ്യക്ഷതയിൽ കൂടി. മെ: പി. കുഞ്ഞുകൃഷ്ണമേനവൻ, ററി. എൻ. ഗോപിനാഥൻ നായർ, നാഗവള്ളിൽ ആർ. എസ്സ്. കുറുപ്പ്, എം. പി. മന്മഥൻനായർ ശ്രീമതി അമ്പാടി കാർത്ത്യായിനിഅമ്മ എന്നിവർ പ്രസംഗിച്ചു.

പല്ലന ഷൺമുഖത്തു് മെമ്മോറിയൽ ലൈബ്രറിയും ഗ്രാമീണ ലൈബ്രറിയും സംയോജിപ്പിച്ചു് പല്ലന പബ്ളിക്ക ലൈബ്രറി എന്ന പേരിൽ നടത്തേണ്ടതു് ആവശ്യമാണെന്നുള്ള ശ്രീ പാണ്ഡവത്തുശങ്കരപ്പിള്ള M. L. A-യുടെ നിർദ്ദേശത്തെ ആദരിച്ചു് സെക്രട്ടറി മി. പി. എൻ. പണിക്കർ പല്ലന പോയി പ്രവർത്തകരുമായി ചർച്ചകൾ നടത്തി സംയോജനം അംഗീകരിപ്പിക്കയും ചെയ്തിരിക്കുന്നു.

## 'ഗ്രന്ഥശാലാ മാനുവലിൽ' ചേർത്തതിനുശേഷമുള്ള അംഗഗ്രന്ഥശാലകളുടെ പേരുവിവരം

[തുടർച്ച]

454. മഹാത്മാഗാന്ധി സ്മാരക ഗ്രാമോദ്ധാരണ വായനശാല, കീഴൂർ, വെഞ്ഞാറമൂട്
455. ജമമ്പള്ളി ഗാന്ധിമെമ്മോറിയൽ വായനശാല, ജമമ്പള്ളി, ചെങ്ങമം.
456. Y. M. A. റീഡിംഗ്റൂം & പബ്ളിക്ക് ലൈബ്രറി, വടക്കേക്കര, പൂഞ്ഞാർ.

457. കോസ്റ്റൽ പബ്ലിക്ക് ലൈബ്രറി, വാടി, കൊല്ലം.
458. ബാലസമാജം ലൈബ്രറി & റീഡിംഗ് ക്ലബ്ബ്, മാണിക്കമംഗലം, കാലടി A. O.
459. ഗ്രാമക്ഷേമം ലൈബ്രറി & റീഡിംഗ് റൂം, നടുവട്ടം, മഞ്ഞപ്ര A. O
460. എസ്സ്. എൻ. ഡി. പി. ക്ലബ്ബ് & ലൈബ്രറി, മാണിക്കമംഗലം, കാലടി A. O.
461. ഇവാഞ്ചലൈൻബൂത്ത് ലെപ്രസി ഹോസ്പിററൽ ലൈബ്രറി, വരിക്കോലി
പുത്തൻകുരിശ് A. O.
462. ടാഗോർ സ്മാരക വായനശാല, പന്നിക്കുഴി, ചെമ്മനാട്, പുത്തൻകുരിശ് A. O.
463. ശ്രീ വിദ്യാവായനശാല, ഇലഞ്ഞൂർ A. O. (ചെങ്കോട്ട)
464. ഗാന്ധിജീഗ്രാമമുന്നേററ കഴകം, ചെമ്പകരാമൻ പുതൂർ, തെരൂർ, ശുചീന്ദ്രം A.O.
465. ദി കോടിമത റീഡിംഗ് റൂം ആൻഡ് ലൈബ്രറി കോടിമത, കോട്ടയം.
466. പൊതുജനമിത്രം വായനശാല, മണ്ണൂർ, മഴുവന്നൂർ, കീഴില്ലം. A. O.
467. ദേശാഭിമാനി വായനശാല, പനച്ചിയക്കാട്, പള്ളം, A. O.
468. മഹാത്മജി മെമ്മോറിയൽ ഗ്രന്ഥശാല വടകര, കൂത്താട്ടുകുളം A. O.
469. യുണൈറ്റഡ് കേരളാ ലൈബ്രറി ആൻഡ് റീഡിംഗ് റൂം, ഭരണങ്ങാനം A. O.
470. ലൈബ്രറി ആൻഡ് റീഡിംഗ് റൂം, പ്ലാശനാൽ, മേലമ്പാറ, ഈരാററുപേട്ട A. O.
471. വില്ലേജ് ലൈബ്രറി, ചൂണ്ടച്ചേരി, ഭരണങ്ങാനം A. O.
472. പബ്ലിക് ലൈബ്രറി, തലപ്പലം, ഈരാററുപേട്ട.
473. വില്ലേജ് യൂണിയൻ ലൈബ്രറി, ചെങ്ങന്നൂർ.
474. സ്വരാജ് ലൈബ്രറി ആൻഡ് റീഡിംഗ് ക്ലബ്ബ്, കുന്നന്താനം A. O.
475. ദേശസേവിനി വായനശാല, വെള്ളപ്പാറ, ചടയമംഗലം A. O.
476. സൗഹാർദ്ദസമിതി ഗ്രന്ഥശാല, നിലമേൽ A. O.
477. Y. M. C. A. ഗ്രന്ഥശാല, കഴിമററം, സചിവോത്തമപുരം A. O.
478. മഹാത്മജി സ്മാരകവായനശാല, പവിത്രേശ്വരം, എഴുകോൺ, പുത്തൂർ A. O.
479. ദി നാഷണൽ റീഡിംഗ് റൂം, പവിത്രേശ്വരം എഴുകോൺ, പുത്തൂർ A. O.
480. ദേശാഭിമാനി ഗ്രാമീണ വായനശാല, പനമററം, വെളിയന്നൂർ,
പൊൻകുന്നം A. O.
481. സഹൃദയസദനം, പാറത്തോട് A. O. ചങ്ങനാശ്ശേരി
482. കൊണ്ടൂർ കൃഷ്ണൻനായർ മെമ്മോറിയൽ ലൈബ്രറി & റീഡിംഗ് റൂം
കുന്നന്താനം A. O.
483. 1175-C. S. ഗാന്ധിസ്മാരക വായനശാല, എരമല്ലൂർ,
കുത്തിയതോട് A. O.
484. ദേശീയഗ്രന്ഥശാല & വായനശാല, മുഹമ്മ A. O.
485. വിജയോദയം ഗ്രന്ഥശാല, ചെമ്പ് A. O.
486. ദേശീയസേവിനി വായനശാല കാപ്പിൽമേക്ക്, ഓച്ചിറ A, O.
487. മഹാത്മജി സ്മാരക ഗ്രന്ഥശാല & വായനശാല, കരുമാടി, തകഴി A. O.
488. അവലൂക്കുന്ന് ഗ്രന്ഥശാല, കൊററംകുളങ്ങര, ആലപ്പുഴ A. O.

489. Y. M. N. A. ലൈബ്രറി ആൻഡ് റീഡിങ്ങ് റൂം, തെക്കും ഭാഗം, വൈക്കം A. o.
490. ശ്രീ. നാരായണധർമ്മപ്രചരണസംഘടനാ ഗ്രന്ഥശാല, ചിങ്ങോലി, കാർത്തികപ്പള്ളി A. o.
491. മഹാത്മാഗാന്ധി സ്മാരകഗ്രന്ഥശാല, വാമനപുരം
492. ധർമ്മസേവിനി ഗ്രന്ഥശാല, വെങ്ങാന്നൂർ, തിരുവല്ലം, നേമം A. o.
493. ജയ്ഹിന്ദ് വായനശാല, ഇടനാട്ട് കോയിപ്പുറം, ചെങ്ങന്നൂർ.
494. മഹാത്മാഗാന്ധിസ്മാരക വായനശാല. ഇരുവെള്ളിപ്ര, തിരുവല്ല
495. നേതാജി പബ്ലിക്ക് ലൈബ്രറി ആൻഡ് റീഡിംഗ് റൂം, മംഗലം, വടക്കേക്കര. പുത്തൻകാവ്
496. കലാദർശം വായനശാല, നീറിക്കോട്ട്, കുന്നമ്മാവ് A. o.
497. കുറിച്ചുഴ ജവഹർവായനശാല, കുറിച്ചുഴ
498. ലേഡീസ് റീഡിംഗ് റൂം, ആൻഡ് ലൈബ്രറി വഞ്ചിയൂർ, തിരുവനന്തപുരം
499. മഹാത്മജി സ്മാരകഗ്രന്ഥശാല, മാറാച്ചുഴ, എല്ലൂർ A. o.
500. വി. ഒ. ചിദംബരനാർ വായനശാല വാരിയൂർ, കൊട്ടാരം A. o.
501. ദി യങ്ങ്മെൻസ് അസോസിയേഷൻ ലൈബ്രറി, പായിപ്പാട്ട് കുറിച്ചുഴ A. o
502. ശ്രീവിലാസം പബ്ലിക്ക്ലൈബ്രറി, മണിമല A. o.
503. ഗ്രാമസ്വരാജ് പബ്ലിക്ക ലൈബ്രറി, കടയിനിക്കാട്ട് കങ്ങഴ A. o.
504. മഹാത്മജി സ്മാരക ഗ്രന്ഥശാല, നെയ്യാററിൻകര.
505. ശ്രീ ചിത്രോദയം വായനശാല, ചിതറാൽ, അരുമന A. o.
506. യംഗ്മെൻസ് അസോസിയേഷൻ ലൈബ്രറി, കുണ്ടറ A. o.
507. സുഭാഷ് ലൈബ്രറി, ആദിച്ചനല്ലൂർ, ചാത്തന്നൂർ, A. o
508. ഗ്രാമോദ്ധാരണ ലൈബ്രറി, നല്ലില, കുണ്ടറ A. o.
509. ദേശസേവാ സമിതി വായനശാല , തേക്കുവിള, മയ്യനാട്ട് A. o.
510. യുവമനസമാജം ഗ്രാമീണവായനശാല, പുല്ലാഞ്ഞിയോട്ട്, അഞ്ചൽ A. o.
511. ഗാന്ധിജി സ്മാരക വായനശാല, മഞ്ഞാലുംമൂട്ട്, അരുമന A. o.
512. ആനയടി ഗ്രാമോദ്ധാരണ പബ്ലിക്ക്ലൈബ്രറി, ശൂരനാട്ട്, ആനയടി A.o.
513. കോട്ടൂർ ഗ്രാമീണ വായനശാല, കവിയൂർ A. o.
514. മഹാത്മാഗാന്ധി സ്മാരക ഗ്രന്ഥശാല, കോടംതുരുത്തി, കുത്തിയതോട്ട് A. o.
515. ശ്രീ ചിത്രാ റീഡിംഗ് റൂം, ഉഴുവാ, വയലാർ, പട്ടണക്കാട്ട് A. o.
516. മഹാത്മജി ഗ്രന്ഥശാല ആൻഡ് വായനശാല, കുലശേഖരമംഗലം ചെമ്പ് A. o.
517. കെ. കെ. കുഞ്ചുപിള്ള സ്മാരകവായനശാല, കരുമാടി, തകഴി A. o.
518. മഹാത്മാഗാന്ധി സ്മാരകവായനശാല, മഹാദേവിക്കാട്ട്, കാർത്തികപ്പള്ളി A. o.
519. സാഹിത്യപോഷിണി വായനശാല ചുനക്കര വടക്ക്, നൂറനാട്ട് A. o.
520. ഭാഷാപോഷിണിഗ്രന്ഥശാല, അറുന്നൂററിമംഗലം, തഴക്കര A. o.

521. വിവേകദായിനി വായനശാല, ചടയമംഗലം, കടയ്ക്കൽ A. O.
522. നേതാജി വായനശാല, പള്ളിക്കൽ, കൊട്ടാരക്കര
523. മഹാത്മജി സ്മാരക വായനശാല, ചിറവീട്ട്, ഉഴമലയ്ക്കൽ, വിതുര A. O.
524. ബാപ്പുജി മെമ്മോറിയൽ; വാഴൂർ A. O.
525. Y. M. C. A. ലൈബ്രറി ആൻഡ് റീഡിംഗ്റൂം, പാറശ്ശാല A. O. നെയ്യാറ്റിൻകര
526. സെൻറ് ജോസഫ്സ് ലൈബ്ററി ആൻഡ് റീഡിംഗ്റൂം കരിക്കകം, പേട്ട A. O.
527. സ്റ്റേറ്റ് കോൺഗ്രസ്സ് പ്രാദേശികസഭ വായനശാല, കീഴ്ചേരിമേൽ, ചെങ്ങന്നൂർ
528. മഹാത്മാഗാന്ധിയാശ്രമം ഗ്രന്ഥശാല, കൃഷ്ണപുരം, ഓച്ചിറ A. O.
529. കൈരളി ഗ്രന്ഥാലയം ചെറുവള്ളി, മണിമല.
530. സരസ്വതീ മന്ദിരം ഗ്രന്ഥശാല പുതുവീട്, പിരപ്പൻകോട്.
531. ദി നാഷ്യനൽ ലൈബ്ററി ആൻഡ് റീഡിംഗ്റൂം, പുതുപ്പള്ളി A. O.
532. മഹാത്മാഗാന്ധി സ്മാരക വായനശാല, അയ്മനം A. O.
533. മുൻസിപ്പൽ ലൈബ്ററി ആൻഡ് റീഡിംഗ്റൂം, പെരുന്ന, ചങ്ങനാശേരി.
534. മഹാത്മജി ഗ്രന്ഥശാല, കാപ്പിൽമേക്ക്, ഓച്ചിറ A. O.
535. ഗ്രാമീണവായനശാല, ഇടയാർ, കൂത്താട്ടുകുളം.
536. രാജാലൈബ്ററി ആൻറ് റീഡിംഗ്റൂം, അങ്ങാടി, കോതമംഗലം.
537. ദി Y. W. C. A. ലൈബ്ററി, ആൻറ് റീഡിംഗ്റൂം തിരുവനന്തപുരം.
538. യൂണിയൻക്ളബ്ബ് ആൻറ് റീഡിംഗ്റൂം, മുരിന്തൽ, പെരിനാട്. A. O.
539. നേതാജിസ്മാരക ഗ്രന്ഥശാല മീനാട്, നെടുങ്ങോലം A. O.
540. മഹാത്മജിസ്മാരകഗ്രന്ഥശാല, പെരുമൺ, പെരിനാട് A. O.
541. ശ്രീഷൺമുഖവിലാസം ഗ്രന്ഥശാല, നടുവിലക്കര, ഇരവിപുരം, കോട്ടിയം A. O.
542. S. M. R. V. റീഡിംഗ്റൂം (നാഗർകോവിൽ ക്ളബ്ബ്) നാഗർകോവിൽ
543. ശ്രീ ചിത്രാറീഡിംഗ്റൂം, ഇലവന്തോടി, കൊട്ടാരം A. O.
544. സദാനന്ദപുരം ഗ്രന്ഥശാല, സദാനന്ദപുരം, വെട്ടിക്കവല
545. നാഷനൽ റീഡിംഗ്ക്ളബ്ബ്, ആനിക്കാട്, അകലക്കുന്നം, വാഴൂർ A. O.
546. കോട്ടയ്ക്കുപുറം ഗ്രാമോദ്ധാരണ വായനശാല, അതിരമ്പുഴ A. O.
547. മാട്ടുപെട്ടി വായനശാല, കണ്ണൻദേവൻ, മാട്ടുപെട്ടി A. O.
548. കോററാത്തൂർ നേതാജി ഗ്രന്ഥശാല, കോററാത്തൂർ, അയിരൂർ
549. സ്വദേശാഭിമാനി സ്മാരക വായനശാല, വെളിയം, പൂയപ്പള്ളി A. O.
550. ദി തുമ്പമൺ യൂത്ത്ലീഗ് ഗ്രന്ഥശാല ആൻഡ് വായനശാല, മുട്ടത്തുകോൺ, തുമ്പമൺ, A. O.
551. മാങ്ങാനം ലൈബ്ററി, കുമ്മനം, കഞ്ഞിക്കുഴി, കോട്ടയം.
552. നേതാജിവായനശാല, കുമ്മനം, താഴത്തങ്ങാടി A. O.
553. രാമപുരത്തു വാര്യർ മെമ്മോറിയൽ പബ്ളിക്ലൈബ്ററി, രാമപുരം A. O.

(തുടരും)

## 'അഭിപ്രായത്തിനു' വന്നിട്ടുള്ള പുസ്തകങ്ങളുടെ ലിസ്റ്റ് (തുടർച്ച)

| നമ്പർ | പുസ്തകത്തിന്റെ പേര് | ഗ്രന്ഥകർത്താവ് | പ്രസാധകൻ | പ്രസിദ്ധം ചെയ്ത വർഷം | വില രൂ. | ണ. | സ. |
|---|---|---|---|---|---|---|---|
| 43 | ആധാരം എഴുത്ത്. I | കോഴഞ്ചേരി മാധവൻപിള്ള | S. R P. Electric Press, കായംകുളം | 1123 | 3 | 0 | 0 |
| 44 | ബിഷപ്പ് ഡാക്ടർ എബ്രഹാം മാർത്തോമ്മാ. (ജീവചരിത്രം) | കെ. എം. കോശി | K. I. Idicula Mappilai | 1124 | 1 | 0 | 0 |
| 45 | ജയപതാക. | കടമാളൂർ | സ്വരാജ് ബുക്ക്ഹൗസ് കടമാളൂർ, കോട്ടയം | 1122 | 0 | 8 | 0 |
| 46 | വിയോഗവിലാപം. | കെ. എം. കോശി | മട്ടയ്ക്കൽ പള്ളിവാതുക്കൽ ദിവ്യശ്രീ അലക്സാണ്ടർ ശെമ്മാശ്ശൻ | 1122 | 0 | 6 | 0 |
| 47 | വീരകേരളം | കടമാളൂർ | സ്വരാജ് ബുക്ക്ഹൗസ് കടമാളൂർ, കോട്ടയം | 1124 | 0 | 8 | 0 |
| 48 | തളിരുകൾ | Do | അരുണോദയം പ്രസ്സ്, വടക്കാഞ്ചേരി കൊച്ചിൻസ്റ്റേറ്റ് | 1123 | 0 | 8 | 0 |
| 49 | അപരാധി | ക്ലാപ്പനവേണുജി | മാധുരിബുക്ക്സ്റ്റാൾ, പള്ളിക്കാവ് | 1122 | 0 | 8 | 0 |
| 50 | ഓണപ്പുലരി | എം. ഗോവിന്ദൻ നമ്പൂതിരി കുട്ടമ്പേരൂർ | പി. കെ. മെമ്മോറിയൽ പ്രസ്സ് വഴുതക്കാട്, തിരുവനന്തപുരം | 1122 | 0 | 12 | 0 |
| 51 | സമത്വവാദി | മതിൽ ഭാഗം— ചന്ദ്രശേഖരൻപിള്ള | Vasco, Vaikam | | 0 | 8 | 0 |
| 52 | ചിതറിയ ചിത്രങ്ങൾ | C. B. കുമാർ | P. K. ബ്രദേർസ്, കോഴിക്കോട് | 1120 | 1 | 0 | 0 |
| 53 | മംഗിയ ചിത്രങ്ങൾ | Do | Do | 1123 | 1 | 0 | 0 |
| 54 | അടയാളം | ഡി. എസ്സ്. മേനോൻ ബി. ഒ. എൽ. | വിവേകാനന്ദ പ്രിന്റിംഗ് വർക്ക്സ് തൃശ്ശിവപേരൂർ | 1123 | 1 | 4 | 0 |

| നമ്പർ | പുസ്തകത്തിൻെറ പേരു് | ഗ്രന്ഥകത്താവു് | പ്രസാധകൻ | പ്രസിദ്ധം ചെയ്ത വർഷം | വില രൂ. | ണ. | സ. |
|---|---|---|---|---|---|---|---|
| 55 | അമ്മായിഅമ്മ | R. മാധവപ്പൈ തുറവൂർ | ശ്രീനരസിംഹവിലാസം ബുക്കഡിപ്പോ, തുറവൂർ | 1123 | 0 | 4 | 0 |
| 56 | അപരാധിനി | Do | Do | 1122 | 0 | 4 | 0 |
| 57 | പ്രേമമുദ്ര | എൽ. ജി. എസ്സ്. B.A. | ശ്രീ നരസിംഹവിലാസം ബുക്കഡിപ്പോ, തുറവൂർ | 1123 | 0 | 6 | 0 |
| 58 | അംബുജം | A.D. നാരായണശർമ്മാ | Do | 1110 | 0 | 3 | 0 |
| 59 | ലീലാഞ്ജലി | കമുകറ, എൽ. ലീലാബായി | Do | | 1 | 4 | 0 |
| 60 | ഗാന്ധിജയന്തി | എം. രാമകൃഷ്ണപിള്ള B. A. | Do | 1124 | 0 | 14 | 0 |
| 61 | രുഗ്മണീപരിണയം | വിദ്വാൻ A. D. ഹരിശർമ്മാ | Do | 1105 | 0 | 15 | 0 |
| 62 | സാരസ്വതചരിത്രം | A രാമപ്പൈ. M. A. B. L. | Do | 1109 | 0 | 8 | 0 |
| 63 | ആത്മാവും, മോക്ഷവും | R. മാധവപ്പൈ, തുറവൂർ | Do | 1102 | 0 | 4 | 0 |
| 64 | ശ്രീ രാജഗോപാലകൃഷ്ണ മാതൃകാക്ഷരമാല | ജ്യോൽസ്യൻ, കെ പത്മനാഭ ഭട്ജി. | Do | 1111 | 0 | 4 | 0 |
| 65 | ചന്ദ്രാവർക്കർ | A- രാമപ്പൈ M. A. B. L. | സാരസ്വതസാഹിത്യസമിതി | 1113 | 0 | 2 | 0 |
| 66 | ബാലാരാമം | R- മാധവപ്പൈ, തുറവൂർ | ശ്രീ നരസിംഹവിലാസം ബുക്കഡിപ്പോ | 1123 | 0 | 3 | 0 |
| 67 | മഹാത്മജി | വി. എസ്സ്. ആൻഡ്റൂ, ചെല്ലാനം. | Do | 1123 | 0 | 10 | 0 |
| 68 | ചിത്രകഥാവലി I | വിദ്വാൻ ടി. എം. രാമൻപിള്ള R. മാധവപ്പൈ, തുറവൂർ | Do | 1122 | 0 | 2 | 0 |
| 69 | Do II | Do | Do | 1122 | 0 | 3 | 0 |
| 70 | Do III | Do | Do | 1122 | 0 | 4 | 0 |
| 71 | സ്വാതന്ത്ര്യോദയം | ജി. ശങ്കരക്കുറപ്പ് | കേരളമിത്രം പ്രിൻറിംഗ് ആൻഡ് പബ്ളിഷിംഗ് കമ്പനി, ലിമിററഡ് എറണാകുളം | 1122 | 0 | 4 | 0 |

| നമ്പർ | പുസ്തകത്തിന്റെ പേര് | ഗ്രന്ഥകർത്താവ് | പ്രസാധകൻ | പ്രസിദ്ധീകരണ വർഷം | വില രൂ. ണ. സ. |
|---|---|---|---|---|---|
| 72 | രാഷ്ട്രഭാഷ | വി. കെ. മൂത്തത്, B. A. B. L. | S. D. Printing Works, Alleppey, | 1123 | 1 0 0 |
| 73 | മാവിക്കുട്ടിപ്പിള്ളപ്പാട്ട് | കാഞ്ഞിരംകുളം, കെ. കൊച്ചുകൃഷ്ണൻ നാടാർ. | ദേശാഭിവർദ്ധിനി ബുക്കുഡിപ്പോ, കാഞ്ഞിരംകുളം | 1120 | 1 8 0 |
| 74 | അഭിനയമാല | Do | Do | 1123 | 0 6 0 |

## ഗ്രന്ഥകാരന്മാരുടെയും പ്രസാധകന്മാരുടെയും ശ്രദ്ധയ്ക്ക്

ഗ്രന്ഥശാലകളുടെ ഉപയോഗത്തിലേക്കായി ഗ്രന്ഥശാലാമാസികയിൽ, തെരഞ്ഞെടുത്തു ചേർത്തിട്ടുള്ള പുസ്തകങ്ങളുടെ ലിസ്റ്റിന് ഒരു സപ്ളിമെന്റ് ഈ ലക്കത്തിൽ ചേർത്തു പ്രസിദ്ധീകരിച്ചിരുന്നു. പുസ്തകങ്ങൾ ഇപ്പോഴും ലഭിച്ചുകൊണ്ടിരിക്കുന്നതിനാൽ കൂടുതൽ ഗ്രന്ഥങ്ങൾ ഉൾക്കൊള്ളുന്ന ഒരു ലിസ്റ്റ് അടുത്ത ലക്കത്തിൽ ചേർക്കുന്നതാണ്. ലിസ്റ്റിൽ ഉൾപ്പെടുത്തുവാൻ അർഹതയുള്ള പുസ്തകങ്ങൾ രണ്ടു പ്രതിവീതം ഒരു മാസത്തിനകം ഈ ആഫീസിൽ അയച്ചുതരുവാൻ ഗ്രന്ഥകാരന്മാരോടും പ്രസാധകന്മാരോടും അപേക്ഷിക്കുന്നു.

1—9—1124. സെക്രട്ടറി, അഖില തിരുവിതാംകൂർ ഗ്രന്ഥശാലാസംഘം, തിരുവനന്തപുരം.

## தெங்கம்புதூர் 'பொதுஜனசேவா சங்கம் & வாசிப்புசாலை'

சிறிய கட்டுரைகளில்—ஒன்று

--நட்பு—

அவனியில் மனிதன் ஆறறிவு படைத்தோன். வாழ்வின் படகை, நல்வழிநடத்த நல்லினம் கொண்டால் நலமதுகாண்பான். தீயினம் சேர்ந்தால் தீயது கொள்வான். உள்ளத்தில் ஒன்றாய் ஒன்றிய நட்பு நல்லதும் பயக்கும், பொல்லதும் பயக்கும். ஆகையால், ஆதியில் நட்பை ஆய்ந்தே கொள்ளல்வேண்டும். கனிவது காட்டி கைப்பினைப் பயக்கும் காஞ்சிரங்காய்களைக் கண்டு ஏமாறாது கைப்பினைத் தரினும் கனிவதைப் பயக்கும், நெல்லிக்கனிகளை, தேடித்திரிந்து கொள்ளல்வேண்டும். அன்பும், அழகும், அறிவும், படைத்து, தன்னலமற்றபன்னலமாற்றி தன்னுயிர்போல மன்னுயிர் காத்து, மக்கள் மரபில் மாண்புடையோராய், இனிமை, வாய்மை, எளிய நன்னடை, ஆகிய அனைத்தும், அமைந்த நெறியுடையோரே உத்தமநட்புக்கு உற்றவராவர். மற்றோர் நட்பு பாசமும், நேசமும், ஆசையும் காட்டி கூட்டித்திரிந்து குரல்வளையறுக்கும். "கொடுக்கும் மட்டும் குளிர்முகங்காட்டி இடுக்கண்வந்திடில் இட்டே செல்லும்". வாழ்வின்படகு வாவியில் மறையும். உதாரணமாக, நல்லினங்காணும் நாட்டமேகொண்ட நன்னீரானது கருமன் உலையில் காச்சிய இரும்பின் காட்சியைக்கண்டு நட்பதுகொள்ள நாட்டங் கொண்டது. புனலின் தன்மை புகைந்தது போன்றபுல்லினர் நட்பால்புகையும் இவ்வுடலம். முத்துச்சிப்பியால் மூடிய ஒரு துளி கண்ணைக்கவரும் கனகம்போன்று மதிப்பிலடங்கா மாமணிமுத்தாய், மக்களுக்குப் பயன் படுவது. உத்தம நட்பின் உயர்வைக்காட்டும்க்கள் மமரபில்மாண்புறும் மனிதன், தன்னையுணர்ந்து, தன்னுள்ளிருக்கும் தன்மயனோடு ஒன்றியே நின்றால் அல்லதும் நலலதுமறிவான். தீயோர் நல்லோர் அறியும் திறமையும் பெறுவான். தீயோர் நட்பைத் தேடவேமாட்டான் அவரை நினைத்தால், அவருடன் மொழிந்தால், அவருடன் நடந்தால், அல்லலடைந்து, அவனியில் அவதியுறுவோ மென்றெண்ணி, கனவிலும் நினைவிலும், அவரைக் கருதாது, நல்லோர் நட்பை நாடித் திரிவான். நல்லோரைக்கண்டு, அவர் மொழி கொண்டு, அவர் வழிநடந்து, நாடும்,

விடும், நலம் பெறச் செய்வான் இல் லறமதிலே நல்லறம் காண்பான். அன் பினைப் பகர்ந்து அறிவொடு வாழ் வான். நேரியமுறையில் தேடியபொ ருளை, பாவமும், பழியும், பகற் கொள் ளையடிக்கும், தீயோர்க் கீயாது, வறு மையால், பிணியால், வாடிவதங்கும், எளியோர்க்கீந்து, அறமதுகாத்து, பிறவிப்பயனில் பெறுதல் பெறுவான். என்றும் அவனை ஏற்றும் இவ்வுலகம்.

ஆகையால், நல்லோர் நட்பையே நாடவேண்டும் என்பதும், அது மக் களுக்கு, என்றும் உற்றதுணையாய், வாழ்விலும் தாழ்விலும், அல்லும் பக லும் அகலாநின்று, "உடுக்கை இழந் தவன்கைபோல" இடுக்கண் காத்து இன்னலகற்றி, நல்வழிகாட்டவும் நல மதுகூட்டவும், பன்னலம்பொலிய, பலநலம் ஆற்றவும், இல்லறம் காக்கவும், பொல்லறம் போக்கவும், வாழ்வின் படகை வழிமுறைநடத்தவும், அறி வதைப் பெருக்கி அருள்வழிகாட்ட வும் உற்றதுணையாய் உதவுமென்று அ றியவேண்டும்.



# GRANDHALOKAM

OFFICIAL ORGAN OF THE ALL TRAVANCORE

LIBRARY ASSOCIATION



## ADVERTISEMENT TARIFF

| | | | |
|---|---|---|---|
| FRONT COVER PAGE | ... | ... | (Reserved) |
| BACK COVER PAGE | ... | ... | Rs. 70 per insertion |
| | | ... | Rs. 60 per insertion, if three insertions or more. |
| COVER PAGE 2 | | | Rs. 60 per insertion. |
| | ... | ... | Rs. 40 per insertion, if three consecutive insertions or more. |
| COVER PAGE 3 | ... | ... | Rs. 50 per insertion. |
| | ... | ... | Rs. 40 per insertion if 3 insertions or more. |
| ANY OTHER PAGE | ... | ... | Rs. 40 per insertion |
| HALF PAGE | ... | ... | Rs. 25 ... |
| QUARTER PAGE | ... | ... | Rs. 15 ... |
| BELOW QUARTER PAGE | ... | ... | Rs. 10 ... |

*For further details apply to:*

*THE MANAGER*
**GRANDHALOKAM,**
**TRIVANDRUM.**

N. B. വിശ്വസ്തന്മാരായ ഏജൻറന്മാരെ എല്ലാസ്ഥലത്തും ആവശ്യമുണ്ടു്.

## അഖിലതിരുവിതാംകൂർ ഗ്രന്ഥശാലാസംഘം ഭരണസമിതി

പ്രസിഡന്റ്. ശ്രീ. പറവൂർ ററി. കെ. നാരായണപിള്ള ബി. ഏ. ബി. എൽ.
വൈസ്പ്രസിഡന്റ്. ശ്രീ. വി. ഒ. മാർക്കോസ്, ബി. ഏ. ബി. എൽ.

എം. തോമസ് എം. ഏ. എൽ. ററി.
(ആണററി ജായിന്റ് സെക്രട്ടറി)
കെ. എം. അഗസ്റ്റിൻ ബി. ഏ. ബി. കോം
(പ്ര: സ: അംഗം)
എൻ. അഗസ്ത്യലിംഗംപിള്ള
ജെ. കേശവൻ
കെ. ഏ. അബ്രഹാം
കെ. എം. കേശവൻ ബി. ഏ.

പി. എൻ. പണിക്കർ (ജനറൽസെക്രട്ടറി)
കെ. വാസുദേവൻ (പ്ര: സ: അംഗം)
ജി. മാധവൻപിള്ള
കെ. കെ. കൃഷ്ണപിള്ള
കെ. എൻ. ഗോപാലൻനായർ
വി. കെ. പിള്ള
എസ്. എം. ഹനീഫ്
എൻ. കേശവപിള്ള (ട്രഷറർ)

# ഗ്രന്ഥാലോകം

## പ്രസാധകസമിതി

എം. തോമസ് എം. ഏ. എൽ. ററി. (കൺവീനർ)
എസ്. ഗുപ്തൻനായർ എം. ഏ. (പ്രധാന പത്രാധിപർ)
ബി. പത്മനാഭപിള്ള എം. ഏ.
ററി. എൻ. ഗോപിനാഥൻനായർ ബി. ഏ.
എൻ. കേശവപിള്ള
പി. എൻ. പണിക്കർ

മാസികയ്ക്കുള്ള ലേഖനങ്ങൾ, മണിയാർഡറുകൾ, അപേക്ഷകൾ മററു എഴുത്തുകുത്തുകൾ മുതലായവ "കൺവീനർ, പ്രസാധകസമിതി ഗ്രന്ഥാലോകം, തിരുവനന്തപുരം" എന്ന മേൽവിലാസത്തിൽ അയയ്ക്കണം.

N. B. അഭിപ്രായത്തിനുള്ള ഗ്രന്ഥങ്ങളുടെ രണ്ടു പ്രതികൾ അയയ്ക്കേണ്ടതാണ്.

Printed and Published by P. N Panikkar for the All Travancore Library Association
at the P. K. Memorial Press, Vazhuthacaud, Trivandrum.